മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മാധ്യമം



# മലങ്കരസഭ




THE MALANKARA SABHA

:: മാർച്ച് 2014 :: Rs. 15 ::

കുരുത്തോലക്കൊമ്പുമായ്..

## ഓശാന

പെരുന്നാളു വന്നു...

## പുതിയകാവ് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ, മാവേലിക്കര



ഫാ. ഡി. ഗീവർഗ്ഗീസ്
(വികാരി)



ഫാ. ബിജി ജോൺ
(അസ്സി. വികാരി)



സൈമൺ കെ. വർഗ്ഗീസ്
(കൈസ്ഥാനി)



ജി. കോശി
(സെക്രട്ടറി)



റ്റി. തമ്പാൻ
(ജനറൽ കൺവീനർ)

# സഹസ്രാബ്ദോത്തര സപ്തതിയും (1070)
# കത്തീഡ്രൽ പ്രഖ്യാപന രജതജൂബിലി ആഘോഷവും

## 2014 മാർച്ച് 8 ശനി

കാദീശ്ത്താ പള്ളി എന്നറിയപ്പെട്ടിരുന്ന ഈ ദേവാലയം എല്ലാ ജനങ്ങളുടെയും ആശ്രയകേന്ദ്രമാണ്. പുരാതന ചോള രാജാക്കന്മാരുടെ കാലത്ത് നിർമ്മിച്ചിട്ടുള്ളതായ കൊത്തുപണികൾ കൊണ്ടുള്ളതായ ചിത്രങ്ങൾ ഈ ദേവാലയത്തിന്റെ പ്രൗഢി പത്തരമാറ്റുള്ളതാകുന്നു. തെക്കേവാതിൽ രാജകൊട്ടാരങ്ങൾക്ക് സമാനമായി പൗരണികതയെ വെളിവാക്കുന്ന കമാനം ഏറെ ശ്രദ്ധേയമാണ്. അജ്ഞാനാന്ധതയെ നീക്കി ദൈവീകപ്രകാശത്തിന്റെ ജ്ഞാനത്തെ ഈ ദേവാലയം മാനവർക്ക് നൽകുന്നു.



# മലങ്കരസഭ

ഏറ്റവും പ്രചാരമുള്ള സഭാ പ്രസിദ്ധീകരണം

ലക്കം 3 പുസ്തകം 71, മാർച്ച് 2014



2014 ഏപ്രിൽ 4, 5
പാമ്പാടി തിരുമേനിയുടെ
49-ാമത് ഓർമ്മ പാമ്പാടി
ദയറായിൽ


President
Dr. Zachariah Mar Aprem
Chief Editor
Fr. John Thomas Karingattil

Printed and Published by
Fr. Thomas P. Mukalil for
Orthodox Viswasa Paripalana
Samithy, Kottayam.
Sub Editor
Fr. Shalu Lukose Thirumangalam

Printed at
Catholicate press, Devalokam
Kottayam-04;

To Contact Malankara Sabha
For Subscription queiries
sabhamasika@yahoo.com
For Editorial queiries
articlemalankara@gmail.com

www.malankarasabha.in

Devalokam Kottayam-04;
Ph:0481-2573234
Fax : +91 481 2573234

Rs. 15/-


# BRIEFLY

മാർച്ച് 20-ന് വ്യാഴാഴ്ച മലങ്കര ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മറ്റി യോഗം കോട്ടയം പഴയ സെമിനാരിയിൽ. പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതിയൻ കാതോലിക്കാ ബാവാ അധ്യക്ഷത വഹിക്കും.

മെയ് 29 മുതൽ ജൂൺ 1 വരെ അഖില മലങ്കര യുവജന പ്രസ്ഥാനം വാർഷിക ക്യാമ്പ് പീരുമേട് മാർ ബസേലിയോസ് എഞ്ചിനീയറിംഗ് കോളേജിൽ നടത്തും.

മാർച്ച് 25-ന് വചനിപ്പ് പെരുനാൾ
മാർച്ച് 26 പാതി നോമ്പ്.
ഏപ്രിൽ 6 കാതോലിക്കാ ദിനം,
ഏപ്രിൽ 20 ഈസ്റ്റർ

കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ (പാമ്പാടി തിരുമേനി) 49-ാമത് ഓർമ്മപ്പെരുനാൾ ഏപ്രിൽ 5-ന് പ. കാതോലിക്കാബാവായുടെ മുഖ്യ കാർമികത്വത്തിൽ നടത്തും.

വലിയ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 206-ാം ഓർമ്മ ഏപ്രിൽ 7-ന് പുത്തൻകാവ് കത്തീഡ്രലിൽ നടത്തും.



www.facebook.com/malankarasabha
(മലങ്കരസഭ മാസികയുടെ ഫെയ്സ് ബുക്ക് അക്കൗണ്ട്)

'മലങ്കരസഭാ വാർത്തകൾ' സഭയുടെ ഔദ്യോഗിക വെബ്സൈറ്റായ കാതോലിക്കേറ്റ് ന്യൂസിലേക്ക് അയച്ചു തരണം.
വിലാസം :
www.catholicatenews.in



# മലങ്കരസഭ

10 മാർച്ച് 2014

എല്ലാ മാസവും മലങ്കരസഭയുടെ അക്ഷര പ്രകാശം





## വരിസംഖ്യ

**ഇന്ത്യയിൽ**
ഒറ്റപ്രതി:15 രൂപ
ഒരു വർഷം: 180 രൂപ
2 വർഷം : 360 രൂപ
4 വർഷം: 700 രൂപ

**വിദേശത്തേക്ക്**
ഒരു വർഷം : 2000 രൂപ

വിലാസം:
മലങ്കരസഭ മാസിക,
ദേവലോകം അരമന,
ദേവലോകം പി.ഒ., മുട്ടമ്പലം (via),
കോട്ടയം-686004

www.facebook.com:
malankarasabha


# ഗുരുമൊഴി

## സഖറിയാ മാർ അന്തോണിയോസ്



വാങ്ങിപ്പോയ പൗരോഹിത്യ ഗണത്തിൽപ്പെട്ട എല്ലാവരേയും വാങ്ങിപ്പോയ എല്ലാ മാതാപിതാക്കളേയും സഹോദരങ്ങളേയും ഓർത്ത് നാം വിശുദ്ധ വലിയ നോമ്പിലേക്ക് പ്രവേശിച്ചിരിക്കുകയാണ്.

പിതാക്കന്മാർ ഇതിനെ ഒരു കപ്പൽ യാത്രയോട് തുലനം ചെയ്യുന്നു. ഒരു തുറമുഖത്തു നിന്നും അടുത്ത തുറമുഖത്ത് എത്തുന്നതു വരെ സമുദ്രത്തിൽ ശാന്തതയും കൊടുങ്കാറ്റും എല്ലാം ഉണ്ടാകും. ഇതിൽ എല്ലാറ്റിലും ദൈവം നമ്മെ വഴി നടത്തുവാനുള്ള പ്രാർത്ഥനയോടെ നോമ്പ് ഉൾക്കൊള്ളണം.

മനുഷ്യജീവിതത്തിൽ സന്തോഷവും ദുഃഖവും രാത്രിയും പകലും എന്ന പോലെ മാറിമാറി വരും. എല്ലാറ്റിലും ഒരു സംതൃപ്തി കണ്ടെത്തുവാൻ കഴിയണം. സന്തോഷം വരുമ്പോൾ മതിമറന്ന് ആഹ്ലാദിക്കാതിരിക്കുവാനും ദുഃഖം വരുമ്പോൾ ക്രമാതീതമായി നിരാശപ്പെടാതിരിക്കുവാനും ഒത്തിരി ഒത്തിരി ദൈവകൃപ ആവശ്യമാണ്. പലതിനേയും ഒഴിവാക്കിയുള്ള ഒന്നാണ് വി. നോമ്പ്. അതിനു പകരമായി പല കാര്യങ്ങളും സ്വീകരിച്ചേ മതിയാകൂ. ഒഴിവാക്കുമ്പോൾ ഉണ്ടാകുന്ന ശൂന്യത നല്ല കാര്യങ്ങൾ സ്വീകരിക്കുമ്പോൾ ഇല്ലാതാകും.

ഇന്നത്തെ ലോകത്ത് ധാരാളിത്വം വളരെ ഏറെയാണ്. ജനനവും ജന്മദിനവും വിവാഹവും മരണവും മരണാനന്തര ശുശ്രൂഷകളും ഇന്ന് ആഘോഷമായി മാറിയിരിക്കുകയാണ്. പണ്ട് ജന്മദിനങ്ങളുടെ ആഘോഷം തീരെ ഇല്ലായിരുന്നു. അതിന്റെ ഒരുവശം അഞ്ചും എട്ടും പത്തും കുഞ്ഞുങ്ങൾ ഒരു ഭവനത്തിൽ സാധാരണയായി കാണും. അതെല്ലാം ആഘോഷിക്കുവാനുള്ള സമ്പത്തോ മറ്റുള്ള കാര്യങ്ങളോ അന്ന് ഇല്ലായിരുന്നു.

ഇന്ന് സമ്പത്ത് വർദ്ധിക്കുകയും ആളുകളുടെ എണ്ണം ഭവനങ്ങളിൽ കുറയുകയും ചെയ്തപ്പോൾ ഇത് എല്ലാം ആഘോഷിക്കുവാൻ ഇടയാകുന്നു. ഇത് ആഘോഷിച്ചില്ലെങ്കിൽ ഒരു കുറവാണെന്ന് മറ്റുള്ളവർ കരുതും എന്നുള്ള ഒരു മിഥ്യാ ചിന്തയും നമ്മുടെ മനസ്സിലുണ്ട്. സ്നേഹിതന്റെയോ, സഹോദരന്റെയോ ഭവനങ്ങളിൽ നടത്തുന്നതിനെക്കാൾ വിപുലമായ ആഘോഷങ്ങൾ നടത്തുവാൻ ഓരോരുത്തരും ആഗ്രഹിക്കുന്നു.

ഈ വിശുദ്ധ നോമ്പിന്റെ കാലയളവിൽ ആഘോഷം പരിമിതപ്പെടുത്തുവാൻ ഏവർക്കും കഴിയണം. വിവാഹവും മാമോദീസാ സദ്യയും ഒക്കെ ഈ കാലയളവിൽ സഭ മാറ്റി വെച്ചിരിക്കുകയാണ്. വളരെ അത്യാവശ്യ ഘട്ടത്തിൽ മാത്രമേ ഇവ അനുവദിക്കുകയുള്ളൂ. സഭ പ്രത്യേക അനുവാദം നൽകുന്ന വിവാഹങ്ങൾക്ക് ആഘോഷങ്ങളും ആഡംബരങ്ങളും കുറയ്ക്കണമെന്ന് പറയുമെങ്കിലും അവ ഉണ്ടാകുന്നില്ല എന്നത് നിർഭാഗ്യകരം.

ഓരോ നോമ്പും നമ്മുടെ ജീവിതത്തെ വേണ്ട വിധത്തിൽ ക്രമീകരിക്കുവാനുള്ള ഓരോ പരിശീലന കാലഘട്ടമാണ്. നോമ്പു നോൽക്കുന്നവർ പോലും ആ പരിശീലന ഘട്ടം കഴിയുമ്പോൾ പഴയതിലേക്ക് പോകുന്നു. അതിനെ പറ്റി പിതാക്കന്മാർ പ്രാർത്ഥനകളിൽ: "പണിയുകയും ഇടിച്ചുകളയുകയും ചെയ്യുന്നവനോട് തുല്യപ്പെടുത്തുന്നു. അതുകൊണ്ട് നോമ്പു കാലങ്ങളിൽ നമുക്ക് ലഭിക്കുന്ന പരിശീലനം അർത്ഥപൂർണ്ണമാക്കുവാൻ പ്രത്യേകം ശ്രമിക്കണം.

■

# മഹാപുരോഹിത സന്ദേശം



കർത്താവിൽ പ്രിയരെ,

2014-ലെ **കാതോലിക്കാദിനം** അഥവാ **സഭാദിനം** ഏപ്രിൽ മാസം 6-ാം തീയതി (പരിശുദ്ധ വലിയ നോമ്പിലെ 36-ാം ഞായറാഴ്ച) പരിശുദ്ധ സഭ ഒന്നാകെ യഥോചിതം ആചരിക്കുകയാണല്ലോ. നമ്മുടെ സഭാ ജീവിതത്തിൽ ഏറെ പ്രധാനമായ ഒരു ദിവസമാണിത്. പതിവനുസരിച്ചുള്ള എല്ലാ പരിപാടികളും, കേന്ദ്രനിർദ്ദേശപ്രകാരം നമ്മുടെ എല്ലാ പള്ളികളിലും നടത്തുന്നതിനുള്ള ക്രമീകരണങ്ങൾ ചെയ്യണം. അന്നേ ദിവസം രാവിലെ കാതോലിക്കേറ്റ് പതാക ഉയർത്തുകയും വി. കുർബ്ബാന മദ്ധ്യേ സഭയ്ക്കു വേണ്ടിയുള്ള പ്രത്യേക പ്രാർത്ഥനകൾ നടത്തുകയും വി. കുർബ്ബാനയ്ക്കുശേഷം നമ്മുടെ സഭയുടെ വിശ്വാസം, പാരമ്പര്യം, സ്വാതന്ത്ര്യം, നമ്മുടെ പൂർവ്വിക പിതാക്കന്മാരുടെ ധീരമായ നിലപാടുകൾ എന്നിവ സംബന്ധിച്ച് വിശ്വാസികളെ പ്രബോധിപ്പിക്കുകയും ചെയ്യണം. തുടർന്ന് സഭാദിന പ്രതിജ്ഞ എടുക്കണം. ഈവക പ്രവർത്തനങ്ങളെല്ലാം ഭരണസമിതിയുമായി ആലോചിച്ച് ക്രമീകരിക്കുന്നതിന് വികാരിമാർ നേതൃത്വം നൽകണം.

പ്രിയ മക്കളെ, ഈ സുപ്രധാന ദിനത്തോടനുബന്ധിച്ച് നാം നടത്തിവരാറുള്ള ധനസമാഹരണം ഈ വർഷവും ക്രമീകരിക്കുകയാണ്. പരിശുദ്ധ സഭയുടെ വിവിധ ആവശ്യങ്ങൾക്ക് മുഖ്യമായും ചെലവഴിക്കുന്നത് ഈ സംരംഭത്തിൽ നിന്നും ലഭിക്കുന്ന തുകയാണല്ലോ. മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിക്കപ്പെട്ടതിന്റെ ശതാബ്ദിയോടനുബന്ധിച്ച് വിവിധ തലങ്ങളിലായി 100 കോടി രൂപയുടെ ജീവകാരുണ്യ പ്രവർത്തനങ്ങൾ പരിശുദ്ധ സഭ പ്രഖ്യാപിച്ചിട്ടുണ്ടല്ലോ. ആയതിനാൽ മുൻവർഷങ്ങളെ അപേക്ഷിച്ച് കാരുണ്യ പ്രവർത്തനങ്ങൾക്കും, നിർധനരുടെ ഉന്നമനത്തിനും, വൈദികരുടെയും ശുശ്രൂഷകരുടെയും ക്ഷേമത്തിനും, ആത്മീയ സംഘടനകളുടെ പുരോഗതിക്കും മറ്റുമായി കൂടുതൽ തുക ആവശ്യമായിരിക്കുകയാണ്. നമ്മുടെ സമിതികളിൽ ഇതുസംബന്ധിച്ച് ആലോചിച്ചതിന്റെ അടിസ്ഥാനത്തിൽ 2014-15-ൽ പത്ത് കോടി രൂപ എങ്കിലും കാതോലിക്കാദിന പിരിവിലൂടെ ശേഖരിക്കണമെന്നാണ് തീരുമാനിച്ചിരിക്കുന്നത്. ടി സമിതികളുടെ ശുപാർശ പരിഗണിച്ച് ഈ വർഷം കേരളത്തിലെ ഇടവകകൾക്ക് ഭവനമൊന്നിന് 150 രൂപാ പ്രകാരവും, അവയിൽ പ്രത്യേക സ്ഥാനനാമങ്ങൾ നൽകപ്പെട്ടിട്ടുള്ള ഇടവകകളിലെ (ഉദാഹരണമായി കത്തീഡ്രൽ, മഹാഇടവക, വലിയപള്ളി, കാതോലിക്കേറ്റ് സിംഹാസനപ്പള്ളി, തീർത്ഥാടനകേന്ദ്രം മുതലായവ) ഭവനമൊന്നിന് 200 രൂപയും, തിരുവനന്തപുരം, കൊല്ലം, എറണാകുളം, കോഴിക്കോട്, പാലക്കാട്, തൃശൂർ, കോട്ടയം എന്നീ പ്രധാന പട്ടണങ്ങളിലുള്ള പള്ളികളിൽ പ്രത്യേക പദവി ലഭിച്ചിട്ടുള്ള പള്ളികകൾ ഉൾപ്പെടെ, ഭവനമൊന്നിന് 250 രൂപാ പ്രകാരവും എന്ന കണക്കിൽ സംഭാവന തുക നിജപ്പെടുത്തിയിട്ടുള്ള വിവരം അറിയിക്കുന്നു.

ഇടവക വികാരിയുടെ നേതൃത്വത്തിൽ ഭവനങ്ങൾ സന്ദർശിച്ച് ടാർജറ്റിൽ കവിഞ്ഞ തുക ശേഖരിച്ച് ഈ തുകയോടുകൂടി സഭാദിന കാണിക്കയും, റശ്ശീസായും ചേർത്ത് സഭാകേന്ദ്രത്തിൽ അടച്ച് സഭയെ സഹായിക്കണമെന്ന് നാം നിങ്ങളുടെ സ്നേഹത്തോട് ആവശ്യപ്പെടുന്നു. ദൈവം അനുഗ്രഹിക്കട്ടെ

**ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ**

## EDITORIAL

# സ്നേഹത്തിന്റെ തൂവാല



## Foot Washing: A Paradigm Shift

**സകല ദുഷ്ട വികാരങ്ങളും നടപടികളും ശീലങ്ങളും തുടച്ചുകളയാം**

പത്രോസ് : 'കർത്താവേ, നീ എന്റെ കാൽ കഴുകുന്നുവോ? നീ ഒരിക്കലും എന്റെ കാൽ കഴുകുവാൻ പാടില്ല.
യേശു: ഞാൻ നിന്നെ കഴുകാതിരുന്നാൽ നിനക്ക് എന്നോടുകൂടി പങ്കില്ല.
പത്രോസ് : കർത്താവേ, എന്റെ കാൽ മാത്രമല്ല; കൈയ്യും തലയും കൂടെ കഴുകണമെ
യേശു: 'കർത്താവും ഗുരുവുമായ ഞാൻ നിങ്ങളുടെ കാലു കഴുകിയെങ്കിൽ നിങ്ങളും തമ്മിൽ തമ്മിൽ കാൽകഴുകേണ്ടതാകുന്നു'

(വി. യോഹന്നാൻ 13:6-14).

* * *

പൗരസ്ത്യ ഓർത്തഡോക്സ് സഭയുടെ പാരമ്പര്യത്തിൽ പെസഹാ വ്യാഴാഴ്ച്ച ഉച്ചകഴിഞ്ഞ് കാൽകഴുകൽ ശുശ്രൂഷ. മെത്രാപ്പോലീത്താ പള്ളികളോ പ്രധാന സ്ഥലങ്ങളോ കേന്ദ്രീകരിച്ച് കാൽകഴുകുന്നതാണ് പാരമ്പര്യം. ആശ്രമങ്ങളിലും ദയറാകളിലും പ്രധാന സുപ്പീരിയർ കാൽകഴുകിയിരുന്നു.

* * *

പോപ്പ് ഫ്രാൻസിസ് 12 പുരോഹിതന്മാരുടെ കാൽകഴുകുന്ന കീഴ്‌വഴക്കം തെറ്റിച്ച് റോമിലെ യുവജന ജയിലിലെ 12 അന്തേവാസികളുടെ കാൽ കഴുകി, ചുംബിച്ചു. ഇതിൽ രണ്ടു പേർ സ്ത്രീകളും രണ്ടു പേർ മുസ്ലീംങ്ങളും ആണ്.

(2013 ലെ കാൽകഴുകൽ ശുശ്രൂഷ)

യേശു ശിഷ്യന്മാരുടെ കാൽ കഴുകി. 'കാൽ കഴുകൽ ശുശ്രൂഷ' നാടകീയമായി ദൃശ്യാവിഷ്ക്കരിക്കുന്നു. ഇത് സ്നേഹത്തിന്റെ ശുശ്രൂഷയാണ്. ത്യാഗത്തിന്റെയും വിനയത്തിന്റെയും മാതൃകയാണ്. യേശു ശിഷ്യന്മാരുടെ കാലുകൾ കഴുകി ലോകത്തിന് പുതിയ സുവിശേഷം പകർന്നു. പീഡാനുഭവത്തിനും ക്രൂശുമരണത്തിനും ഒരുങ്ങിയപ്പോൾ യേശു ശിഷ്യന്മാരുടെ കാലുകളെ കഴുകി. വലിയവൻ ആര് (ലൂക്കോസ് 22:27) എന്നതിന് യേശു നൽകിയ മാതൃകയാണ് ശിഷ്യരുടെ കാലുകൾ കഴുകിയത് (യോഹ. 13:1-17). കാലുകളെ കഴുകിയതു വഴി ഒരു സംഘാത നേതൃത്വം യേശു ലോകത്തിന് വെളിപ്പെടുത്തി. ഇന്ന് ഇത്തരം സംഘാതമായ നേതൃത്വമില്ല.

ഇന്ന് സമൂഹം വിഘടിതമാകുന്നു. അധികാരത്തിനും ഒന്നാമത് എത്തുവാനും. 'ഫസ്റ്റായിതീരണം ബെസ്റ്റായിത്തീരണം' എന്നാണ് മുദ്രാവാക്യം. എല്ലാക്കാര്യങ്ങളിലും സ്മാർട്ടായിതീരുക എന്നാണ് ഇന്നത്തെ ടെക്നോളജിയും മാനേജ്മെന്റും നൽകുന്ന സന്ദേശം. ഇതിനായി എന്തും ചെയ്യാം. ആരെയും പുറത്താക്കാം. എല്ലാവരും നേതാക്കന്മാരാണ്. എല്ലാവരും അധികാരികളാണ്. എല്ലാവരും വലിയവരാണ്!

'വലിയവൻ' ആകുന്നതിനുള്ള അഭിവാഞ്ചയും താല്പര്യവും ആയിരുന്നു ശിഷ്യന്മാരിലും പ്രകടമായത്. ഞങ്ങളിൽ ആരാണ് വലിയവൻ? യേശു ശിഷ്യരെ പഠിപ്പിക്കുകയാണ്. നിങ്ങൾ പന്ത്രണ്ടു പേരും വലിയവരാണ്. ഒന്നാമൻ ആകുവാൻ ആഗ്രഹിക്കുന്നവൻ ദാസനാകണം. ശുശ്രൂഷകനായിതീരണം (ലൂക്കോ. 22:27). 'ഒന്നാമത് എത്തിച്ചേരുക' എന്ന കമ്പോള മൂല്യത്തിൽ കിടമത്സരം, അസൂയ, പിണക്കം തുടങ്ങിയവ ശക്തമാണ്. ഇവ സൃഷ്ടി



## EDITORIAL

ക്കുന്നത് ബന്ധങ്ങളുടെ തകർച്ചയാണ്. ഈ 'തകർച്ചയിൽ' യേശു ശിഷ്യരുടെ കാലുകളെ കഴുകി, ബന്ധങ്ങൾ പുന:സ്ഥാപിച്ചു. ജീർണ്ണിക്കുന്ന ബന്ധങ്ങൾക്ക് ഒരു 'കഴുകൽ' ആവശ്യമാണ്. കുടുംബ സാമൂഹിക ബന്ധങ്ങളെ പുനഃക്രമീകരിക്കുവാൻ, ദൈവികമായ ഒരു കഴുകൽ അനിവാര്യമാണ്. മത്സരത്തിന്റെയും വലുപ്പച്ചെറുപ്പ അധികാര മനോഭാവങ്ങളേയും യേശു കഴുകിക്കളഞ്ഞു. സമൂഹത്തിന്റെ നന്മയ്ക്കും അഭിവൃദ്ധിക്കും വളർച്ചയ്ക്കും മാറ്റത്തിനും ശുശ്രൂഷയ്ക്കുമായി യേശു ശിഷ്യന്മാരുടെ കാലുകളെ കഴുകി.

പൗരസ്ത്യ സന്യാസ പാരമ്പര്യത്തിലും ഭാരത സംസ്ക്കാരത്തിലും അതിഥിയുടെ കാൽകഴുകി സ്വീകരിക്കുന്ന പാരമ്പര്യമുണ്ട്. അതിഥിയുടെ കാൽ ദാസർ കഴുകുന്നു. എന്നാൽ ഇവിടെ 'അതിഥിയായ ഗുരു' കാൽകഴുകുന്ന മാതൃകയാണ്. യേശു ശിഷ്യന്മാരുടെ കാൽകഴുകി ആതിഥേയത്വത്തിന്റെ പുത്തൻ മാതൃക വെളിപ്പെടുത്തി. മനുഷ്യന്റെ അന്തസ്സിനും അംഗീകാരത്തിനും പുതിയ ഒരു തലം സൃഷ്ടിക്കുകയാണ്. ഈ ആതിഥേയ ശുശ്രൂഷയുടെ അടയാളം കുരിശാണ്. പരസ്പര സൗഹൃദമാണ്. മുൾക്കിരീടം ആണ്.

ഇന്നത്തെ ഏറ്റവും വലിയ വെല്ലുവിളി അധികാരസ്ഥാനം കീഴടക്കണമെന്ന അഭിവാഞ്ഛയാണ്. ഇത് സഭകളിലും സമൂഹത്തിലും വളരെ പ്രകടമാണ്. എന്നാൽ കാൽകഴുകുന്നതാണ് യേശുവിന്റെ സമീപനം. മുഖ്യധാരയ്ക്കു പുറത്തുപോയവരേ തേടിയുള്ള അന്വേഷണമാണ് യേശുവിന്റേത്. കീഴാളർ യേശുവിന്റെ ശുശ്രൂഷയിൽ സജീവമായി പങ്കുചേർന്നു. സ്ത്രീകൾ, കുട്ടികൾ, മീൻപിടുത്തക്കാർ, രോഗികൾ, ചുങ്കക്കാർ, വിധവകൾ തുടങ്ങി യഹൂദസമൂഹം പാപികൾ എന്ന് മുദ്രകുത്തിയ ജനത മുഴുവൻ യേശുവിന്റെ ശുശ്രൂഷയിൽ ഇടം നേടി. എല്ലാവരേയും ഉൾക്കൊള്ളുന്ന, സ്നേഹത്തിന്റെയും ത്യാഗത്തിന്റെയും ശുശ്രൂഷയാണിത്. എല്ലാവരേയും അംഗീകരിക്കുന്ന, എല്ലാവരേയും മുഖ്യധാരയിലേക്ക് കൊണ്ടുവരുന്ന, വിശാലമായ കാഴ്ചപ്പാട്. ആതിഥേയത്വത്തിന്റെ ദർശനമാണ്. ഇവിടെ ആര് വലിയവൻ എന്ന ചോദ്യമില്ല. ആരെയും തമസ്ക്കരിക്കുകയും പാർശ്വവൽക്കരിക്കുകയും ചെയ്യുന്നില്ല. എല്ലാ വിഭാഗം ജനങ്ങളുടെയും അന്തസ്സും അഭിമാനവും ഉൾക്കൊള്ളുന്ന ദർശനം. സ്നേഹത്തിന്റെയും സൗഹൃദത്തിന്റെയും ത്യാഗത്തിന്റെയും പുത്തൻ ആതിഥേയത്വ ദർശനം.

യേശു ശിഷ്യന്മാരുടെ കാലുകഴുകിയതുവഴി ഒരു ചുവടുമാറ്റം നടത്തി (Paradigm Shift). ഒരു മാതൃകാവ്യതിയാനം. ദർശനത്തിലും വീക്ഷണത്തിലും മാറ്റം സൃഷ്ടിച്ച് പുതിയ മാതൃക യേശു ലോകത്തിന് കാണിച്ചുകൊടുത്തു. ഗുരു ശിഷ്യന്മാരുടെ കാലുകൾ കഴുകുവാൻ സ്നേഹത്തിന്റെ തൂവാല എടുത്തു (യോഹ. 13:4-5). എല്ലാം സ്വന്തമാക്കുക, പിടിച്ചടക്കുക, അധീനതയിൽ ആക്കുക എന്ന ലോകക്രമത്തിന് യേശു പരിത്യാഗത്തിന്റെ ഭാഷ്യം നൽകി. സ്വയം ത്യജിച്ച് കുരിശും മുൾക്കിരീടവും സ്വീകരിച്ചു.

സമൂഹത്തിൽ ചവുട്ടി അരയ്ക്കപ്പെട്ട ധാരാളം ആളുകളുണ്ട്. നീതിനിഷേധിക്കപ്പെട്ട അനേകം ജനതയുണ്ട്. ശിഥിലമായി തീരുന്ന ആയിരക്കണക്കിന് മനുഷ്യസമൂഹം ഇവിടെ ഉണ്ട്. അവരോടുള്ള ക്രൈസ്തവ സമൂഹത്തിന്റെ പ്രതിബദ്ധത എന്താണ്. അവരോടുള്ള പൊതു താൽപ്പര്യം എന്താണ്. അവരോടുള്ള ക്രിസ്തീയ മനോഭാവം എന്താണ്. സഭയുടെ ശുശ്രൂഷ ഉള്ളറകളിൽ മാത്രം ഒതുക്കുവാൻ കഴിയുമോ? ഇതിന്റെ അർത്ഥവും വ്യാപ്തിയും പൊതുസമൂഹ ജീവിതത്തിലേക്ക് ആഴമായി സ്വാധീനിക്കേണ്ടതല്ലേ?

പരസ്പര ശുശ്രൂഷയുടെ പുത്തൻ മുഖം വളർത്തിയെടുക്കുവാൻ കഴിയണം. 'ക്രിസ്തുവിലുള്ള ഭാവം തന്നെ നിങ്ങളിൽ ഉണ്ടായിരിക്കട്ടെ' (ഫിലി. 2:5). കാലുകൾ കഴുകി വിശുദ്ധീകരിക്കപ്പെടുമ്പോൾ, ഉണ്ടാകേണ്ടത് ക്രിസ്തുവിന്റെ ഭാവമാണ്. ആത്മപരിത്യാഗത്തിന്റെ ഭാവം. കാലുകളെ കഴുകുന്ന, ആത്മാഭിമാനത്തിന്റെ ഭാവം. ത്യജിക്കപ്പെട്ടവരെ ശുശ്രൂഷിക്കുന്ന, കീഴാളരെ സ്നേഹിക്കുന്ന, സ്പർശിക്കുന്ന ആത്മാഭിമാനത്തിന്റെ ഭാവം വളരണം.

യുദ്ധവും ഭീകരതയും മതവിദ്വേഷവും ശക്തിപ്പെടുന്ന പശ്ചാത്തലത്തിൽ ആതിഥേയത്വത്തിന്റെ വേദശാസ്ത്രം വളർത്തിയെടുക്കണം. അത് ആത്മപരിത്യാഗത്തിന്റെയും ആത്മാഭിമാനത്തിന്റേതുമാണ്. യേശു സ്നേഹവും ശുശ്രൂഷയും സമന്വയിപ്പിച്ച് പരിത്യാഗത്തിന്റെ തൂവാല എടുത്തപ്പോൾ ലഭ്യമായത് കുരിശും കിരീടവും സ്വീകരിക്കുവാനുള്ള ശക്തിയാണ്.

“വ്രത വിശുദ്ധിയിൽ, ദൈവകൃപയിൽ നിറയുമ്പോൾ
മാത്രമേ സ്നേഹത്തിന്റെ തൂവാല എടുക്കുവാൻ കഴിയൂ.
അത് വിനയത്തിന്റേയും ത്യാഗത്തിന്റേതുമാകും.
അനുതാപത്തിന്റേയും.”

**ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ**
ചീഫ് എഡിറ്റർ
karingattilachan@gmail.com



# കന്തീല ശുശ്രൂഷ

**2005 മുതൽ 2010 വരെ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും 1966 മുതൽ 2005 വരെ 39 വർഷം മലബാർ ഭദ്രാസന മെത്രാപ്പോലീത്തായും ആയിരുന്ന പരിശുദ്ധ വലിയ ബാവാ പത്തനാപുരം താബോർ ദയറാ അംഗമാണ്.**

കോട്ടയം:- പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ വലിയ ബാവായുടെ കന്തീലാ ശുശ്രൂഷ ഫെബ്രു. 21-ന് രണ്ട് മണിക്ക് ദേവലോകം കാതോലിക്കേറ്റ് അരമനയിൽ നടത്തി.

അരമന ചാപ്പലിന്റെ മുറ്റത്ത് പ്രത്യേകം തയ്യാറാക്കിയ പന്തലിൽ നടന്ന ശുശ്രൂഷക്ക് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ മുഖ്യകാർമ്മികത്വം വഹിച്ചു. സഭയിലെ എല്ലാ മെത്രാപ്പോലീത്താമാരും സഹകാർമ്മികരായിരുന്നു. വിപുലീകൃത തൈലാഭിഷേക കൂദാശ രോഗശാന്തിക്കാ യിട്ടാണ് നടത്തിയത്. ശുദ്ധീകരിച്ച ഒലിവെണ്ണയാണ് വാഴ്ത്തപ്പെട്ട തൈലമായി ഈ കൂദാശയിൽ ഉപയോഗിച്ചത്.

അഞ്ചുഘട്ടങ്ങളിലായി നടന്ന ശുശ്രൂഷയിൽ പരിശുദ്ധ വലിയബാവായുടെ ശരീരഭാഗങ്ങളിൽ തൈലലേപനം നടത്തി.

പരിശുദ്ധ കാതോലിക്കാ ബാവാ മുഖ്യ കാർമ്മി കനും, സഭയിലെ എല്ലാ മെത്രാപ്പോലീത്താമാരും സഹ കാർമ്മികരായിരുമായിരുന്നു. ഫാ. ഡോ. ടി.ജെ. ജോഷ്വാ സന്ദേശം നല്കി. അഞ്ച് ഘട്ടങ്ങളായി നടന്ന ശുശ്രൂഷയുടെ അവസാനം മെത്രാപ്പോലീത്താമാരും വൈദീകരും പരസ്പരവും വൈദീകർ വിശ്വസികൾക്കും തൈലലേപനം നടത്തി. ആയിരക്കണക്കിന് വിശ്വാസികൾ സംബന്ധിച്ചു. ഡോ. സഖറിയാസ് മാർ അപ്രേം നന്ദി പറഞ്ഞു.

കന്തീല എന്ന വാക്കിനു തിരി എന്നാണർത്ഥം. അഞ്ചു തിരികൾ ഉപയോഗിച്ചുള്ള ശുശ്രൂഷ ആകയാൽ പേര് ലഭിച്ചു. സമാന്യമായ അർത്ഥത്തിൽ കന്തീല ശുശ്രൂഷ വിപുലീകരിക്കപ്പെട്ട തൈലാഭിഷേക കൂദാശയാണ് പാപമോചനത്തിനും രോഗശാന്തിക്കുമായും ഇത് നടത്തപ്പെടുന്നു. ഇത് അന്ത്യകൂദാശയല്ല ഓർത്തഡോക്സ് പാരമ്പര്യത്തിൽ അന്ത്യകൂദാശ എന്ന ഒരു കൂദാശയും ഇല്ല.

ഏകദേശം ഒന്നര ഇടങ്ങഴി ഗോതമ്പുപൊടി കുഴച്ചുവയ്ക്കണം കുഴച്ചമാവ് ഒരു കുഴിവുള്ള പ്ലേറ്റിൽ മുക്കാൽ ഇഞ്ച് കനത്തിൽ നിരത്തി ആ പാത്രത്തിന്റെ ആകൃതിയിൽ വരുത്തണം അഞ്ചു തിരികൾ വേണം. ഒരു ഇഞ്ച് നീളമുള്ള ഈർക്കിൽ കമ്പിൽ പഞ്ഞിചുറ്റി മുൻപ് പറഞ്ഞ പാത്രത്തിൽ കുരിശാകൃതിയിൽ കുത്തി വയ്ക്കണം പാത്രത്തിൽ ഒഴിക്കുവാനായി സൈത്തെണ്ണയും കരുതണം. ഒരു ഉയർന്ന പ്ലാറ്റ്ഫോംമും അതിൽ ഒരു മേശയും ക്രമീകരിക്കണം മേശയിൽ ഈ പാത്രവും അതിന്റെ മുമ്പിൽ ഒരു കുരിശും ഇരു വശങ്ങളിലും ഓരോ മെഴുകുതിരിയും മറ്റൊരുഭാഗത്ത് ഏവൻഗേലിയോൻ പുസ്തകവും ക്രമീകരിക്കണം.

രോഗി മേശയുടെ വടക്കുവശത്ത് ഇരിക്കുകയോ കിടക്കുകയോ ചെയ്യാം. അഞ്ചു ശുശ്രൂഷകൾ ഉണ്ട്. ഒന്നാം ശുശ്രൂഷ ആരംഭിക്കുമ്പോൾ പ്രധാന കാർമ്മികൻ സൈത്തെണ്ണ പാത്രത്തിൽ ഒഴിക്കുന്നു ഏറ്റവും കിഴക്കുവശത്തുള്ള തിരി കത്തിക്കുന്നു പ്രാർത്ഥനകളുടെ അവസാനം ത്രിത്വനാമത്തിൽ

# സഭയ്ക്കു നീതി നടപ്പാക്കിക്കിട്ടണം

കോട്ടയം:- ഓർത്തഡോക്സ് സഭയ്ക്കു പ്രത്യേക രാഷ്ട്രീയ വീക്ഷണമില്ലെന്നും ഇഷ്ടമുള്ളവരെ തിരഞ്ഞെടുക്കാൻ സഭാംഗങ്ങൾക്കു സ്വാതന്ത്ര്യമുണ്ടെന്നും എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സെക്രട്ടറി മാത്യൂസ് മാർ സേവേറിയോസ്.

സത്യവും നീതിയും മതനിരപേക്ഷതയും ഉയർത്തിപ്പിടിക്കുന്നവർ മാത്രമേ തിരഞ്ഞെടുക്കപ്പെടാവൂ എന്നു സഭയ്ക്കു നിർബന്ധമുണ്ട്. അതുകൊണ്ടു സാഹചര്യങ്ങളെയും വ്യക്തികളെയും മനസ്സിലാക്കി വേണം സഭാംഗങ്ങൾ വോട്ടു ചെയ്യാൻ.

ജനാധിപത്യ മാർഗത്തിലൂടെ ആരു പ്രധാനമന്ത്രിയാകുന്നതിലും സഭ എതിരല്ല. സഭയോടു വിധേയത്വമുള്ളവരും സഭാംഗങ്ങളും തിരഞ്ഞെടുക്കപ്പെടുന്നതിൽ സന്തോഷമുണ്ട്. സഭ ആരെയും രാഷ്ട്രീയമായി സ്പോൺസർ ചെയ്യില്ല.

ഇരുസർക്കാരുകളുടെ കാലത്തും സഭയുടെ ചില കാര്യങ്ങളിൽ സത്യവും നീതിയും നിഷേധിക്കപ്പെട്ടിട്ടുണ്ട്. പുതിയ യുഡിഎഫ് സർക്കാരിന്റെ കാലത്തും സഭയ്ക്കു പ്രയാസങ്ങൾ ഉണ്ടായി. ഇതു മുഖ്യമന്ത്രിയെയും ആഭ്യന്തര മന്ത്രിയെയും നേരിട്ടു ധരിപ്പിച്ചിട്ടുണ്ട്.

തൃക്കുന്നത്തു സെമിനാരി വിഷയത്തിൽ ആഭ്യന്തര മന്ത്രിയെടുത്ത നിലപാടിൽ സഭയ്ക്കു തൃപ്തിയുണ്ട്-മാത്യൂസ് മാർ സേവേറിയോസ് പറഞ്ഞു.

സഭയ്ക്ക് ഒരു രാഷ്ട്രീയ പാർട്ടിയുടെയും ഔദാര്യം വേണ്ടെന്നും നീതി നടപ്പാക്കിക്കിട്ടിയാൽ മതിയെന്നും അദ്ദേഹം പറഞ്ഞു. പൂട്ടിക്കിടക്കുന്ന പള്ളികൾ സംബന്ധിച്ചുള്ള വിഷയങ്ങൾ കോടതിയുടെ പരിഗണനയിലായതിനാൽ അതേപ്പറ്റി അഭിപ്രായം പറയുന്നില്ല. പള്ളികളുടെ അവകാശം സംബന്ധിച്ചുള്ള കോടതി ഉത്തരവു നടപ്പാക്കണമെന്നു മാത്രമാണു സഭ ആവശ്യപ്പെടുന്നത്. കോടതി നൽകിയിരിക്കുന്ന അവകാശങ്ങൾ നിഷേധിക്കപ്പെടുന്നത് അംഗീകരിക്കാനാവില്ല. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സമാപനത്തോടനുബന്ധിച്ചാണു പത്രസമ്മേളനം നടത്തിയത്.

(മനോരമ)

റൂശ്മ ചെയ്തു കൊണ്ട് രോഗിയുടെ നെറ്റിയിൽ കുരിശുവര യ്ക്കുന്നു ഹൂത്തോമ്മോ ചൊല്ലി ഒന്നാം ശുശ്രൂഷ അവസാനിപ്പിക്കുന്നു.

രണ്ടാം ശുശ്രൂഷ ആരംഭിക്കുമ്പോൾ മദ്ധ്യഭാഗത്തെ തിരി കത്തിക്കുന്നു പ്രാർത്ഥനകളുടെ അവസാനത്തിൽ ത്രിത്വ നാമത്തിൽ റൂശ്മ ചെയ്തുകൊണ്ട് രോഗിയുടെ നെറ്റിയിലും നെഞ്ചിലും കാൽമുട്ടിലും കുരിശു വരയ്ക്കുന്നു. നാലാം ശുശ്രൂഷ ആരംഭിക്കുമ്പോൾ വലതുവശത്തെ തിരി കത്തിക്കുന്നു പ്രാർത്ഥനകളുടെ അവസാനത്തിൽ ത്രിത്വ നാമത്തിൽ റൂശ്മാ ചെയ്തുകൊണ്ട് രോഗിയുടെ നെറ്റിയിലും നെഞ്ചിലും കാൽമുട്ടുകളിലും കൈവെള്ളയിലും കുരിശുവരയ്ക്കുന്നു.

അഞ്ചാം ശുശ്രൂഷ ആരംഭിക്കുമ്പോൾ തെക്കേ തിരി കത്തിക്കുന്നു പ്രാർത്ഥനകളുടെ അവസാനത്തിൽ ത്രിത്വ നാമത്തിൽ റൂശ്മ ചെയ്തുകൊണ്ട് നെറ്റിയിലും നെഞ്ചിലും കാൽമുട്ടുകളിലും കൈവെള്ളകളിലും കുരിശു വരയ്ക്കുന്നു. അതു കഴിഞ്ഞ് ചെവികൾ കണ്ണുകൾ ആദിയായ സ്ഥലങ്ങളിലും കുരിശു വരയ്ക്കുന്നു. പിന്നീട് എല്ലാ സഹകാർമ്മികരും രോഗിയുടെ തലയ്ക്കൽ വന്ന് നിൽക്കണം. ഒരാൾ ഏവൻഗേലിയോനും കുരിശും രോഗിയുടെ തലയ്ക്കൽ പിടിക്കണം.

പട്ടക്കാർ തങ്ങളുടെ വലതുകൈ രോഗിയുടെ തലയ്ക്കൽ പിടിക്കുന്നു പ്രധാനകാർമ്മികൻ ഹൂത്തോമോ പ്രാർത്ഥന നടത്തുന്നു അതിനു ശേഷം വിശ്വാസപ്രമാണവും ദൈവമാതാവിന്റെയും പരിശുദ്ധാത്മാരുടെയും കുക്കിലിയോനും ചൊല്ലി ശുശ്രൂഷ അവസാനിപ്പിക്കുന്നു. ശുശ്രൂഷയുടെ അവസാനം പട്ടക്കാർ പരസ്പരം തൈലം പൂശുകയും പിന്നീട് ജനങ്ങളെ സൈത്ത് പൂശുകയും ചെയ്യുന്നു.

– പ്രൊഫ. പി. സി. ഏലിയാസ്



## HOLY SYNOD

കോട്ടയം: പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ ദേവലോകം കാതോലിക്കേറ്റ് അരമനയിൽ നടന്ന എപ്പിസ്ക്കോപ്പൽ സുന്നഹദോസ് യോഗം സമാപിച്ചു. പ്രാരംഭ സമ്മേളനത്തിൽ പരിശുദ്ധ ദിദിമോസ് പ്രഥമൻ വലിയ ബാവാ സന്നിഹിതനായിരുന്നു.

സുന്നഹദോസ് സെക്രട്ടറി ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ റിപ്പോർട്ട് അവതരിപ്പിച്ചു മാത്യൂസ് മാർ തേവോദോസിയോസ്, ഡോ. ജോഷ്വാ മാർ നിക്കോദിമോസ്, ഡോ. യൂഹാനോൻ മാർ ദിയസ്ക്കോറോസ് ഡോ. യൂഹാനോൻ മാർ ദിമെത്രിയോസ് എന്നിവർ ധ്യാനം നയിച്ചു.

ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് (നവജ്യോതി മോംസ് ചാരിറ്റബിൾ സൊസൈറ്റി ), ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് (ഫാമിലി റിന്യൂവൽ കമ്മീഷൻ), ഡോ. ജോസഫ് മാർ ദിവന്നാസിയോസ് (കമ്മീഷൻ ഫോർ എഡ്യൂക്കേഷൻ), ഡോ. ഗീവർഗീസ് മാർ യൂലിയോസ് (കമ്മീഷൻ ഫോർ മോറൽ ആന്റ് എത്തിക്കൽ ഇഷ്യൂസ്), ഡോ. യൂഹാനോൻ മാർ തേവോദോറോസ് (കമ്മീഷൻ ഫോർ യൂത്ത്), ഡോ. സഖറിയാ മാർ നിക്കോളോവോസ് (ബി. ഷെഡ്യൂൾ സ്ഥാപനങ്ങൾ), ഡോ. ജോഷ്വാ മാർ നിക്കോദിമോസ് (മൊണാസ്റ്റിക് ആന്റ് സ്പിരിറ്റൽ ലൈഫ്), ഡോ. സഖറിയാസ് മാർ അപ്രേം (ലീഗൽ കമ്മീഷൻ) എം. ഡി. യൂഹാനോൻ റമ്പാൻ (തടാകം ആശ്രമം), ഔഗേൻ റമ്പാൻ (പരുമല സെമിനാരി) ഫാ. ഡോ. ജേക്കബ് കുര്യൻ (പഴയ സെമിനാരി), ഫാ. ഡോ. ബിജേഷ് ഫിലിപ്പ് (നാഗ്പൂർ സെമിനാരി), ഫാ. എബ്രഹാം തോമസ് (എക്യുമനിക്കൽ റിലേഷൻസ് ഡിപ്പാർട്ട്മെന്റ് )ഫാ. എം.സി. പൗലോസ് (പരുമല ആശുപത്രി) എന്നിവർ റിപ്പോർട്ട് അവതരിപ്പിച്ചു.

സൗദി അറേബ്യയിലെ കോൺഗ്രിഗേഷനുകളുടെ ചുമതലയായി ഡോ. യൂഹാനോൻ മാർ മിലിത്തോസ് സെറാമ്പൂർ കോൺവൊക്കേഷൻ പ്രോഗ്രാം ഡയറക്ടറായി ഫാ. ഡോ. റജി മാത്യു, ആംഗ്ലിക്കൻ - ഓർത്തഡോക്സ് ഡയലോ ഗിൽ പങ്കെടുക്കാൻ ഡോ. മാത്യൂസ് മാർ തീമോത്തിയോസ്, ഫാ. എബ്രഹാം തോമസ്, ബാംഗ്ലൂർ ഇ.സി.സിയിൽ അംഗമായി ഡോ. എബ്രഹാം മാർ സെറാഫിം എന്നിവരെ നിയോഗിച്ചു.

# സഭയ്ക്കു കോർപറേറ്റ് സ്വഭാവം ഉണ്ടായാൽ സാക്ഷ്യം ഇല്ലാതാകും :

**ഫാ. ഡോ. ഒ. തോമസ്**

കോഴഞ്ചേരി: സഭയ്ക്കു കോർപറേറ്റ് സ്വഭാവം കൈവന്നാൽ ഇല്ലാതാകുമെന്ന് ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി അദ്ധ്യാപകനും ഓർത്തഡോക്സ് സൺഡേസ്ക്കൂൾ ഡയറക്ടറുമായ ഫാ. ഡോ. ഒ. തോമസ് അഭിപ്രായപ്പെട്ടു. മാനേജ്മെന്റ് വിദഗ്ധരല്ല. ദൈവാനുഭവമുള്ള വ്യക്തികളാണ് സഭയെ നയിക്കേണ്ടതെന്നും അദ്ദേഹം പറഞ്ഞു. മാരാമൺ കൺവൻഷനിലെ യുവവേദിയോഗത്തിൽ 'സഭയും സാക്ഷ്യവും' എന്ന വിഷയത്തെ ആസ്പദമാക്കി പ്രഭാഷണം നടത്തുകയായിരുന്നു അദ്ദേഹം.

ഹൈടെക് ആകുന്നതും, കോർപറേറ്റ് വളർച്ചയും പ്രായോഗിക തലത്തിൽ ഇല്ലാതായിരിക്കാം. പക്ഷേ ആത്യന്തികമായി സഭയുടെ ലക്ഷ്യത്തിൽ നിന്നുള്ള വ്യതിചലനമാകും അത്. സഭയുടെ സാക്ഷ്യത്തെപ്പറ്റി വി. മത്താ. 5-ാം അദ്ധ്യായം 13 മുതൽ 16 വരെയുള്ള വാക്യങ്ങളിൽ പ്രതിപാദിച്ച 3 കാര്യങ്ങൾ അദ്ദേഹം ചൂണ്ടിക്കാട്ടി. ഒന്നാമത് സഭ ലോകത്തിന് ഉപ്പാകണം. ആഹാരത്തിന് രുചി നൽകുന്ന ഉപ്പ് യവനായ, റോമൻ സംസ്ക്കാരത്തിൽ ദേവാലയങ്ങളിൽ നേർച്ച അർപ്പിച്ച വിശുദ്ധ വസ്തുവായിരുന്നു. രുചി നൽകുന്ന ഉപ്പ് ഇല്ലാതാകുന്നതായിട്ടാണ് നാം കാണുന്നത്. ഗോതമ്പുമണി നിലത്തു വീണു ചാകുന്നില്ല എങ്കിൽ അതു ജീവിക്കുന്നില്ല. ചാകുന്നു എങ്കിലോ അതു ജീവിക്കുന്നു. "കർത്താവ് പഠിപ്പിച്ച ഈ പ്രമാണമാണ് ഉപ്പിലും പ്രകടമാകുന്നത്. കോർപറേറ്റ് സ്വഭാവം ഇല്ലാതാകുന്നതല്ല, ആർജ്ജിക്കുന്നതാണ്. സഭകളും പശ്ചിമഘട്ടത്തിൽ ആയിരക്കണക്കിന് ഏക്കർ ഭൂമി സമ്പാദിച്ചിട്ടുണ്ടെന്ന് കേൾക്കുന്നു. കുടിയേറ്റക്കാരുടെ ഭൂമി നഷ്ടപ്പെടുന്നതു മാത്രമല്ല, സഭകൾ സമ്പാദിച്ചിട്ടുള്ള ഈ ഭൂമി നഷ്ടപ്പെടുന്നതും, ഗാഡ്ഗിൽ, കസ്തൂരി രംഗൻ കമ്മീഷനെ എതിർക്കുന്നതിന്റെ കാരണമായി പറയപ്പെടുന്നു. ഇതു സത്യമെങ്കിൽ സഭകൾ ചരിത്രത്തിൽ നിന്ന് പാഠം പഠിക്കുന്നില്ലാ എന്നതാണ് വാസ്തവം. യൂറോപ്പിലെ ഭൂമി മുഴുവൻ ഒരു കാലത്ത് സഭകളുടെ സ്വന്തമായിരുന്നല്ലോ. അംബര ചുംബികളായ പള്ളികളും രമ്യഹർമ്മങ്ങളും സഭകളുടെ സ്വത്തായിരുന്നല്ലോ. ഇന്ന് അവിടെ പ്രാർത്ഥിക്കാൻ ആളില്ലാത്തത് എന്തുകൊണ്ട് എന്ന് സഭകൾ പഠിക്കേണ്ടിയിരിക്കുന്നു. വിശ്വാസത്തിനു വേണ്ടിയുള്ള രക്തസാക്ഷിത്വത്തിലൂടെയാണ് ലോകത്തിന് രുചി പകരുന്ന ഉപ്പ് ആകാൻ കഴിയുന്നത്.

രണ്ടാമത് വെളിച്ചമാണ്: വെളിച്ചത്തിന്റെ ഗുണങ്ങളിൽ ഏറെ പ്രധാനമായത് അത് ഇരുട്ടിനെ കീറിമുറിക്കുന്നു എന്നതാണ്. തെരുവു വിളക്കുകൾ ഇല്ലാതിരിക്കുന്ന കാലത്ത് മനുഷ്യർ ചൂട്ടിനെയും, പിന്നെ ടോർച്ചിനെയും ആശ്രയിച്ചിരുന്നു. പൈശാചികമായ ഇരുട്ടിനെ അകറ്റുക എന്നതാണ് സഭകളുടെ പ്രധാനമായ ധർമ്മം. മനുഷ്യന്റെ ആളത്വത്തിൽ നന്മയും, തിന്മയും ഉണ്ട് അതിൽ തിന്മയെ ഇല്ലാതാക്കി മനുഷ്യസ്വഭാവത്തെ നന്മയാക്കി രൂപാന്തരപ്പെടുത്താനാവുമെന്ന് ക്രിസ്തു വെളിപ്പെടുത്തി. ഇരുട്ട് ഒട്ടും ഇല്ലാത്ത പൂർണ്ണ വെളിച്ചമാണ് ക്രിസ്തു. അതുപോലെ പൂർണ്ണമാകാൻ ഒരുപക്ഷേ മനുഷ്യർക്ക് സാധ്യമായില്ലെങ്കിലും മനുഷ്യസ്വഭാവത്തിൽ വെളിച്ചം വർദ്ധിപ്പിക്കുവാൻ സാധിക്കും. "മതമേതായാലും മനുഷ്യൻ നന്നായാൽ മതി" എന്ന് ശ്രീനാരായണ ഗുരുപറഞ്ഞതിന്റെ പിന്നിലെ തത്ത്വവും ഇതു തന്നെയാണ്. മനുഷ്യന്റെ രാക്ഷസീയ ഭാവത്തിൽ നിന്ന് അവനെ വിട്ടുണർത്തി ദൈവസ്വഭാവത്തിലേക്കു രൂപാന്തരപ്പെടുകയാണ് സഭകളുടെ ഏറ്റവും വലിയ ഉത്തരവാദിത്വം. മതങ്ങളും സഭകളും ഈ വലിയ ദൗത്യം വിസ്മരിച്ച് കോർപറേറ്റുകളെ അനുകരിച്ച് മറ്റ് പലതും ചെയ്തുകൊണ്ടിരിക്കുന്നു. ധൂർത്തിന്റെയും സ്വാർത്ഥതയുടെയും, അഹംഭാവത്തിന്റെയും അന്ധകാരം നിറഞ്ഞ ലോകത്തിൽ വെളിച്ചമായി വ്യക്തികളെ രൂപാന്തരപ്പെടുത്തണം. ഇവിടെയാണ് അനുതാപത്തിന് പ്രസക്തിയുണ്ടാകുന്നത്. വിശ്വാസികളെ അനുതാപത്തിലേക്കും, അതുവഴി വെളിച്ചത്തിലേക്കും നയിക്കുമ്പോൾ അവരിൽക്കൂടി സഭയുടെ സാക്ഷ്യം തേജോമയമാകും.

മൂന്നാമത് സഭാംഗങ്ങളുടെ നല്ല പ്രവർത്തനങ്ങളിലൂടെ സഭ ക്രിസ്തുവിന് സാക്ഷ്യം വഹിക്കണമെന്ന് ദൈവം ആഗ്രഹിക്കുന്നു. സഭയുടെയും പള്ളികളുടെയും പ്രവൃത്തികൾ മാധ്യമ ശ്രദ്ധയിൽ വരുവാൻ വേണ്ടി ആകരുത്. പ്രകടനപരമായ നന്മയല്ല. ആത്മാർത്ഥവും, നൈസർഗ്ഗികവുമായും നന്മപ്രവർത്തിക

ശേഷം 43-ാം പേജിൽ

# മധ്യവേനലിന്റെ പൂക്കാലം



മായ ലാബി, മൈലാഡിയിൽ

അങ്ങനെ ഒരു അവധിക്കാലം കൂടി വരവായി. കുട്ടികളിലും മാതാപിതാക്കളിലും ഒരുപോലെ സന്തോഷവും, സമാധാനവും അനുഭവിക്കുന്ന സമയം. ഇന്നത്തെ സമൂഹത്തിൽ ജീവിക്കുന്ന കുട്ടികൾ ബന്ധുക്കളെയോ, ബന്ധങ്ങളെയോ അറിയാതെ വളരുമ്പോൾ നമ്മുടെ ആർഷഭാരത സംസ്കാര പൈതൃകം അന്യമാകുകയാണ്. കുട്ടികളിലെ ബന്ധങ്ങളുടെ കണ്ണികളെ ദൃഢമാക്കുവാൻ കുട്ടികളുമായി മാതാപിതാക്കൾ ബന്ധുവീടുകൾ സന്ദർശിക്കുന്നതും അവരെ അതിഥികളായി നമ്മുടെ ഭവനത്തിലേക്ക് ക്ഷണിക്കുന്നതും ബന്ധങ്ങളുടെ ആഴങ്ങളെ അവർ അറിയുവാനും അതിലൂടെ ഭാരത സംസ്കാരത്തിന്റെ പരമാത്മ മൂല്യമായ "അതിഥി ദേവോ ഭവ" എന്ന ചൊല്ലിനെ അന്വർത്ഥമാക്കുന്ന വിധം അതിഥി സൽക്കാരം എന്ന കലയെ കുട്ടികളെ പഠിപ്പിക്കുവാനും നമുക്ക് സാധിക്കും. ഇങ്ങനെ മാധ്യമ സംസ്കാരത്തിൽ നമുക്ക് നഷ്ടമായ കുടുംബ ബന്ധത്തിന്റെ കെട്ടുറപ്പിന്റെ ഉദാത്തമായ സ്വാർത്ഥതയെ കുട്ടികളിലേക്ക് പകർന്നുകൊടുക്കുവാൻ നമുക്ക് സാധിക്കണം.

ആധുനിക യുഗത്തിന്റെ കണ്ടെത്തലായ വൃദ്ധസദനങ്ങളുടെ ആവിർഭാവം എന്തുകൊണ്ടാണ് എന്ന് നാം ഒരിക്കലെങ്കിലും ചിന്തിച്ചിട്ടുണ്ടോ? കെട്ടുമുറിയപ്പെട്ടുപോയ ബന്ധങ്ങളും. നമ്മുടെ കുട്ടികൾക്ക് കിട്ടാതെ പോകുന്ന മാതൃപിതൃ വാത്സല്യവും അല്ലേ അതിനു പ്രധാന കാരണം? മാതാപിതാക്കളുടെ തിരക്കുകൾ കൊണ്ട് ഒറ്റപ്പെട്ടുപോകുന്ന ഒരു അവധിക്കാലം നമ്മുടെ കുട്ടികൾക്ക് ഉണ്ടാകുന്നുവെങ്കിൽ കാലചക്രം ഉരുളുമ്പോൾ വൃദ്ധരാകുന്ന നമ്മളേയും അവർ കൈവിട്ടാൽ വേദന തോന്നുവാൻ നമുക്ക് അവകാശം ഉണ്ടോ? അതുകൊണ്ട് അവധിക്കാലത്തിൽ നമ്മൾ അവരോടൊപ്പം ചിലവഴിക്കുന്ന ഓരോ നിമിഷവും നാളെയുടെ സംരക്ഷണത്തിന് നാം ഒരുക്കുന്ന നല്ല നിക്ഷേപങ്ങളായിത്തീരുക തന്നെ ചെയ്യും.

പ്രകൃതിയുമായി ഇണങ്ങി നാം ചെയ്ത അവധിക്കാല വിനോദങ്ങൾ നമുക്ക് ഓർമയിലേക്ക് കൊണ്ടുവരാം. മനോഹരമായ കുന്നികുരുവും, മഞ്ചാടിക്കുരുവും ശേഖരിച്ചു പല കളികൾ, അപ്പൂപ്പൻതാടി കാറ്റിൽ ഊതിപറത്തി, അപ്പനും അമ്മയുമായി വേഷം കെട്ടി, ചിരട്ടകൊണ്ട് മണ്ണപ്പം ചുട്ടു അതു വിളമ്പി തിന്നുന്നതായി അഭിനയിച്ചു പ്രതിഫലിക്കുന്ന ആദ്യത്തെ അഭ്യാസകളരി... അതിലൂടെ ഉണ്ടാകുന്ന നിസ്വാർത്ഥമായ സൗഹൃദ കൂട്ടായ്മ... ഇവയൊക്കെ ഇന്നു ഓർമകൾ മാത്രമല്ലെ? മഞ്ചാടിയും കുന്നിക്കുരുവും കൊണ്ടുള്ള കളിയിൽ അക്കങ്ങളെ കൂട്ടാനും കുറയ്ക്കാനും എണ്ണാനും പഠിക്കുമ്പോൾ, ചിരട്ടകൊണ്ട് മണ്ണപ്പം ചുടുമ്പോൾ രൂപസൃഷ്ടിയും കരുപ്പിടിപ്പിക്കലുമെന്ന വിലപിടിപ്പുള്ള കലയുടെ ആദ്യപാഠങ്ങളെ പ്രകൃതിയിൽ നിന്നും പഠിക്കാൻ അവസരം കിട്ടിയിരുന്നു. എന്നാൽ ഇന്നു ചിരട്ടയും, മഞ്ചാടിക്കുരുവും എന്തെന്നറിയാത്ത കൃത്രിമ സംസ്കാരത്തിന്റെ ആവിർഭാവമായ മുത്തുകളിലേക്കും പ്ലാസ്റ്റിക് ക്യൂബുകളിലേക്കും നമ്മളുടെ കുഞ്ഞുങ്ങളുടെ വിനോദം ചുരുങ്ങിപോകുന്നത് പ്രകൃതിയെ അറിയാത്ത ഒരു സമൂഹ സൃഷ്ടിയുടെ ഉത്ഥാനത്തിനെ വഴിവയ്ക്കുകയുള്ളു. പ്രകൃതിയോടിണങ്ങിയുള്ള ഓലപ്പന്തും, ഓലപ്പീപ്പിയും ഉണ്ടാക്കുന്ന പഴയ സംസ്കാരത്തിന്റെ നല്ല ഏടുകൾ പറഞ്ഞു മനസ്സിലാക്കുന്നതിൽ ഈ അവധിക്കാലം തിരഞ്ഞെടുത്താൽ നമുക്ക് നഷ്ടമായിക്കൊണ്ടിരിക്കുന്ന പൂർവ്വകാല സ്മരണകളെ അനുസ്മരിക്കുന്നതോടൊപ്പം നാളേയ്ക്ക് വേണ്ടി കരുതിവയ്ക്കാൻ ഒരു സാംസ്കാരിക ജീവിത ദർശനം നല്കുകയുമാണ് നാം ചെയ്യുന്നത്. ഈ അവധിക്കാലത്ത് നമ്മുക്ക് അവരെ ഓലപ്പന്തും ഓലപ്പീപ്പിയും പോലുള്ള പ്രകൃത്യാസൃഷ്ടികളെ പരിശീലിപ്പിക്കാം. അവർ സർഗ്ഗാത്മക സൃഷ്ടികൾ പ്രകൃതിയിൽ നിന്നും പഠിക്കട്ടെ...

ആധുനികതയുടെയും, വികസനത്തിന്റെയും പേരിൽ നമ്മുടെ കുട്ടികൾക്ക് അന്യമായിക്കൊണ്ടിരിക്കുന്ന ഭൂമി മലയാളത്തിന്റെ ജീവന്റെ അംശമായ പാടശേഖരങ്ങളിലേക്കും തൊടിയിലേക്കും നമ്മുക്കവരെ കുട്ടിക്കൊണ്ടു

ശേഷം 27-ാം പേജിൽ



# കുരിശിലെ പ്രപഞ്ചം



കാനായി കുഞ്ഞിരാമൻ

പീഡാനുഭവത്തിന്റെ വേദന നിറയുന്ന യേശുവിന്റെ ഒരു ശില്പം ചെയ്യണമെന്ന് എനിക്ക് ആഗ്രഹമുണ്ട്. യേശുവിന്റെ കുരിശും പീഡാനുഭവവും ധ്യാനത്തിന് വളരെ ശ്രേഷ്ഠമാണ്.

കുരിശിനെ ശ്രദ്ധിച്ചുനോക്കുക. അതിൽ മനുഷ്യനെ കാണാം. മനുഷ്യരൂപത്തിന്റെ അടിസ്ഥാനത്തിലുള്ളതാണ് കുരിശ്. കുരിശിൽ പ്രപഞ്ചത്തെ മുഴുവനായി ദർശിക്കാം.

അടിസ്ഥാനപരമായ ലംബതിരശ്ചീന രേഖകളാണ് കുരിശിന്റെ ശില്പത്തിനടിസ്ഥാനം. ഇത് പ്രപഞ്ചത്തിന്റെ രേഖയാണ്. അതിനാൽ കുരിശിൽ കാണുന്നത് പ്രപഞ്ചമാണ്. പ്രകൃതിയാണ്. ലോകത്തിന്റെ ദേവനാണ്.

കുരിശ് പ്രപഞ്ചത്തിന്റെ രഹസ്യമാണ്. പ്രപഞ്ചശക്തിയാണ് കുരിശിൽ കാണുന്നത്.

മനുഷ്യരെ ശിക്ഷിക്കുവാനായിരുന്നു കുരിശ്. യേശുവിനെ കുരിശിൽ തറച്ചത് യേശുവിനെ അപമാനിക്കുന്നതിനാണ്. എന്നാൽ യേശു കുരിശിൽ കിടന്നതോടെ അത് വിശുദ്ധമായി. കുരിശിനെ ധ്യാനിക്കുമ്പോൾ നാമും കുരിശിൽ ലയിക്കുകയാണ്. വിശുദ്ധിയിലേക്കുള്ള നേർക്കാഴ്ചയാണ് കുരിശിലെ ധ്യാനം വഴി ലഭ്യമാകുന്നത്.

പള്ളികൾ കുരിശിന്റെ ആകൃതിയിൽ പണിതിരുന്നു. പല സ്ഥലങ്ങളിലും കുരിശിന്റെ ആകൃതിയിലുള്ള പള്ളികൾ ഇപ്പോഴും ഉണ്ട്.

മനുഷ്യനും പ്രകൃതിയും എല്ലാം ജീവന്റെ രൂപമാണ്. എന്നാൽ മനുഷ്യനുമാത്രം ജീവിന്റെ സമുന്നതസ്ഥാനം എന്ന ചിന്ത എങ്ങനെ ന്യായീകരിക്കുവാൻ കഴിയും? അതിനാൽ ദൈവാലയ സങ്കല്പത്തിൽ മനുഷ്യനെ മാത്രം കേന്ദ്രീകരിക്കുന്ന കാഴ്ചപ്പാട് മാറണം. ദേവാലയങ്ങൾ പരിസ്ഥിതി സൗഹൃദപരമാകണം. പ്രകൃതിയിലെ ജീവജാലങ്ങൾക്കും സാന്നിദ്ധ്യം ഉണ്ടാകണം.

മനുഷ്യകേന്ദ്രീകൃതമായ വ്യവസ്ഥയിലാണ് നാം എല്ലാറ്റിനേയും സമീപിക്കുന്നത്. അത് കലയിലും ദേവാലയ സങ്കല്പത്തിലും എല്ലാം ശക്തമാണ്.

ആദിമമനുഷ്യനായ ആദാം നഗ്നനായിരുന്നു. എന്നാൽ ഏദനിൽ പഴം തിന്നപ്പോൾ നഗ്നത തിരിച്ചറിഞ്ഞു. ആദാം 'പഴം' തിന്നപ്പോൾ 'മലിനമായി'തീർന്നു, ശുദ്ധമായ ബോധത്തിൽ തിന്മയില്ല. ശരീരം വിശുദ്ധമായിരിക്കും. ശുദ്ധമായ ബോധം മലീമസമാകുമ്പോഴാണ് പാപം.

'നഗ്ന ശരീരം'-ശുദ്ധമായ ബോധത്തിന്റെ തിരിച്ചുപോക്കാണ്. നഗ്നശരീരത്തെ വികൃതമായി കാണുന്നതിന്റെ ഉത്തരവാദിത്വം അവരവരുടെ മനസ്സാണ്. മനുഷ്യമനസ്സിനെ ശുദ്ധീകരിക്കുന്ന പ്രക്രിയയാണ് ആത്മീയത. കുരിശും പള്ളിയും എല്ലാം മനുഷ്യ മനസ്സിന് ശുദ്ധീകരണം നൽകുവാനുള്ള ഇടമാണ്.

ക്രിസ്തു പറയുന്നത് എന്താണ്? ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ എന്നല്ലേ. അവരാണ് ദൈവത്തെ കാണുന്നത്. ഹൃദയത്തിന് വിശുദ്ധി ലഭിക്കുമ്പോൾ ദൈവത്തെ കാണുന്ന അനുഭവം ഉണ്ടാകും.

ശുദ്ധമായ മനസ് നഷ്ടപ്പെടുമ്പോൾ വിഘടന വാദങ്ങൾ ഉണ്ടാകും. ശുദ്ധമായ ബോധമാണ് കലയുടെയും ആത്മീയതയുടെയും അടിസ്ഥാനം. കല ആത്മീയമാകുമ്പോൾ അനുഭൂതി മാത്രമേ ഉണ്ടാകൂ. ഈ അനുഭവമാണ് സർഗ്ഗാത്മകത.

ശില്പവും ചിത്രവും എല്ലാം ആത്മീയതയിൽ നിറയുമ്പോൾ അത്യപൂർവ്വമായ അനുഭൂതിദായകമാകും. ആത്മീയത നഷ്ടപ്പെടുമ്പോൾ കലാകാരനല്ല ഉണ്ടാകുന്നത്. വെറും ഡിസൈനർ (designer) മാത്രം. ഒരുതരം സംവിധായകൻ. 'കുതന്ത്രക്കാരൻ' എന്നും അർത്ഥം പറയാം. ആത്മീയതയും കലയും പരസ്പരം ബന്ധിതമാകുമ്പോൾ അവാച്യമായ ശക്തിലഭിക്കുന്നു.

ഇത്തരം സാഹചര്യങ്ങളിൽ ശില്പിയുടെ പേരു പോലും പതിപ്പിക്കുകയില്ല. ഉജ്ജ്വലമായ പല ശില്പങ്ങളിലും പേരുകൾ വ്യക്തമല്ല. ആര് ഏതു കാലത്ത് നിർമ്മിച്ചു എന്നും അറിയില്ല. വ്യക്തി സ്വാതന്ത്ര്യം കൂടിയപ്പോൾ പേരുവയ്ക്കുവാൻ തുടങ്ങി. പണ്ടത്തെ പല ശില്പങ്ങളും രാജാവിന്റെ പേരിലാണ് അറിയപ്പെടുന്നത്. ശില്പിയുടെ പേരിലല്ല. പേര് എഴുതപ്പെടുന്നതിന് മുമ്പ് ശില്പിയെ കൊല്ലുന്ന ചരിത്രവും ഉണ്ട്.

കല ഒരിക്കലും സ്വന്തം എന്ന് പറയുവാൻ കഴിയില്ല. പണ്ട് എല്ലാ കലകളും സമൂഹത്തിന്റെ ഭാഗമായിരുന്നു. 'എന്റേത്' 'എന്റേത്' എന്നു വന്നപ്പോൾ ഭാവം മാറി. കലകൾ വാണിജ്യ ലക്ഷ്യം നേടി. സമൂഹത്തിൽ നിന്നും കലയും ശില്പവും അകലുവാനും തുടങ്ങി.
ആത്മീയതയിലേക്കുള്ള തിരിച്ചുവരവ് അനിവാര്യമാണ്. ഇത് കൂടുതൽ വശ്യമായ കലയും ശില്പവും സാഹിത്യവും രൂപപ്പെടുത്തുവാൻ കഴിയും. യേശുവിന്റെ കുരിശിന്റെ മനോഹരമായ ശില്പം ഉണ്ടായാൽ അനേകർക്ക് ആത്മീയ അനുഭൂതി പകരുവാൻ കഴിയും എന്ന് കരുതുന്നു.

– ഫാ. കരിങ്ങാട്ടിൽ

MUZIRIS: LOST AND FOUND


ഇമ്മാതിരി ചരിത്രവും പുസ്തകവും ഇനി വേണ്ട!

പ്രൊഫ. എം.ജി.എസ്. നാരായണൻ

# ഇമ്മാതിരി ലേഖനവും ഇനിവേണ്ട

ഡോ. എം. കുര്യൻ തോമസ്

**മാതൃഭൂമി ആഴ്ചപ്പതിപ്പിന്റെ** 2013 ഡിസംബർ 22 -28 ലക്കത്തിൽ *ഇമ്മാതിരി ചരിത്രവും പുസ്തകവും ഇനി വേണ്ട!* എന്നപേരിൽ പ്രൊഫ. എം. ജി. എസ്. നാരായണൻ എഴുതിയ ലേഖനമാണ് ഈ കുറിപ്പിനാധാരം. പട്ടണം അഥവാ മുസിരിസ് അഥവാ മഹോദയപുരം പുരാവസ്തു പര്യവേഷണവുമായി ബന്ധപ്പെട്ട് കേരള സർക്കാർ പുറത്തിറക്കിയ *മുസിരിസ്* (*Muziris*) എന്ന ഒരു ഇംഗ്ലീഷ് പുസ്തകത്തെ വിമർശിച്ച് എഴുതിയതാണ് പ്രസ്തുത ലേഖനം. കേരള ചരിത്ര രചനയിലെ മുടിചൂടാ മന്നനാണ് പ്രൊഫ. എം. ജി. എസ്. നാരായണൻ എന്നാണു ചിലരുടെ വയ്പ്. അതോ, അദ്ദേഹം ചോദ്യം ചെയ്യുന്ന പ്രസ്താവിത പര്യവേഷണത്തിന്റെ ശാസ്ത്രീയതയോ അശാസ്ത്രീയതയോ അല്ല ഇവിടെ പരിചിന്തനം ചെയ്യുന്നത്. മുസിരിസ് പ്രൊജക്ടിനെ നിസാരവൽക്കരിക്കാൻ അദ്ദേഹം അസ്ഥാനത്തു വലിച്ചിഴയ്ക്കുന്ന അബദ്ധപ്പഞ്ചാംഗങ്ങളാണ് ഇവിടെ പരാമർശിക്കുന്നത്. പ്രസ്തുത ലേഖനത്തിൽ ഈ കുറിപ്പിന് ആധാരമായ പരാമർശനങ്ങൾ താഴെ പറയുന്നവയാണ്.

*... മുസിരിസ് നിസ്തുലമാണ്; കാരണം ഇന്ത്യയിലെ ഒന്നാമത്തെ ചർച്ചും ഒന്നാമത്തെ മോസ്കും ഏറ്റവും പഴക്കമുള്ള യൂറോപ്യൻ മോണുമെന്റും അവിടെയാണ്. (പുറം 2) കൂട്ടത്തിൽ മുസരിസ് എന്നറിയപ്പെടുന്ന പ്രദേശം പുരാവസ്തുപരമായ കണ്ടുപിടിത്തങ്ങളിൽ പെട്ടന്നു പ്രശസ്തിയാർജ്ജിച്ചു എന്നുകൂടി എഴുതി വച്ചിട്ടുണ്ട്. (പുറം 2)...*

*... ഒന്നാമത്തെ ചർച്ച് എന്നു പറയുന്നത് സെന്റ് തോമസിന്റെ പേരിലുള്ള ചർച്ചാവണം. അതൊരു കെട്ടുകഥയാണ്. തോമസ് അപ്പോസ്തലൻ ജീവിച്ചിരിക്കാവുന്ന ക്രിസ്തു ഒന്നാം ശതകത്തിൽ ക്രിസ്തുമതത്തിന് പള്ളിയോ കുരിശടയാളമോ ഉണ്ടായിരുന്നില്ല. കെട്ടിച്ചമച്ച കഥയിൽ പറയുന്നപോലെ ഒന്നാം നൂറ്റാണ്ടിൽ ഇവിടെ ബ്രാഹ്മണ നേതൃത്വമോ ചേരമാൻ പെരുമാളോ ഉണ്ടായിരുന്നില്ല. ചേരമാൻ പെരുമാൾ എന്ന സ്ഥാനപ്പേരുള്ള കേരള രാജാക്കന്മാരുടെ ഭരണം ആരംഭിക്കുന്നത് ക്രിസ്തു ഒമ്പതാം നൂറ്റാണ്ടിൽ ആണെന്ന് പ്രൊഫസർ ഇളംകുളം സംശയാതീതമായ പുരാലേഖ്യത്തെളിവുകളോടെ വ്യക്തമാക്കിയതാണ്; പിന്നീട് ഞാനും എന്റെ സഹപ്രവർത്തകരായ ഗവേഷകരും വിദ്യാർത്ഥികളും സ്ഥിരീകരിച്ചതുമാണ്. ബ്രാഹ്മണസങ്കേതങ്ങൾ കൊടുങ്ങല്ലൂർ കേന്ദ്രമായ ചേരമാൻ പെരുമാക്കളുടെ കാലത്തുമാത്രമാണുണ്ടാവുന്നത്. അപ്പോൾ ഐതിഹ്യത്തിൽ ഉള്ളപോലെ തോമസ് അപ്പോസ്തലൻ ചേരമാൻ പെരുമാളെയും ബ്രാഹ്മണരായ ഉപദേശകരെയും മതംമാറ്റിയെങ്കിൽ അപ്പോസ്തലൻ എട്ടു നൂറ്റാണ്ടുകൾവരെ ജീവിച്ചിരുന്നിരിക്കണം.! ...*

*... വത്തിക്കാൻ സർവ്വകലാശാല ഡോക്ടറേറ്റ് ബിരുദം നൽകി ആദരിച്ച ഒരു പ്രബന്ധത്തിൽ കേരളീയനായ ബെനഡിക്ട് വടക്കേടത്തിൽ അപ്പോസ്തലൻ തോമസ്സിനെക്കുറിച്ച് വിശദമായ പഠനം രേഖപ്പെടുത്തിയിട്ടുണ്ട്. സമകാലികമായോ അതിനടുത്തതായോ ഉള്ള ഒരു പ്രമാണവും അപ്പോസ്തലൻ കേരളത്തിൽ വന്നതായി കാണിക്കുന്നില്ല. എന്നാണ് അദ്ദേഹം പറയുന്നത്. തമിഴ്-സംസ്കൃതം-സിറിയാക്ക്- ഗ്രീക്ക്-റോമൻ സാഹിത്യപ്രമാണങ്ങളും പുരാവസ്തു റിപ്പോർട്ടുകളും നാണയങ്ങളും വിസ്തരിച്ചു പഠിച്ചശേഷമുള്ള സമഗ്രമായ ചിത്രമാണ് ബിഷപ്പ് കാഴ്ചവെച്ചിട്ടുള്ളത്. (Origin of Christanity in India, Media House,2012 ) എങ്കിലും പ്രബലമായ ഐതിഹ്യത്തെ മാനിക്കണം എന്ന ഒരു ചിന്തയും കൂടി അദ്ദേഹം പുസ്തകാവസാനത്തിൽ ചേർത്തിരിക്കുന്നു. ഐതിഹ്യം പരിശോധിച്ചപ്പോൾ ക്രിസ്തു പതിനഞ്ചാം നൂറ്റാണ്ടിന്റെ അവസാനത്തിൽ പോർച്ചുഗീസ് നാവികർ എത്തുന്നതിനുമുമ്പുള്ള ഒരു ഐതിഹ്യരേഖയും കാണാനായില്ല. പള്ളിപ്പാട്ടുകളും റമ്പാൻപാട്ടുകളും എല്ലാം ആധുനിക മലയാളത്തിൽ സൃഷ്ടിച്ചതാണ്. മാത്രമല്ല, പോർച്ചുഗീസ് വൈദീകർ 1599 ൽ വിളിച്ചുകൂട്ടിയ ഉദയംമ്പേരൂർ പള്ളിയിലെ സുന്നഹദോസിൽ (Synod of Diamper) പങ്കെടുത്ത സിറിയൻ ക്രിസ്ത്യൻ പുരോഹിതന്മാർപോലും അപ്പോസ്തലൻ കേരളത്തിൽ വന്നതായി അവകാശപ്പെടുന്നില്ല. സിറിയൻ*

ശേഷം 20-ാം പേജിൽ



# വി. കുർബ്ബാനയുടെ സവിശേഷതകൾ

■ ഫാ. ഡോ. റ്റി. ജെ. ജോഷ്വാ

ക്രിസ്തു നമ്മുടെ ജീവിതത്തിന്റെ കേന്ദ്രമായിരിക്കുന്നതുപോലെ വി. കുർബ്ബാന നമ്മുടെ ആരാധനാജീവിതത്തിന്റെ സിരാകേന്ദ്രമാണ്. ആരാധന "അപ്പം നുറുക്കൽ" ആണെന്ന് അപ്പോസ്തോലപ്രവൃത്തികൾ സാക്ഷിക്കുന്നു. (അപ്പോ. പ്രവൃ. 20:7) മറ്റു കൂദാശകൾ എല്ലാം ഇതിനോടു ബന്ധപ്പെടുത്തിയാണ് അനുഷ്ഠിക്കുക. മറ്റു കൂദാശകളുടെയെല്ലാം പൂർത്തീകരണം വിശുദ്ധ കുർബ്ബാനയിലാണ്. ഏദൻതോട്ടത്തെക്കുറിച്ചുള്ള വിവരണത്തിൽ ജീവവൃക്ഷം അതിന്റെ നടുവിൽ നിൽക്കുന്നതായിട്ടാണ്. അത് നമ്മുടെ ആദ്ധ്യാത്മികതയുടെയും വേദശാസ്ത്രത്തിന്റെയും കേന്ദ്രത്തിൽ വി. കുർബ്ബാന സ്ഥിതിചെയ്യുന്നു എന്നതിന്റെ പ്രതീകമായി കാണാം.

ഇതര പാരമ്പര്യങ്ങളിൽ രൂപപ്പെട്ട് ഇതരസഭകളിൽ അനുഷ്ഠിക്കപ്പെടുന്ന കുർബ്ബാനക്രമത്തിൽ നിന്ന് സിറിയൻ ഓർത്തഡോക്സ് ലിറ്റർജി (കുർബ്ബാന) പല കാര്യത്തിലും വ്യത്യാസപ്പെട്ടിരിക്കുന്നു. എന്തൊക്കെയാണ് അതിന്റെ സവിശേഷതകൾ എന്നു പ്രതിപാദിക്കുകയാണ് ഇവിടെ ചെയ്യുന്നത്.

**1. തിരുവചനത്തോട് ആഴമായി ബന്ധപ്പെട്ടിരിക്കുന്നു.** (It is deeply biblical) നമ്മുടെ കുർബ്ബാന അർത്ഥപൂർണ്ണമായി ഗ്രഹിക്കണമെങ്കിൽ തിരുവെഴുത്തിലുള്ള ഉൾക്കാഴ്ച ആവശ്യമാണ്. വേദപുസ്തക സത്യങ്ങളുടെ സജീവമായ ആവിഷ്ക്കാരമാണ് വി. കുർബ്ബാനയെന്നു വിശേഷിപ്പിക്കാം. സഭാജീവിതത്തിന്റെ അടിസ്ഥാന ശിലകളാണ് ഇവ രണ്ടും. (വിശുദ്ധ തിരുവെഴുത്തും വിശുദ്ധ കുർബ്ബാനയും) കുർബ്ബാനയിലെ പ്രാർത്ഥനകളും പാട്ടുകളും വേദപുസ്തകത്തിൽ നിന്നുള്ള ഉദ്ധരണികളും പരാമർശങ്ങളും കൊണ്ടു നിറഞ്ഞിരിക്കുന്നു. വേദപുസ്തകപ്രമേയങ്ങളാണ് പ്രാർത്ഥനകളിലും സ്തുതികളിലും നിറഞ്ഞു നിൽക്കുന്നത്. നാലു സങ്കീർത്തനങ്ങൾ തന്നെ പട്ടക്കാരൻ കുർബ്ബാനയിൽ ഉരുവിടുന്നുണ്ട്. അതുപക്ഷേ പരസ്യപ്രാർത്ഥനകളിൽ അല്ലെന്നുമാത്രം.

കുർബ്ബാനയുടെ ആദ്യഭാഗത്തിന് (വിശ്വാസപ്രമാണം ചൊല്ലുന്നതുവരെ) "വചന ശുശ്രൂഷ" (Ministry of the word) എന്നാണ് പറയുന്നത്. അവിടെ പഴയനിയമത്തിൽ നിന്നും പുതിയ നിയമത്തിൽ നിന്നുമുള്ള ഭാഗങ്ങൾ വായിക്കുകയും ജനങ്ങൾ അതു ശ്രദ്ധാപൂർവ്വം ശ്രവിക്കുകയും ചെയ്യുന്നു. (ആദ്യകാലങ്ങളിൽ പഴമ വായനയും കുർബ്ബാനയുടെ ഭാഗമായിരുന്നു. പിന്നീടാണ് നമസ്ക്കാരത്തിന്റെ അന്ത്യത്തിലേക്കു മാറ്റിയത്). തിരുവചന വായനയുടെ മകുടമായിട്ടാണ് സുവിശേഷത്തിൽ നിന്ന് (ഏവൻഗേലിയോൻ) വായിക്കുന്നത്. അതിനു മുമ്പു പട്ടക്കാരൻ രഹസ്യമായി ചൊല്ലുന്ന പ്രാർത്ഥന ജനങ്ങൾ നിശ്ചയമായും അറിയേണ്ടതാണ്. കാരണം അത് അവരുടെയും പ്രാർത്ഥനയായിട്ടാണ് രൂപപ്പെടുത്തിയിരിക്കുന്നത്. "ദൈവമായ കർത്താവേ, നിന്റെ ദിവ്യവചനങ്ങളുടെ ജ്ഞാനം ഞങ്ങൾക്കു നൽകി, നിന്റെ വിശുദ്ധ സുവിശേഷജ്ഞാനവും നിന്റെ ദിവ്യനൽവരങ്ങളാകുന്ന സമ്പത്തും നിന്റെ പരിശുദ്ധാത്മദാനങ്ങളുംകൊണ്ട് ഞങ്ങളെ നിറയ്ക്കണമെ. സന്തോഷപൂർവ്വം നിന്റെ കല്പനകൾ ആചരിക്കുവാൻ നിന്റെ തിരുവിഷ്ടം അനുഷ്ഠിച്ചുനിറവേറ്റുവാനും നിന്റെ അനുഗ്രഹങ്ങൾക്കും കരുണകൾക്കും അർഹരായി ഭവിപ്പാനും കൃപ നൽകണമെ". ഏവൻഗേലിയോൻ വായന കഴിഞ്ഞാൽ വചനവ്യാഖ്യാനം (പ്രസംഗം) നടക്കേണ്ടതാണ്. പക്ഷേ നാമിപ്പോൾ അതു വിട്ടുകളയുകയോ, കുക്കിലിയോന്റെ സമയത്തേക്കു മാറ്റിവയ്ക്കുകയോ ചെയ്യുന്നു.

2. സഭയുടെ വിശ്വാസസത്യങ്ങളെ അനാവരണം ചെയ്യുന്നു. (The liturgy unfolds the great dogmas of the Orthodox Church). പല പ്രാർത്ഥനകളും വിശ്വാസസത്യങ്ങളുടെ പ്രഖ്യാപനരൂപത്തിലാണ്. വിശ്വാസസത്യങ്ങൾ ആരാധനാ പങ്കാളിത്വത്തിൽ കൂടി ജനങ്ങൾ സ്വായത്തമാക്കുന്നു. പ്രത്യേക പ്രബോധന സംരംഭത്തിൽ ക്കൂടി എന്നതിനെക്കാൾ ആരാധനയിലെ ശ്രദ്ധാപൂർവ്വമായ ഭാഗഭാഗിത്വത്തിൽക്കൂടി വിശ്വാസങ്ങൾ ഉൾക്കൊള്ളുവാനിടയാകുന്നു. പല പ്രാർത്ഥനകളും ശ്രദ്ധിച്ചാൽ അതിന്റെ ആദ്യഭാഗം വിശ്വാസപ്രഖ്യാപനമാണ്. പിന്നീടാണ് "ആകയാൽ കർത്താവേ, എന്നു സംബോധന ചെയ്തുകൊണ്ട് അപേക്ഷയും പ്രാർത്ഥനയും സമർപ്പിക്കുന്നത്.

ലിറ്റർജിയിൽ രക്ഷാകര പദ്ധതിയുടെ എല്ലാ വശങ്ങളും തെളിവായി പ്രകടമാക്കുന്നു. രക്ഷാകരകർമ്മം മുഴുവൻ, ആദിമുതൽ അവസാനം വരെ വരച്ചുകാട്ടുന്നു. ഈ ആരാധനക്രമത്തിൽ പങ്കെടുക്കുന്നതോടുകൂടി രക്ഷാകര രഹസ്യത്തിലുള്ള ഭാഗഭാഗിത്വം ഓരോ വിശ്വാസിയിലും ആഴമായി ഉറയ്ക്കുന്നു.

കുർബ്ബാനയിലെ മിക്ക പ്രാർത്ഥനകളും നാലും അഞ്ചും നൂറ്റാണ്ടുകളിൽ രൂപപ്പെട്ടവയാണ്. അക്കാലയളവിൽ ക്രിസ്തുശാസ്ത്ര സംബന്ധമായ പല വേദവിപരീതങ്ങളും പ്രത്യക്ഷപ്പെട്ടിരുന്നു. അവക്കെതിരായി, ഓർത്തഡോക്സു വിശ്വാസമെന്തെന്നു വെളിപ്പെടുത്തുന്ന വിധത്തിലാണ് പ്രാർത്ഥനകൾ പലതും രൂപം പ്രാപിച്ചത്. പ്രുമിയോൻ-സെദ്റാ പ്രാർത്ഥനയിൽ മനുഷ്യാവതാരം, രക്ഷാകരവ്യാപാരം, പുനരുത്ഥാനം എന്നീ രഹസ്യങ്ങൾ അനാവരണം ചെയ്തുകൊണ്ട് വിശ്വാസികളുടെ ധ്യാനത്തിനു വിഷയമാക്കുന്നു. പരിശുദ്ധന്മാരോടുള്ള സംസർഗ്ഗവും, വാങ്ങിപ്പോയവർക്കു വേണ്ടിയുള്ള പ്രാർത്ഥനകളും ആരാധനാ കർമ്മത്തിൽ അനുഭവവേദ്യമാക്കാനുള്ള വിഷയങ്ങളാക്കിയിരിക്കുന്നു. ആരാധനയിൽ സ്വർഗ്ഗീയ ഗണങ്ങളോടും വാങ്ങിപ്പോയ വിശുദ്ധരോടുമുള്ള സംസർഗ്ഗം ഒരു യാഥാർത്ഥ്യമാക്കിത്തീർത്തിരുന്നു.

**3. പരിശുദ്ധാത്മാവിനോടുള്ള ആഹ്വാനം** (Invocation of the Holy Spirit) സുറിയാനിയിൽ ക്രൊയ്ത്തെദ് റൂഹോ എന്നു പറയും. ഇതു പൗരസ്ത്യ ലിറ്റർജിയുടെ ഒരു പ്രത്യേകതയാണ്. പരിശുദ്ധാത്മാവ് അപ്പവീഞ്ഞുകളിന്മേലും, കാർമ്മികന്റെമേലും, വിശ്വാസികളുടെ സമൂഹത്തിന്മേലും വന്ന് ആവസിക്കുവാൻ വേണ്ടിയുള്ള പ്രാർത്ഥനയുണ്ട്. ഇത് മറ്റെല്ലാ കൂദാശകളിലും ഉൾക്കൊള്ളുന്ന ഘടകമാണ്. പട്ടക്കാരൻ വി. രഹസ്യങ്ങളുടെ മേൽ കൈ ആവസിക്കുമ്പോൾ പരിശുദ്ധാത്മാവ് വന്ന് ആവസിക്കുന്നു. ആ സമയത്ത് ശുശ്രൂഷകൻ ഓർമ്മപ്പെടുത്തുന്നു. ജീവനുള്ള പരിശുദ്ധ റൂഹാ സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങി അപ്പവീഞ്ഞുകളെ ശുദ്ധീകരിക്കുന്ന സമയം ഭയങ്കരവും ഭ്രമിക്കത്തക്കതുമാകുന്നതുകൊണ്ട് അടക്കത്തോടും ഭയത്തോടും നിന്നുകൊണ്ടു പ്രാർത്ഥിപ്പീൻ എന്ന്.

പാശ്ചാത്യ സഭാപാരമ്പര്യത്തിൽ ഇല്ലാതിരുന്ന ഇത് പിന്നീട് കൂട്ടിച്ചേർക്കാൻ സന്നദ്ധമാവുകയായിരുന്നു. ദക്ഷിണേന്ത്യൻ സഭ രൂപീകരിക്കപ്പെട്ടതിനുശേഷം അവരുടെ കുർബ്ബാനയിൽ (Holy Communion) പരിശുദ്ധാത്മാവിനോടുള്ള ആഹ്വാനം ഉൾപ്പെടുത്താൻ ശ്രദ്ധിച്ചു. പട്ടംകൊട ശുശ്രൂഷയിലും മൂറോൻ കൂദാശയിലും എല്ലാംതന്നെ പരിശുദ്ധാത്മാവിന്റെ വ്യാപാരത്തിനു വേണ്ടിയുള്ള പ്രാർത്ഥന ഉൾപ്പെടുത്തിയിട്ടുണ്ട്. വിശ്വാസികൾ കുർബാനയിൽ സംബന്ധിക്കുമ്പോൾ പരിശുദ്ധാത്മാവിന്റെ ആവാസ സമയം ഭക്തിയോടും പ്രതീക്ഷയോടും ജാഗ്രതയോടും നിലകൊള്ളേണ്ടതാണ്. (മറ്റു സമയത്തു വേണ്ടാ എന്നല്ല)

**4. വിശ്വാസികളുടെ പങ്കാളിത്തം വ്യക്തമാക്കുന്ന സംവിധാനം:** കത്തോലിക്കാ പാരമ്പര്യത്തിൽ പട്ടക്കാരൻ മാത്രമായി കുർബ്ബാന അനുഷ്ഠിക്കാവുന്ന സംവിധാനമുണ്ട്. എന്നാൽ ഓർത്തഡോക്സ് കുർബ്ബാനയിൽ ജനങ്ങൾ, ശെമ്മാശൻ (ശുശ്രൂഷകർ) പട്ടക്കാരൻ എന്നീ മൂന്നു ഘടകങ്ങൾ അനിവാര്യമാണ്. ചിലപ്പോൾ ജനങ്ങൾ ആരുമില്ലാതെ വരുമ്പോൾ അവരുടെ സ്ഥാനം കൂടി ശുശ്രൂഷകൻ നിർവഹിക്കാറുണ്ട്. വിശ്വാസികൾ കേവലം നോക്കുകുത്തികളോ കാഴ്ചക്കാരോ അല്ല. സജീവപങ്കാളിത്തം വഹിക്കുന്നവരാണ്. അതതു സമയത്ത് അനുയോജ്യമായ പ്രതിവാക്യങ്ങൾ ഉച്ചരിച്ചുകൊണ്ട് പങ്കാളിത്തം ഉറപ്പാക്കുന്നു. അപ്പവീഞ്ഞുകൾ തിരുശരീരരക്തങ്ങളായിത്തീരട്ടെ എന്നു പട്ടക്കാരൻ പ്രഖ്യാപിക്കുമ്പോൾ ജനങ്ങൾ പ്രതിവാക്യമായി "ആമ്മീൻ" അതായത് അപ്രകാരം സംഭവിക്കട്ടെ എന്നു ആശംസിക്കുകയാണ്. ശ്രദ്ധാപൂർവ്വം പ്രാർത്ഥനകളിൽ പങ്കെടുക്കുകയും യഥാസമയം പ്രതിവാക്യങ്ങൾ ഉച്ചരിച്ചുകൊണ്ട്, ശരീരവും, ആത്മാവും, മനസ്സും അതിൽ പങ്കുചേരുമ്പോൾ അവാച്യമായ ഒരനുഭൂതിയാണ് ഉണ്ടാവുക.

കുർബ്ബാന, പട്ടക്കാരൻ അനുഷ്ഠിക്കുന്ന ഒരു ശുശ്രൂഷയല്ല. പട്ടക്കാരനും ശുശ്രൂഷകരും, വിശ്വാസികളായ ജനങ്ങളും ഒരുമിച്ചു നടത്തുന്ന ഒരു കർമ്മമാണ്. "ലിറ്റർജി" എന്നുള്ള പദത്തിന്റെ മൂലം ഗ്രീക്ക് ആണ്. മൂലപദത്തിന്റെ **ആക്ഷരികാർത്ഥം** "ജനങ്ങളുടെ പ്രവൃത്തി" എന്നാണ്. സഭ മുഴുവനും ഒന്നുചേർന്നു നടത്തുന്ന വിശിഷ്ടകർമ്മമാണ് വിശുദ്ധ കുർബ്ബാന. പലയിടത്തും ഇന്ന് ജനങ്ങളുടെ "റോൾ" ഗായകസംഘം കവർന്നെടുത്തെടുത്തിരിക്കയാണ്. അത് ആശാസ്യമായ കാര്യമല്ല. ജനപങ്കാളിത്തം ശരിയായി നടത്തുവാൻ സഹായിക്കുന്ന സ്ഥാനം മാത്രമേ ഗായകസംഘത്തിനുണ്ടാകാവൂ. ആരാധനയെ "ഗാനമേള" യാക്കാതിരിക്കാൻ പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ട്.

5. ശെമ്മാശന്റെ ശ്രദ്ധേയമായ പങ്ക്: നമ്മുടെ മലങ്കരയിൽ വരുത്തിയ ഒരു മാറ്റമാണ് അത്മായക്കാരനെ ശുശ്രൂഷകന്റെ സ്ഥാനത്ത് കൈവയ്പു നൽകി നിയോഗിക്കുന്നത്. പട്ടമേറ്റ ശെമ്മാശന്മാർ മാത്രമേ 'ശുശ്രൂഷകന്റെ ദൗത്യം' നിർവഹിക്കുമായിരുന്നുള്ളൂ ഈ ശുശ്രൂഷകന് സുപ്രധാനമായ ഒരു സ്ഥാനം കുർബാനയിൽ വഹിക്കാനുണ്ട്. മറ്റ് ആരാധനാ പാരമ്പര്യങ്ങളിൽ അങ്ങനെയില്ല.

ഒരുവേദിയിലെ 'സ്റ്റേജ് ഡയറക്ടറുടെ' സ്ഥാനമാണ് ശുശ്രൂഷകന്റേത്. പട്ടക്കാരന്റെയും ജനങ്ങളുടെയും ഇടയിൽ മദ്ധ്യവർത്തിയാണ്. ജനങ്ങളെ ആരാധനയിൽ നിയന്ത്രിക്കുകയും നയിക്കുകയും ചെയ്യുന്നു. എപ്പോൾ തലകുനിക്കണം, എപ്പോൾ പ്രതിവാക്യമായി ഉച്ചത്തിൽ പറയണം എന്നെല്ലാമുള്ള നിർദ്ദേശങ്ങൾ നൽകുന്നു. മാത്രമല്ല മദ്ധ്യസ്ഥപ്രാർത്ഥന നയിക്കുന്നത് ശുശ്രൂഷകനാണ്. "സ്തൗമെൻ കാലോസ്"എന്ന ഗ്രീക്കു വാക്കുകൾ പലപ്പോഴും ശുശ്രൂഷകൻ പറയുന്നു. "നല്ലവണ്ണം നിൽക്കണം" (Stand attention) എന്ന ആഹ്വാനമാണ് ജനത്തിനു അതുവഴി നൽകുന്നത്. പട്ടക്കാരിൽ നിന്നു സമാധാനം (കയ്യസൂരി) ഏറ്റുവാങ്ങി ജനങ്ങൾക്കു നൽകുന്നത് ശുശ്രൂഷകനാണ്. ഇങ്ങനെ വലിയ ഒരു സ്ഥാനം ശുശ്രൂഷകനു നൽകിയിട്ടുള്ള സംവിധാനമാണ് നമ്മുടെ കുർബ്ബാനയ്ക്കുള്ളത്.

**6. കുർബ്ബാന ആത്മീയ നാടകാവിഷ്കാരമാണ്.** ഓരോ വ്യക്തിക്കും ആരാധനാ സമൂഹത്തിൽ നിർദ്ദിഷ്ട

# H.G. Dr. Thomas Mar Makarios

**Founder & First Diocesan Metropolitan of American Diocese**

(1926-2008)

**6th Memorial Feast Day,**

**Devalokam Aramana on Feb., 23, 2014**

In Everloving Memory



വിജ്ഞാനത്തോടു വീര്യവും, വീര്യത്തോടു വിനയവും,
വിനയത്തോടു വിശ്വസ്തതയും ഉണ്ടായിരുന്ന
അഭിവന്ദ്യ പിതാവ്!

---

## Sheeba Elizabeth Abraham
## (1976-1995)

**19th Death Anniversary on March 2, 2014**



Mercyful God our Father we rest on thee our shield and our Defender strong in Thy Strength, safe in Thy tender keeping, we rest on thee and in Thy Name we come! Have Mercy on us!

"നിന്നിൽ ശരണത്താൽ നിദ്രയിലായ് നിന്റെ വരവിനു കാത്തീടും മകളിൽ കനിയണമേ!"

Inserted By:-
Abraham Thomas & Family
Houston, Texas,
USA

മായ ഭാഗം ആവിഷ്ക്കരിക്കാനുള്ള ഒരു ആത്മീയ നാടകമായി മനസ്സിലാക്കാം. മറ്റുള്ളവരെ സാക്ഷിനിറുത്തി അഭിഷിക്തപുരോഹിതൻ മാത്രം അഭിനയിക്കുന്ന ഒരു മോണോ ആക്ട് അല്ല ഇത്. നേരെ മറിച്ച് വിശ്വാസികൾ എല്ലാവരും യഥാവിധി പങ്കെടുക്കേണ്ട യഥാർത്ഥവും, ദൈവികവും, ആത്മികവും, വിശുദ്ധവുമായ ഒരു നാടകവുമാണ്. ഇതിൽ യേശുക്രിസ്തുവിന്റെ ലോകത്തിലേക്കുള്ള ഒന്നാമത്തെ ആഗമനം മുതൽ രണ്ടാമത്തെ ആഗമനം (ലോകാവസാനം) വരെയുള്ള കാര്യങ്ങൾ ആവിഷ്കരിക്കുന്നു. കർത്താവിന്റെ രക്ഷാകരപ്രവർത്തനങ്ങളെ വായിച്ചറിയുക അല്ല, അതൊരു വിശുദ്ധ കർമ്മമായി ആവിഷ്കരിച്ച് നാമതിൽ പങ്കാളികളാവുകയാണ്. നമ്മിൽ പ്രകടമാകേണ്ട വികാരം, ജാഗ്രത, ഭക്തി, കൃതജ്ഞത, സ്തോത്രം എന്നിവയാണ്.

**7. കുർബാനയുടെ രഹസ്യാത്മകത:** (There is a mystieal trend in the whole liturgy) വിശുദ്ധ കുർബ്ബാനയ്ക്കു നൽകിയിട്ടുള്ള പേരുതന്നെ രഹസ്യം (റോസോ-സുറിയാനി) എന്നാണ്. ശുശ്രൂഷകൻ പ്രഖ്യാപിക്കുന്നു. "അണയ്ക്കപ്പെട്ട ഈ വിശുദ്ധ രഹസ്യങ്ങൾ കൈക്കൊള്ളുന്നതിനു മുമ്പ്, കരുണയുള്ള കർത്താവിന്റെ മുമ്പാകെ നാം തലകുനിക്കണം" പിന്നെയും പറയുന്നു, നൽകപ്പെട്ട വിശുദ്ധ രഹസ്യങ്ങൾ കൈക്കൊണ്ടതിന്റെശേഷം നാം തലകുനിക്കണം.

എന്താണ് 'രഹസ്യം' എന്നുള്ള പദംകൊണ്ട് അർത്ഥമാക്കുന്നത്? ഗോപ്യമായിരിക്കുന്നത് നിഗൂഢമായിരിക്കുന്നത് എന്നാണോ? മനുഷ്യബുദ്ധിക്ക് അപ്രാപ്യവും എന്നാൽ ദൈവം തന്റെ കരുണയിൽ വിശ്വാസികൾക്ക് വെളിപ്പെടുത്തിയതുമായ യാഥാർത്ഥ്യത്തെ ക്രിസ്തീയ വീക്ഷണത്തിൽ രഹസ്യമെന്നു പറയാം. അപ്പവും വീഞ്ഞും, അവയുടെ രാസഘടനയ്ക്കു മാറ്റമില്ലാതിരിക്ക, പരിശുദ്ധാത്മാവിന്റെ ആവാസത്താൽ കർത്താവിന്റെ ശരീരവും രക്തവുമായി മാറുന്നു. ഇത് മനുഷ്യബുദ്ധിക്കും, മാനുഷിക വിജ്ഞാനത്തിനും അതീതമായ ഒന്നാണ് വിശുദ്ധ മദ്ബഹാ സ്വർഗ്ഗത്തിന്റെ പ്രതീകമായി മാറുകയാണ്. അവിടെ ദൈവത്തിന്റെ സിംഹാസനം (ത്രോണോസ്) സ്ഥിതിചെയ്യുന്നു. ത്രിയേക ദൈവത്തിന്റെ അദൃശ്യസാന്നിദ്ധ്യം അവിടെയുണ്ട്. മാലാഖമാരുടെ വൃന്ദങ്ങളെ സൂചിപ്പിക്കുന്ന മറ്വഹ്സാകൾ- അവിടെ ഉയരുന്ന സുഗന്ധധൂപം, തെളിഞ്ഞുനിൽക്കുന്ന മെഴുകുതിരികൾ വിശുദ്ധ വസ്ത്രാലങ്കാരങ്ങൾ- ഇവയൊക്കെ സ്വർഗ്ഗീയമായ അന്തരീക്ഷത്തെ ആവിഷ്കരിക്കുന്നു. കർത്തൃദിവസത്തിൽ യോഹന്നാൻ ശ്ലീഹാ ആത്മാവിൽ എടുക്കപ്പെട്ടു എന്നു പറഞ്ഞ്, സ്വർഗ്ഗത്തിന്റെ ഒരു ദർശനം കാണുകയായിരുന്നു. ആ ഒരു പ്രതീതിയാണ് വിശുദ്ധ കുർബ്ബാനയിൽ വിശ്വാസികൾക്കുണ്ടാകുന്നത്.

**8. നമ്മുടെ ഏറ്റവും വലിയ കൃതജ്ഞതാ പ്രകടനമാണ്.** (It is our highest and greatest thanks giving) വി.കുർബ്ബാനയ്ക്കുള്ള മറ്റൊരു പേര് "യൂക്കറിസ്റ്റ്" (എവ്ക്കാറിസ്റ്റിയ) എന്നാണ്. ആ ഗ്രീക്കുപദത്തിന്റെ അർത്ഥം കൃതജ്ഞത എന്നാണ് ജനങ്ങൾ പ്രഖ്യാപിക്കുന്നു. "ഈ കുർബ്ബാന അനുഗ്രഹവും, സമാധാനവും, ബലിയും, സ്തോത്രവും (കൃതജ്ഞത) ആകുന്നു. ഈ നാലുപദങ്ങൾ കുർബ്ബാനയുടെ അർത്ഥവും പ്രസക്തിയും വെളിപ്പെടുത്തുന്നു.

അത് അനുഗ്രഹത്തെ പ്രദാനം ചെയ്യുന്നു, അത് സമാധാനം കൈവരുത്തുന്നു. ദൈവവും മനുഷ്യനും തമ്മിലും, മനുഷ്യർ തമ്മിലുമുള്ള സമാധാനം. ഇതേപ്പറ്റി പൗലോസ് വ്യക്തമാക്കുന്നു. "അവൻ മുഖാന്തരം നമുക്കു ഇരുപക്ഷക്കാർക്കും ഏകാത്മാവിനാൽ പിതാവാം ദൈവത്തിലേക്കു പ്രവേശനം ഉണ്ട്" (എഫേ. 2:18)

കുർബ്ബാന ഒരു ബലിയാണ്. സുറിയാനി പദത്തിന്റെ അർത്ഥം അതാണ്. പക്ഷേ ഇത് രക്തരഹിതമായ ബലി എന്നു വിശേഷിപ്പിക്കണം."ജീവനും, വിശുദ്ധിയും ദൈവത്തിനു പ്രസാദമുള്ള യാഗമാണ്" (റോമ. 12:1) നാലാമത്തെ വിശേഷണം, കുർബ്ബാന സ്തോത്രം അഥവാ കൃതജ്ഞതാ പ്രകാശനം എന്നാണ്. വിശ്വാസികൾ ദൈവത്തിനു സമർപ്പിക്കുന്ന ആത്മാർത്ഥമായ കൃതജ്ഞതയാണ്. ക്രിസ്തീയ ജീവിതം തന്നെ സ്തോത്രത്തിന്റെയും കൃതജ്ഞതയുടെയും വെളിപ്പെടുത്തലാണ്. കൃപാസനത്തെ നാം സമീപിക്കുന്നത് കൃതജ്ഞതാ നിർഭരമായ ഹൃദയത്തോടെയാണ്.

വി. കുർബ്ബാനയിലെ പങ്കാളിത്വം ജീവിതത്തിലെ ഏറ്റവും ചൈതന്യപ്രദവും ആത്മീയാനന്ദം അനുഭവിക്കുന്നതുമായ ഒരവസരമാണ്. അങ്ങനെ ആക്കിത്തീർക്കുവാൻ ഓരോ വിശ്വാസിയും ഉത്സാഹിക്കണം. ■

## ആൻഡമാൻസ് മിഷൻ

പുതുപ്പാടി: ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ അന്ത്യാഭിലാഷമായിരുന്ന ആൻഡമാൻസ് മിഷൻ യാഥാർത്ഥ്യമാകുന്നു. പോർട്ട് ബ്ലയറിൽ രണ്ടര ഏക്കർ സ്ഥലം വാങ്ങി മിഷൻ പ്രവർത്തനത്തിന്റെ പ്രാരംഭ നടപടികൾ ആരംഭിച്ചു. ആൻഡമാൻസ് മിഷന്റെ മാനേജരായി ഫാ. ജോൺ തോമസ് (സിബി) ചുമതലയേറ്റു.

മലങ്കര സഭയിലെ പ്രഥമ ആതുര പ്രസ്ഥാനമായ പുതുപ്പാടി സെ. പോൾസ് ആശ്രമം ബാലഭവന്റെ ബ്രാഞ്ചായി ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ സ്മരണയ്ക്കായി ആൻഡമാൻസ് മിഷൻ സമർപ്പിക്കുമെന്ന് കെ. ഐ. ഫിലിപ്പ് റമ്പാൻപറഞ്ഞു.

മിഷൻ ബോർഡിന്റെയും മദ്രാസ് ഭദ്രാസനത്തിന്റെയും നവീകരണത്തിൽ പുതുപ്പാടി ആശ്രമം 'ആൻഡമാൻസ് മിഷൻ' പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകുന്നു.

പ്രാരാബ്ദങ്ങൾ മാത്രം ഉണ്ടായിരുന്ന ആൻഡമാൻസ് ദ്വീപിൽ ആദ്യമായി വിശ്വാസ ദൂതുമായി ചെന്നത് എം.വി. ജോർജച്ചനായിരുന്നു (ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത, 1964 ഡിസംബറിൽ). തുടർന്ന് അദ്ദേഹം നിയോഗിച്ച പുതുപ്പാടി സെ. പോൾസ് ആശ്രമാംഗം പി.എം. തോമസച്ചൻ (പി. എം. തോമസ് റമ്പാച്ചൻ) 1965-ൽ ആൻഡമാൻസിലെത്തി വിശ്വാസികളെ കൂട്ടിവരുത്തി ആദ്യ ദേവാലയ പോർട്ട് ബ്ലയറിൽ പണിതു. തുടർന്ന് വികസനത്തിന്റെ മുന്നേറ്റമായിരുന്നു. ഇപ്പോൾ 8 ആരാധനാലയങ്ങൾ അവിടെ ഉണ്ട്. ആൻഡമാൻസ് മിഷൻ അഭിവന്ദ്യ തിരുമേനിയുടെ മനസ്സിൽ ആദ്യ സന്ദർശനകാലം മുതൽ ഉണ്ടായിരുന്നാണെങ്കിലും മറ്റു പല സ്ഥലങ്ങളിലും ശ്രദ്ധ കേന്ദ്രീകരിച്ചതിനാൽ കഴിയാതെ വന്നു. ഒസ്താത്തിയോസ് തിരുമേനിയുടെ അവസാന കാലഘട്ടത്തിൽ സജീവ പരിഗണനയിൽ ഉണ്ടായിരുന്ന വിഷയമായിരുന്നു ആൻഡമാൻസ് മിഷൻ.

ആൻഡമാൻസ് മിഷൻ മലങ്കര ഓർത്തഡോക്സ് സഭയുടെ കാതോലിക്കേറ്റ് ശതാബ്ദി സ്മാരകമായിരിക്കുമെന്നും കെ.ഐ. ഫിലിപ്പ് റമ്പാൻ പറഞ്ഞു. ധ്യാനകേന്ദ്രം, അനാഥാലയം കണ്ണാശുപത്രി, ലഹരിവിമോചനകേന്ദ്രം വൃദ്ധസദനം എന്നിവ ഇതിനോട് അനുബന്ധിച്ച് ആരംഭിക്കുമെന്നും അദ്ദേഹം പറഞ്ഞു. കൂടുതൽ വിവരങ്ങൾക്ക്: 09447185805, 0860608381



# അഹവാ നദിയുടെ തീരത്ത്

**റവ. ഡോ. കെ. എൽ. മാത്യു വൈദ്യൻ കോർഎപ്പിസ്ക്കോപ്പാ**

"അനന്തരം ഞങ്ങൾ ഞങ്ങളുടെ ദൈവത്തിന്റെ സന്നിധിയിൽ ഞങ്ങളെത്തന്നെ താഴ്ത്തേണ്ടതിനും ഞങ്ങൾക്കും ഞങ്ങളുടെ കുഞ്ഞുകുട്ടികൾക്കും ഞങ്ങളുടെ സകല സമ്പത്തിനും വേണ്ടി ശുഭയാത്ര അവനോട് യാചിക്കേണ്ടതിനും ഞാൻ അവിടെ അഹവാ ആറ്റിന്റെ അരികിൽ വച്ച് ഒരു ഉപവാസം പ്രസിദ്ധം ചെയ്തു."

എസ്രാ. 8:21

**ബൈ**ബിളിൽ പരാമർശിക്കുന്ന ചില നദികൾ: മിസ്രയീമ്യർ മഹാനദി എന്നു വിളിക്കുന്ന നൈൽ നദി (ഉല്പ. 41:2, പുറ 1:32, 7:15). ചാവുകടലിൽ പതിക്കുന്ന അർന്നോൻ നദി (ന്യായാ 11:18, യിര. 48:20) ഏദൻ തോട്ടത്തിൽ നിന്നും പുറപ്പെട്ട് നാലു ശാഖകളായി തിരിയുന്ന പീശോൻ, ഗീഹോൻ, ഹിദ്ദക്കൽ അഥവാ ടൈഗ്രിസ്, ഫ്രാത്ത് അഥവാ യൂഫ്രട്ടീസ് (ഉല്പ. 2:10–15), ബാബിലോണിലെ കേബാർ നദി (യോഹ. 1:1,3,3:15,10:15) അഹവാ നദി (എസ്രാ. 8:15–31) ദമ്മേശെക്കിലെ നദികളായ ആബാനയും പർപ്പരും (2 രാജാ. 5:12) അശൂരിലെ ഗോസാൻ നദി (2 രാജാ. 17:6) യോർദ്ദാൻ നദി (2 ശമു. 19:18, യിര. 12:5) യാബ്ബോക്ക് നദി (ഉല്പ. 32:22).

**ഒരു യാത്രയും അതിന്റെ ഒരുക്കങ്ങളും:** പാഴ്സി രാജാവായ കോരേശ് യഹൂദരെ സ്വന്തനാട്ടിലേക്ക് മടങ്ങാൻ അനുവദിച്ചെങ്കിലും ചിലർ ബാബിലോണിൽ തുടർന്നു. എസ്രാ. 1:3. ബാബിലോണിൽ തുടർന്നവർ ദേവാലയം പണിയുവാനുള്ള ക്രമീകരണം ബാബിലോണിൽ വച്ചു തന്നെ ആരംഭിച്ചു. പിന്നീട് എസ്രാ പാഴ്സി രാജാവായ അർത്ഥഹ്ശ്രഷ്ടാവിനോട് സ്വദേശത്തേക്ക് മടങ്ങാൻ അനുവാദം ചോദിച്ചു. അനുവാദം കിട്ടി. എസ്രാ. 7:6 എസ്രായും ജനവും അഹവാ നദിയുടെ കരയിൽ വച്ച് എന്തു ചെയ്തു എന്ന് എസ്രാ. 8:21, 23,31,32 വാക്യങ്ങളിൽ പറയുന്നു.

എസ്രായുടെയും ജനത്തിന്റെയും യാത്രയുടെ ചില സവിശേഷതകൾ ഇന്നു വളരെ പ്രസക്തമാണ്. 1. ദേവാലയത്തിന്റെ ശുശ്രൂഷയ്ക്കായുള്ള ഉപകരണങ്ങൾകൂടെ കരുതി. (എസ്രാ. 1:6-11). 2. ദേവാലയ ശുശ്രൂഷയ്ക്ക് നികുതിയോ ചുങ്കമോ ചുമത്തരുതെന്ന് പുറജാതി രാജാവായ അർത്ഥഹ്ശിഷ്ടാവിൽ നിന്ന് എസ്രായ്ക്ക് കല്പന ലഭിച്ചു. എസ്രാ. 7:24, 3. പുറജാതിരാജാവിനു പോലും യഹൂദന്മാരുടെ ദേവാലയ ശുശ്രൂഷകളിൽ ബഹുമാനം തോന്നി ഇന്നും മതസൗഹാർദ്ദ സംരംഭങ്ങൾ പ്രോത്സാഹിപ്പിക്കേണ്ടതാണ്. 4, ബാബിലോണിൽ നിന്ന് യരുശലേമിലേക്കുള്ള വഴി അപകടം നിറഞ്ഞതാണ്. കൊള്ളക്കാർ, ശത്രുരാജ്യക്കാർ, എന്നിവരുടെ ശല്യം ഉണ്ടാകാം. അകമ്പടിക്കാരെ അർത്ഥഹ് ശഷ്ടാവ് രാജാവ് അയച്ചുകൊടുക്കുമായിരുന്നെങ്കിലും എസ്രാ അകമ്പടിക്കാരുടെ സഹായം ലഭിച്ചില്ല. (എബ്രാ. 8:22). സൈന്യങ്ങളുടെ യഹോവ വഴി നടത്തും എന്ന ഉറപ്പുണ്ടായിരുന്നു. (എസ്രാ. 8:31).

**എസ്രായുടെ ശ്രേഷ്ഠ വ്യക്തിത്വം:** എസ്രാ. 7:10, എബ്രാ. 7,10 അദ്ധ്യായങ്ങൾ തുടങ്ങിയ ഭാഗങ്ങളിൽ എസ്രായുടെ വ്യക്തിത്വത്തിന്റെ മഹത്വം കാണാം.

1, യഹോവയുടെ ന്യായപ്രമാണം പരിശോധിപ്പാൻ ശ്രദ്ധിച്ചു. 2, ന്യായപ്രമാണം അനുസരിച്ച് നടപ്പാൻ മനസ്സുവച്ചു. 3, ന്യായപ്രമാണത്തിന്റെ ചട്ടങ്ങളും വിധികളും ഉപദേശിച്ചു കൊടുക്കുവാനും മനസ്സു വച്ചു. 4, ജനത്തിന് ആദ്ധ്യാത്മിക നേതൃത്വം നൽകി. 5, ജനങ്ങളുടെ ക്ഷേമത്തിനുവേണ്ടി ത്യാഗപൂർവ്വം പരിശ്രമിച്ചു. 6, എല്ലാ വിഭാഗം ജനങ്ങളുമായി ഉറ്റ സഹകരണം പുലർത്തി. 7, ദേവാലയത്തിനു മുമ്പിൽ കവിണ്ണു വീണു കരഞ്ഞു പ്രാർത്ഥിച്ചു.

**ഉപവാസ പ്രഖ്യാപനവും സുരക്ഷിത യാത്രയും:** അഹവാ ആറ്റിന്റെ അരികിൽ വച്ച് ഒരു ഉപവാസം പ്രസിദ്ധം ചെയ്തു. അതിന് രണ്ട് ലക്ഷ്യങ്ങൾ: ദൈവത്തിന്റെ സന്നിധിയിൽ തങ്ങളെത്തന്നെ താഴ്ത്തേണ്ടതിന്, അവരുടെ കുഞ്ഞുകുട്ടികൾക്കും സർവ്വസമ്പത്തിനും വേണ്ടി ശുഭയാത്ര യാചിക്കുന്നതിന്. എസ്രാ. 8:21. ഉപവസിക്കുക മാത്രമല്ല, ദൈവത്തോട് അതിനുവേണ്ടി പ്രാർത്ഥിക്കുകയും അപേക്ഷിക്കുകയും ചെയ്തു. എസ്രാ. 8:23. ഉപവാസത്തോടുകൂടി യാത്ര ആരംഭിച്ചതുകൊണ്ടാണ് ദൈവം ശത്രുക്കളിൽ നിന്നും വഴിയിൽ പതിയിരിക്കുന്നവരിൽ നിന്നും സംരക്ഷിച്ചത്. എസ്രാ. 8:31. നാലുമാസങ്ങൾക്കു ശേഷം സുരക്ഷി

തരായി യരുശലേമിലെത്തി. എബ്രാ. 8:32.

**ഉപവാസത്തിന്റെ പ്രാധാന്യം ബൈബിളിൽ:** പ്രത്യേക സംരംഭങ്ങളുടെയും വിഷയങ്ങളുടെയും വിജയത്തിനുവേണ്ടിയും അനുഗ്രഹത്തിനുവേണ്ടിയും ഉപവസിച്ചു പ്രാർത്ഥിക്കണമെന്ന ഗുണപാഠമാണ് അഹവാ നദിയുടെ കരയിലെ പ്രഖ്യാപനം. ഉപവാസത്തിന്റെ പ്രാധാന്യം വ്യക്തമാക്കുന്ന ധാരാളം ഭാഗങ്ങൾ ബൈബിളിലുണ്ട്. പ്രാർത്ഥനയാലും ഉപവാസത്താലും അല്ലാതെ ഈ ജാതി (പിശാച്) ഒഴിഞ്ഞു പോകയില്ല. മത്താ. 17:21, മർക്കൊ. 9:29. യേശുക്രിസ്തു നാല്പതു പകലും നാല്പതു രാവും ഉപവസിച്ചു. മത്താ. 4:2, മർക്കൊ. 1:13, ലൂക്കോ. 4:1,2. തന്റെ പരസ്യ ശുശ്രൂഷയുടെ ആരംഭത്തിലാണ് ഈ ഉപവാസം. കർത്താവിന്റെ കഷ്ടാനുഭവവും മരണവും ഉയിർപ്പുമെല്ലാം ഉൾപ്പെടുത്തി സഭ വലിയ നോമ്പായി 50 ദിവസം ആചരിക്കുന്നു. പൗലോസിനെയും ബർന്നബാസിനെയും അന്ത്യോഖ്യയിലെ സഭ സുവിശേഷ വേലയ്ക്കായി നിയോഗിച്ചത് ഉപവാസത്തോടും പ്രാർത്ഥനയോടും കൂടിയായിരുന്നു. അ.പ്ര.13:3. ഇപ്പോഴെങ്കിലും നിങ്ങൾ പൂർണ്ണഹൃദയത്തോടും ഉപവാസത്തോടും കണ്ണുനീരോടും വിലാപത്തോടും കൂടെ എന്നിലേക്കു പിന്തിരിയുക. യോവേൽ. 2:12.

കപടഭക്തരായ പരീശന്മാർ അനുഷ്ഠിച്ചു പോന്ന ഉപവാസത്തെ യേശു വിമർശിച്ചു. മത്താ. 6:16-18. ഞാൻ തന്നെ കൊള്ളരുതാത്തവനായി പോകാതിരിക്കേണ്ടതിന് എന്റെ ശരീരത്തെ ദണ്ഡിപ്പിച്ച് അടിമയാക്കുകയത്രേ ചെയ്യുന്നത്. 1 കൊരി. 9:27. ക്രിസ്തുയേശുവിനുള്ളവർ ജഡത്തെ അതിന്റെ രാഗമോഹങ്ങളോടുകൂടി ക്രൂശിച്ചിരിക്കുന്നു. ഗലാ. 5:24. പ്രാർത്ഥനയോടും ഉപവാസത്തോടും ബന്ധപ്പെട്ട് അനുതാപവും പാപങ്ങളുടെ ഏറ്റു പറച്ചിലും ഉണ്ട്. നെഹ. 9:1,2. ഹന്നാ ദൈവാലയം വിട്ടു പിരിയാതെ ഉപവാസത്തോടും പ്രാർത്ഥനയോടും കൂടെ രാവും പകലും ആരാധന ചെയ്തു പോന്നു. ലൂക്കോ. 2:37.

ഉപവാസത്തിൽ വാടിയ മുഖം കാണിക്കരുത്. മനുഷ്യർക്ക് വിളങ്ങേണ്ടതിനുവേണ്ടിയാകരുത്. മത്താ. 16:16,17. സാധുക്കളെ സഹായിക്കുന്നതാണ് ദൈവത്തിന് ഇഷ്ടമുള്ള ഉപവാസം. യെശ. 58:3-12. അനുതാപത്തോടെ ഉപവാസം പ്രഖ്യാപിപ്പിൻ. യോവേൽ 1:14. ശരീര മനസ്സുകളുടെ ശുദ്ധീകരണത്തോട ഉപവസിക്കണം. യിര. 14:12, യെശ. 58:3-6, യോവേൽ 2:16. പത്തു കല്പനകൾ ലഭിപ്പാൻ ഉപവസിച്ചു. ആവ. 9:9, 9:18 നോമ്പിന്റെ ഉത്ഭവം ഏദൻ തോട്ടത്തിലാണ് ഉല്പ. 2:17.

മോശയുടെ ഉപവാസം 40 ദിനം ഉല്പ. 2:17, പുറ. 34:28. ഏലിയാവിന്റെ ഉപവാസം 40 ദിനം. 1 രാജാ. 19:8. ദാനിയേലിന്റെ ഉപവാസം. 21 ദിനം. ദാനി. 10:3. എസ്രായുടെ ഉപവാസം ഏകദിനം. എസ്രാ. 10:6 യോനാഥന്റെ ഉപവാസം ഏകദിനം. 1 ശമു. 20:34. നിനവെക്കാരുടെ ഉപവാസം. യോനാ. 3:5-10. ദാവീദിന്റെ ഉപവാസം ഏഴു ദിനം 2 ശമു. 12:16-22. എസ്തേറിന്റെ ജനത്തിന്റെയും ഉപവാസം ഏഴു ദിനം. 2 ശമു. 12:16-22. എസ്തേറിന്റെയും ജനത്തിന്റെയും ഉപവാസം മൂന്നു ദിനം. എസ്തേർ 4:16 യിസ്രായേല്യരുടെ ഉപവാസം. 1 ശമു. 7:6. ശൗലിന്റെ മരണത്തിൽ ദുഃഖിച്ച് ഗിലയാദിലെ യാബേശ് നിവാസികളുടെ ഉപവാസം ഏഴു ദിനം 1 ശമു. 31:13. വിജയം ലഭിപ്പാൻ ഉപവാസം. ന്യായാ. 20:26. ശൗലിന്റെ (പൗലോസ്) ഉപവാസം മൂന്നുദിനം. അ.പ്ര. 9:9. പാപങ്ങൾ പരിഹരിക്കപ്പെടുവാൻ ഉപവാസം. നെഹ. 3:1. പൗലോസിന്റെയും 275 സഹതടവുകാരുടെയും ഉപവാസം 14 ദിനം. അ.പ്ര. 27:33-35. ■

## സെന്റ് മേരീസ് ഓർത്തഡോക്സ് ചർച്ച്, റാസൽഖൈമ, യു.എ.ഇ.

## ജീവകാരുണ്യ പ്രവർത്തനങ്ങൾക്കുള്ള അപേക്ഷകൾ സ്വീകരിക്കുന്നു

റാസൽഖൈമ സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവക 2014 വർഷത്തിൽ ഏറ്റെടുത്തു നടത്താനാഗ്രഹിക്കുന്ന ജീവകാരുണ്യ പ്രവർത്തനങ്ങളിലേക്ക് സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന ഓർത്തഡോക്സ് സഭാംഗങ്ങളായ അർഹതയുള്ളവരിൽ നിന്നും അപേക്ഷകൾ ക്ഷണിക്കുന്നു.

**ഭവനനിർമ്മാണ പദ്ധതി :** സ്വന്തമായി വീടില്ലാത്തവരും കുറഞ്ഞതു 5 സെന്റ് സ്ഥലമെങ്കിലും സ്വന്തമായിട്ടുള്ളവരും, നിർദ്ധനരുമായിട്ടുള്ളവർക്ക് അപേക്ഷിക്കാം. അപേക്ഷയോടൊപ്പം നിലവിലുള്ള ഭവനത്തിന്റെ ചിത്രം, സ്ഥലത്തിന്റെ ഉടമസ്ഥാവകാശം സംബന്ധിച്ച രേഖകൾ വരുമാന സർട്ടിഫിക്കറ്റിന്റെയും, റേഷൻ കാർഡിന്റെയും കോപ്പി എന്നിവ ചേർക്കേണ്ടതാണ്.

**വിവാഹ സഹായ പദ്ധതി:** വിവാഹ ചെലവുകൾ വഹിക്കുവാൻ നിവൃത്തിയില്ലാത്ത പെൺകുട്ടികളുടെ മാതാപിതാക്കൾ വിശദമായി വിവരങ്ങളും, വരുമാന സർട്ടിഫിക്കറ്റും അപേക്ഷയോടൊപ്പം ചേർക്കേണ്ടതാണ്. വരൻ ഓർത്തഡോക്സ് സഭാംഗം ആയിരിക്കണം.

**വിദ്യാഭ്യാസ സഹായ പദ്ധതി:** പഠിക്കുവാൻ സമർത്ഥരും എന്നാൽ സാമ്പത്തിക ബുദ്ധിമുട്ട് നേരിടുന്നവരുമായ കുട്ടികളുടെ മാതാപിതാക്കൾ കുട്ടി വിജയിച്ച പരീക്ഷയുടെയും തുടർന്ന് പഠിക്കുവാൻ ആഗ്രഹിക്കുന്ന കോഴ്സിന്റെയും വിശദ വിവരങ്ങൾ സഹിതം അപേക്ഷിക്കുക.

**ചികിത്സാ സഹായ പദ്ധതി:** ചികിത്സിക്കുവാൻ പണം കണ്ടെത്താൻ സാധിക്കാത്ത നിർദ്ധനരായ രോഗികൾ ഡോക്ടറുടെ ശുപാർശയും/സർട്ടിഫിക്കറ്റും വിശദാംശങ്ങളും ചേർത്ത് അപേക്ഷിക്കേണ്ടതാണ്.

**തൊഴിൽ സഹായം :** തൊഴിൽ രഹിതരായ നിർദ്ധനരായവർക്ക് സ്വയം തൊഴിൽ കണ്ടെത്താനുള്ള സഹായം. അപേക്ഷയോടൊപ്പം വരുമാന സർട്ടിഫിക്കറ്റിന്റെയും, റേഷൻ കാർഡിന്റെയും കോപ്പി എന്നിവ ചേർക്കേണ്ടതാണ്.

ഭവനദാനം, വിവാഹസഹായം, തൊഴിൽ സഹായം ചികിത്സാ സഹായം അപേക്ഷകൾ 2014 ഏപ്രിൽ 31-ന് മുമ്പായും, വിദ്യാഭ്യാസ സഹായ അപേക്ഷകൾ 2014 ജൂൺ 30-ന് മുമ്പായും താഴെ കാണുന്ന വിലാസത്തിൽ അയയ്ക്കേണ്ടതാണ്.

അപേക്ഷകൾ അതാതു സ്ഥലത്തെ ഓർത്തഡോക്സ് ഇടവക വികാരിമാർ സാക്ഷ്യപ്പെടുത്തിയിരിക്കണം.

**The Vicar**
**St. Mary's Orthodox Church**
**P.O. Box. 4780**
**Ras Al Khaimah, U.A.E.**



13-ാം പേജിൽ നിന്നു തുടർച്ച...

*ക്രിസ്ത്യാനികളെ തോമസ് ക്രിസ്ത്യാനികൾ എന്ന് വിളിച്ചുവന്നത് അപ്പോസ്തലൻ സിറിയൻ പ്രദേശത്ത് വച്ചു മാർഗ്ഗം കൂട്ടിയ ക്രിസ്ത്യാനികളുടെ പിൻതലമുറക്കാർ എന്ന ഒരർത്ഥത്തിൽ ആകാനേ വഴിയുള്ളു.* ...

മാതൃഭൂമി വാരികയുടെ പതിനൊന്ന് പേജുകൾ അപഹരിക്കുന്ന ഈ ലേഖനത്തിൽ *മുസിരിസ് നിസ്തുലമാണ്; കാരണം ഇന്ത്യയിലെ ഒന്നാമത്തെ ചർച്ചും* ... എന്നിത്യാദിയുള്ള ഗ്രന്ഥപരാമർശനത്തെ കെട്ടുകഥ എന്ന് എം. ജി. എസ്. നാരായണൻ തള്ളുകയാണ്. ക്രിസ്തുവർഷം ആദ്യനൂറ്റാണ്ടുകളിൽ ലോകത്തൊരിടത്തും പള്ളി ഇല്ലായിരുന്നു എന്ന നിഗമനമാണ് ഇതിനു പിന്തുണയായി ചൂണ്ടിക്കാട്ടുന്നത്. അതേപോലെ ഹിജറാ ആദ്യ നൂറ്റാണ്ടിൽ കേരളത്തിൽ മുസ്ലീം ആരാധനാലയം ഉണ്ടായി എന്നതിനേയും അദ്ദേഹം ചോദ്യംചെയ്യുന്നു. ഇതിന്റെ ന്യായാന്യായങ്ങളിലേയ്ക്ക് ഇപ്പോൾ കടക്കുന്നില്ല. ഒന്നുമാത്രം, ക്രിസ്തുവർഷം 313-ലെ മിലാൻ എഡിക്ടുവരെ റോമാസാമ്രാജ്യത്തിൽ മതപീഡനം മൂലം ക്രിസ്ത്യൻ പള്ളികൾ ഇല്ലായിരുന്നു എന്ന വാദംപോലും സമീപകാലത്ത് ചില പുരാവസ്തുശാസ്ത്രജ്ഞർ ചോദ്യം ചെയ്തിട്ടുണ്ട്. ഇത് എം.ജി.എസിന് അറിവില്ലായിരിക്കും.

ഇന്ന് ക്രൈസ്തവ-മുസ്ലിം ദേവാലയങ്ങളെ സൂചിപ്പിക്കാനാണ് *പള്ളി* എന്ന പദം മലയാളഭാഷയിൽ ഉപയോഗിക്കുന്നത്. എന്നാൽ പത്തൊമ്പതാം നൂറ്റാണ്ടുവരെ ആരാധനാലയം കൂടാതെ പൊതുസഭയെ - സമൂഹം (Community)- കുറിക്കാനും നസ്രാണികൾ *പള്ളി* എന്നുപയോഗിച്ചിരുന്നു. ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാകളിലെ *ശുദ്ധമാന റോമാപ്പള്ളി, നിരണം ഗ്രന്ഥവരിയിലെ കാതോലിക്കാപ്പള്ളി റോമാപ്പള്ളിയല്ല* മുതലായ പ്രയോഗങ്ങൾതന്നെ ഉദാഹരണം. ക്രിസ്തുവർഷം ഒന്നാം നൂറ്റാണ്ടിൽ കേരളത്തിൽ ബ്രാഹ്മണർ ഇല്ലായിരുന്നു എന്നു എം. ജി. എസ്. നാരായണൻ വാദിക്കുമ്പോൾ, നസ്രാണി പാരമ്പര്യത്തിൽ *ബ്രാഹ്മണർ* എന്നു വിവക്ഷിക്കുന്നതു ബുദ്ധമതത്തിലെ *ശ്രമണകർ* ആകാമെന്നു ഗുണ്ടർട്ടു ചൂണ്ടിക്കാട്ടിയിട്ടുണ്ടെന്ന വസ്തുത മറച്ചുവയ്ക്കുന്നു.

*സുറിയാനി ക്രിസ്ത്യാനികൾ* എന്ന സംജ്ഞ പതിനെട്ടാം നൂറ്റാണ്ടിന്റെ പ്രാരംഭത്തിൽ കൊച്ചിയിലെ ഡച്ചു ഗവർണർ മോയൻസ് നൽകിയതാണ്. നവക്രൈസ്തവരേയും പൂർവിക ക്രിസ്ത്യാനികളേയും തിരിച്ചറിയേണ്ട ഭരണപരമായ ആവശ്യംമൂലമാണ് ഇരുകൂട്ടരുടേയും ആരാധനാ ഭാഷയുടെ അടിസ്ഥാനത്തിൽ ഇത്തരമൊരു നാമകരണം ഡച്ച് അധികാരികൾ നടത്തിയത്. അതിൽ വിദേശ വംശീയതയുടെ യാതൊരു ഘടകവുമില്ല. അതിനുമുമ്പ് അത്തരം ഒരു പദപ്രയോഗവും ഒരിടത്തുമില്ല. കേരളത്തിലെ കൊളോണിയൽ പൂർവ ക്രൈസ്തവർ *നസ്രാണികൾ* എന്നാണ് സ്വയം വിശേഷിപ്പിച്ചിരുന്നത്. നസറായനായ യേശുവിന്റെ അനുയായികൾ എന്ന അർത്ഥത്തിൽ സെമറ്റിക്ക് ഭാഷകളിൽ രൂപമെടുത്തതാണ് *നസ്രാ* അഥവാ *നസ്രാണി* എന്ന പദം. ബൈബിളിൽത്തന്നെ സൂചിപ്പിക്കുന്ന *ക്രിസ്ത്യാനി* എന്ന പദം പോലും അവർക്ക് അന്യമായിരുന്നു. അവരെ *സെന്റ് തോമസ് ക്രിസ്ത്യാനികൾ* അഥവാ *മാർത്തോമ്മാ ക്രിസ്ത്യാനികൾ* എന്നു വിശേഷിപ്പിച്ചത് പാശ്ചാത്യരാണ്. തങ്ങളുടെ മാർഗ്ഗ സ്ഥാപകനായ സെന്റ് തോമസിനോട് (അവരുപയോഗിച്ചിരുന്ന ആരാധനാ ഭാഷയായ സുറിയാനിയിൽ മാർ തോമാ ശ്ലീഹാ) ഉള്ള അതിരുകടന്ന ബഹുമാനമായിരുന്നു അതിനു കാരണം. 1302-ൽ ഇന്ത്യ സന്ദർശിച്ച ഫ്രയർ ജോർഡാൻ ... *അവർ തോമസ് അപ്പോസ്തോലനെ ക്രിസ്തുവിനു തുല്യമായി കാണുന്നു*... (... *Nay, they believe Saint Thomas the great to be Christ.* ....)എന്നു വിശേഷിപ്പിക്കുവാൻ തക്കവണ്ണം കഠിനമായിരുന്നു നസ്രാണികളുടെ *തോമാവബോധം* (St. Thomas Consciousness).

കേരളത്തിലെ കൊളോണിയൽപൂർവ്വ ക്രൈസ്തവർക്ക് സെന്റ് തോമസ് പൈതൃകം ഇല്ലായെന്നു സ്ഥാപിക്കാനാണ് എം. ജി. എസ്. തീവ്രശ്രമം നടത്തുന്നത്. ക്രിസ്തുവർഷം മൂന്നാം നൂറ്റാണ്ടിലെ *തോമസിന്റെ നടപടികൾ* (*Acta Thoma*) വായ്മൊഴി വഴക്കമെന്നു വിധിച്ച് മാറ്റിവെച്ചാലും അത്തരമൊരു ഐതീഹ്യം അന്ന് നിലവിലുണ്ടായിരുന്നു എന്ന വസ്തുതയുടെ പ്രാധാന്യം കുറച്ചുകാണാനാവില്ല. എന്നാൽ കേരളവുമായി ഒരു ബന്ധവുമില്ലാത്ത ഒൻപതാം നൂറ്റാണ്ടിന്റെ പ്രാരംഭകാലത്തെ *ആംഗ്ലോ-സാക്സൺ ക്രോണിക്കിളിൽ* ഇംഗ്ലണ്ടിലെ ആൽഫ്രഡ് രാജാവ് ഇന്ത്യയിലെ സെന്റ് തോമസ് കബറിടത്തിലേയ്ക്ക് നേർച്ച കൊടുത്തയച്ചു എന്ന പരാമർശനത്തെ അപ്രകാരം തള്ളിക്കളയാനാവില്ല.

രേഖാധിഷ്ഠിത ചരിത്രരചനയിൽ മാത്രം വിശ്വസിക്കുന്ന എം. ജി. എസ്. ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാകൾ, അന്റോണിയോ ഗുവയോയുടെ *ജൊർണാഡ*, ക്രിസ്തുവർഷം 1500-ലെ ഇന്ത്യാക്കാരൻ ജോസഫിന്റെ വിവരണങ്ങൾ എന്നീ കേരളത്തിൽ ലഭ്യമായ മൂലരേഖകൾ പോലും കണ്ടിട്ടില്ല എന്നാണ് ഈ ലേഖനത്തിലൂടെ സമ്മതിക്കുന്നത്.

1599-ലെ കുപ്രസിദ്ധമായ ഉദയംപേരൂർ സുന്നഹദോസിൽ കേരള ക്രൈസ്തവ പുരോഹിതർ (നസ്രാണി പരോഹിതർ *കത്തനാർ* എന്നാണ് അന്നും ഇന്നും കേരള സമൂഹത്തിൽ അറിയപ്പെടുന്നത്. *പാതിരി* എന്നല്ല.) മാത്രമല്ല അവൈദികരും ഉൾപ്പെട്ടിരുന്നു. നിയമവിരുദ്ധമായും ബലപ്രയോഗത്തിലൂടേയും ഗോവയിലെ റോമൻ കത്തോലിക്കാ ആർച്ചുബിഷപ്പും പോർട്ടുഗീസ് ഗവർണറുമായിരുന്ന അലക്സീസ് ദ മെനേസീസ് വിളിച്ചുകൂട്ടിയ ഉദയംപേരൂർ സുന്നഹദോസെന്ന മലങ്കര പള്ളിയോഗത്തിൽ ഈ പൂർവിക പാരമ്പര്യം പാലിച്ചിരുന്നു. കൊച്ചി രാജാവിന്റെ പടയും പോർട്ടുഗീസ് പട്ടാളവും വട്ടയണിയിട്ടുനിന്ന് മുമ്പുകൂട്ടി എഴുതി തയാറാക്കിക്കൊണ്ടുവന്ന നിശ്ചയങ്ങൾ വായിച്ചെന്നുവരുത്തി അംഗീകരിച്ചതായി പ്രഖ്യാപിച്ച ഈ സമ്മേളനത്തിൽ നസ്രാണികൾക്ക് വാതുറക്കാൻ സാധിച്ചോ എന്ന ചോദ്യമാണ് ആദ്യം ഉന്നയിക്കേണ്ടത്.

എങ്കിൽപ്പോലും നസ്രാണിയുടെ തോമാവബോധം അവിടെ പൊട്ടിത്തെറിച്ചു എന്ന് ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാകൾതന്നെ വ്യക്തമാക്കുന്നു. രണ്ടാം മൌത്വാ. രണ്ടാം യൊഗവിശാരം. ഏഴാം കാനോനായിൽ *ശെമവോൻ കെപ്പാടെയും* (മാർ പത്രോസ് ശ്ലീഹാ) *മർത്തൊമ്മാടെയും* (മാർ തോമാ ശ്ലീഹാ) *വഴിപാടും മാർഗ്ഗവും രണ്ട* ... എന്ന പ്രയോഗം സൂചിപ്പിക്കുന്നത് ഇതാണ്. ഇതേകാലത്തുതന്നെ റോമാ സഭയെ പ്രതിനിധാനം ചെയ്യുന്ന മാർ പത്രോസ് ശ്ലീഹായേയും തങ്ങളെ പ്രതിനിധീകരിക്കുന്ന മാർത്തോമ്മാ ശ്ലീഹായേയും കഥാപാത്രങ്ങളാക്കി പാലയൂരെ നസ്രാണികൾ വാദപ്രതിവാദരൂപത്തിൽ ഒരു പ്രഹസനം ഉണ്ടാക്കി പലയിടത്തും അവതരിപ്പിച്ചതായി

മെനേസീസിന്റെ ചരിത്രകാരനായ അന്റോണിയോ ഗുവയോയും രേഖപ്പെടുത്തിയിട്ടുണ്ട്. തന്റെ തട്ടകമായ ഇന്ത്യയിൽ മാർ പത്രോസ് ശ്ലീഹാ, അതായത് റോമാസഭ, കടന്നുകയറുന്നതായി മാർ തോമാ ശ്ലീഹാ പരാതിപ്പെടുന്നതായാണ് പ്രഹസനം ആരംഭിക്കുന്നത്. പോർച്ചുഗീസുകാരോട് ഇതിൽപ്പരം ഈ വിഷയം വ്യക്തമാക്കേണ്ടതുണ്ടോ?

പുറകോട്ടു പോയാൽ ക്രിസ്തുവർഷം 1500–ൽ പെഡ്രോ അൽവാറീസ് കബ്രാളിന്റെ കപ്പലിൽ വെനീസിലെത്തിയ *ഇന്ത്യാക്കാരൻ ജോസഫ്* എന്നറിയപ്പെടുന്ന നസ്രാണി കത്തനാർ നൽകിയ വിവരണങ്ങൾ ആ നൂറ്റാണ്ടിൽത്തന്നെ യൂറോപ്പിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്. നസ്രാണികളുടെ മാർത്തോമ്മൻ പൈതൃകത്തെപ്പറ്റി അദ്ദേഹം നൽകുന്ന വിവരങ്ങൾ തോമാവബോധത്തിന്റെ ശക്തമായ സൂചനകളാണ്. നസ്രാണികളുടെ ആഘോഷങ്ങളേപ്പറ്റി പറയുമ്പോൾ ...*They observe the octave of Easter with more festivity than any other, for they affirm that on that day St. Thomas, about whom they are very zealous, put his hand in the side of our Lord and recognized he was not a phantom.* ... എന്നും, ...*And, the first day of July is celebrated with great solemnity by Christians as well as by the gentiles in memory of St. Thomas* ... എന്നും അദ്ദേഹം വ്യക്തമാക്കുന്നു. ഇതു നസ്രാണിയുടെ തോമാവബോധത്തിന്റെ ബഹിർസ്ഫുരണമല്ലങ്കിൽ പിന്നെന്താണ്? നസ്രാണിയുടെ മാത്രമല്ല; അന്നത്തെ മൊത്തം കേരളീയ സമൂഹത്തിന്റെ തോമാവബോധത്തിന്റെ പ്രകടനം ഈ വരികളിൽ കാണാം. അദ്ദേഹംതന്നെ ... *In that city (Milapar) there is the much venarated Church of St. Thomas the Apstole, and this Church is comparable with the Church St. Peter and St. Paul in Venice. In it rests the body of St. Thomas, which is evident form the countless miracles there.* ... എന്നു പറയുന്നതിനേക്കാൾ മാർത്തോമ്മാശ്ലീഹാ ഇന്ത്യയിൽ വന്നിരുന്നു എന്നു കൊളോണിയൽപൂർവ നസ്രാണികൾ വിശ്വസിച്ചിരുന്നു എന്നതിനു കൂടുതൽ തെളിവുകൾ ആവശ്യമുണ്ടോ?

വീണ്ടും പുറകോട്ടുപോയാൽ 1301 -ൽ *ചിങ്കള* (ചെങ്ങലയഴി) നഗരത്തിൽ വെച്ച് പകർത്തിയെഴുതിയ ഒരു സുറിയാനി ഗ്രന്ഥത്തിന്റെ (VAT SYR. 22) പകർപ്പെഴുത്തു വിവരണത്തിൽ (Colophon) കാണുന്ന ... *This holy book was written in the royal, renowned, and famous city of Shingala in Malabar, in the country of India ... in the time of bishop Mar Jacob, Metropolitan and director of the holy see of the Apostle Saint Thomas, that is to say, our director and the director of all the holy Church of Christian India* ... ഭാഗവും ഒരു തെളിവല്ലായിരിക്കും!

ഭൗതികമായ തെളിവുകളുടെ അടിസ്ഥാനത്തിൽ മാത്രം ചരിത്രരചന നിർവഹിക്കണം എന്ന ന്യൂട്ടോണിയൻ സിദ്ധാന്തം പിന്തുടരുന്നു എന്നവകാശപ്പെടുന്ന എം. ജി. എസ്. നാരായണൻ ഇവയുടെയൊക്കെനേരേ കണ്ണടച്ചിട്ടാണ് ചില തിരുനാൾ നോട്ടീസുകളും അമ്മൂമ്മക്കഥകളും ആധികാരിക നസ്രാണി ചരിത്രമാണന്ന വ്യാജേന അവതരിപ്പിച്ച് അവയുടെ അടിസ്ഥാനത്തിൽ നസ്രാണികളുടെ മാർത്തോമ്മാ പൈതൃകത്തെ നിരാകരിക്കുന്നത്!

എം. ജി. എസ്. പരാമർശിക്കുന്ന റമ്പാൻപാട്ട് ആദ്യം അവതരിപ്പിച്ചത് ഒരു നൂറ്റാണ്ടുമുമ്പ് ഫാ. ക.നി.മൂ.സ. ബെർണാഡ് എന്ന റോമൻ കത്തോലിക്കാ പുരോഹിതനാണ്. ടി. കെ. ജോസഫ് അതിന്റെ ആധികാരികതയിൽ അതിനടുത്ത കാലത്തുതന്നെ സംശയം പ്രകടിപ്പിച്ചു. റമ്പാൻപാട്ട് സമീപകാല കെട്ടുകഥയാണന്നു തുറന്നടിച്ചത് പതിനായിരത്തിലധികം പേജിൽ നസ്രാണി ചരിത്രമെഴുതിയ ഇസഡ്. എം. പാറേട്ടാണ്. വിവരമുള്ള നസ്രാണി ചരിത്രകാരന്മാർതന്നെ തള്ളിക്കളഞ്ഞ റമ്പാൻപാട്ടിനെ ആധികാരികമായെടുത്താണ് എം. ജി. എസ്. നാരായണൻ ഇവിടെ തന്റെ നിഗമനങ്ങൾ കരുപ്പിടിപ്പിക്കുന്നത്. എന്നാൽ ... *It is not reasonable to hope that the visit of Saint Thomas could be proved by certified records in the archives of government; nor is it right to think that the transactions should, if true, be recorded in stone or copper. Saint Thomas came to India to preach Christianity, not to create historical evidences....* എന്നു രേഖപ്പെടുത്തിയത് കേരളത്തിലെ വർഗ്ഗസമര ചരിത്രകാരന്മാരോ വർഗ്ഗീയ ചരിത്രകാരന്മാരോ അല്ല; തിരുവിതാംകൂർ സ്റ്റേറ്റ് മാനുവൽ കർത്താവായ സദസ്യതിലകൻ ടി. കെ വേലുപ്പിള്ളയാണ്.

**ഒരു സംശയംകൂടി ഉന്നയിക്കട്ടെ, ശ്രീബുദ്ധനും ശങ്കരാചാര്യരും ജീവിച്ചിരുന്നു എന്നതിന് യാതൊരു വർത്തമാനകാല രേഖകളുമില്ല. ശ്രീബുദ്ധന്റെ കാലശേഷം മൂന്നു നൂറ്റാണ്ടിനു ശേഷമാണ് അദ്ദേഹത്തെപ്പറ്റി ഒരു രേഖാ പരാമർശനം ഉണ്ടാകുന്നത്. ശങ്കരാചാര്യരുടെ കാര്യത്തിൽ അതുമില്ല. അവരിരുവരുടേയും അസ്തിത്വം അംഗീകരിക്കുന്ന എം. ജി. എസിനെപ്പോലുള്ളവർ അവ സ്വീകാര്യമാകുന്ന മാനദണ്ഡം ഉപേക്ഷിച്ച് സെന്റ് തോമസ് പൈതൃകത്തിന്റെ കാര്യത്തിൽ വ്യത്യസ്ഥമായ ഒരു സരണി സ്വീകരിക്കുകയും വാശിപിടിക്കുകയും ചെയ്യുന്നതിന്റ പിന്നിലെ ചേതോവികാരം എന്തെന്നു വ്യക്തമാക്കണം.**

തരിസാപ്പള്ളിപ്പട്ടയം നിലവിലുള്ളതുമൂലംമാത്രം ക്രിസ്തുവർഷം ഒൻപതാം നൂറ്റാണ്ടിൽ കേരളത്തിൽ ക്രിസ്ത്യാനികളുണ്ടായിരുന്നതായി എം. ജി. എസ്. ഞരങ്ങി സമ്മതിക്കുന്നു. പക്ഷേ അത് വിദേശ ജനവർഗ്ഗമാണ്! അതിലും ദയനീയമാണ് മുസ്ലീങ്ങളുടെ സ്ഥിതി. തരിസാപ്പള്ളിപ്പട്ടയത്തിൽ ചില അറബികൾ സാക്ഷി നിന്നതുമൂലം അവർ അന്നു കേരളത്തിലെത്തിയെന്നു സമ്മതിക്കാൻ നിർബന്ധിതനാകുന്ന എം. ജി. എസ്., പക്ഷേ പന്ത്രണ്ടാം ശതകം വരെ അവർ ഇവിടെ ഒരു നമസ്ക്കാരപ്പായപോലും വിരിച്ചതായി അംഗീകരിക്കുന്നില്ല. അക്കാലത്ത് ഇവിടെ നാട്ടു മുസ്ലീങ്ങളുമില്ല!

ഒരു ന്യായമായ സംശയം ഉന്നയിക്കട്ടെ? നസ്രാണിയെ പരദേശിയായും മുസ്ലീങ്ങളെ മൈസൂർ ആക്രമണത്തിന്റെ ഉല്പന്നമായും നമ്പൂതിരിയെ അധിനിവേശ ശക്തിയായും തള്ളിക്കളഞ്ഞ് ...*നമ്മെശ്ശകാരമൊരുപാടുകഴിച്ച്* ...പിന്നെന്തു കേരള ചരിത്രമണ് എം. ജി. എസ്. നാരായണൻ രചിക്കുവാൻ പോകുന്നത്? കൊടുങ്ങല്ലൂർ ഇന്നുള്ള റോൻ കത്തോലിക്കാ പള്ളി ഒരു സ്മാരകം എന്നുള്ളതിലധികം അതിന്റെ നിർമ്മാതാക്കൾ പോലും അവകാശപ്പെടുന്നുണ്ടന്നു തോന്നുന്നില്ല. പിന്നെന്തിനു എം. ജി. എസ്. രോഷം കൊള്ളുന്നു?

പട്ടണം പര്യവേഷണത്തിന്റെ പിന്നിൽ സ്ഥാപിത താല്പര്യങ്ങളും ഗൂഢാലോചനയുമുണ്ടന്ന് എം. ജി.

*ശേഷം 43-ാം പേജിൽ*



## BRIDE GROOM WANTED

Orthodox parents invite suitable proposals for their daughter 29/158, DOCTOR, DOING MD IN GOVT. MEDICAL COLLEGE.

m4marry ID No. 2488415

*Contact :*

**0481 2352100, 9446033537**

## BRIDE GROOM WANTED

ഓർത്തഡോക്സ് യുവതി 27/152 cm M.Sc നേഴ്സ്. ഇടത്തരം കുടുംബം. ഓർത്തഡോക്സ് സഭാംഗമായ ദൈവഭയമുള്ള യുവാക്കന്മാരുടെ മാതാപിതാക്കളിൽ നിന്നും വിവാഹാലോചനകൾ ക്ഷണിക്കുന്നു.

Contact No.
0479-2426052
9847946052

## BRIDE WANTED

Ex-NRI Mangalore settled Orthodox parents invite proposal for thier Son, B.Tech 32/175, working at Infosis, Mysore from parents of professionally qualified christian girls.

*Contact No.*
09901658868, 08251-264569
M4 ID No. 3862061

## BRIDE GROOM WANTED

Orthodox parents well settled in Mumbai, hailing from Pathanamthitta, invite proposal for their daughter, 26 years, 162 cm, BE(Mechanical engineering) & MBA, fair, slim and good looking, working as joint director in family business group. Seeking alliance from well qualified , good looking boys, preferably born and brought up outside Kerala having interest in business.

**M4marry id:3363152. Phone:9821059121**

ഡീക്കൻ റെന്നി തോമസ്, മെഴുവേലി

# ഹോശിയാ - നാ

നോമ്പ് വിചാരം

"യഹോവേ, ഞങ്ങളെ രക്ഷിക്കേണമേ;
യഹോവേ, ഞങ്ങൾക്കു ജയം നൽകണമേ.
യഹോവയുടെ നാമത്തിൽ വരുന്നവൻ
വാഴ്ത്തപ്പെട്ടവൻ...." (സങ്കീ. 118:25,26)

പെസഹാ പെരുന്നാൾ, കൂടാരപെരുന്നാൾ തുടങ്ങിയ യഹൂദന്മാരുടെ സുപ്രധാന പെരുന്നാളുകളിൽ ആലപിക്കുന്ന ഹാലൽ കീർത്തനങ്ങളിലെ (സങ്കീ. 113-118) വളരെ പ്രസക്തമായ വാക്യങ്ങളാണിത്. പുരോഹിതന്മാർ ചില പ്രാർത്ഥനകൾ ചൊല്ലി ബലിപീഠത്തിനു ചുറ്റും പ്രദക്ഷിണം വയ്ക്കുമ്പോൾ (ദിവസേന ഒരു പ്രാവശ്യം, ഏഴാം ദിവസം ഏഴ് പ്രാവശ്യം), ജനസമൂഹം കൈകളിൽ ഈന്തപ്പനയോലകൾ പിടിച്ച് നടത്തുന്ന പ്രതിവാക്യങ്ങളാണ്. ഇവ 'ഹോശാനാ' 'ദയവാൽ രക്ഷിക്കൂ' എന്നാണ്. (2 ശമു. 14:4, സങ്കീ. 20:9, മത്താ. 21:9, മർക്കോ. 11:9, യോഹ. 12:13).

യേശുവിന്റെ യരുശലേമിലേക്കുള്ള രാജകീയ പ്രവേശനം ആഘോഷാരവങ്ങളോടെയാണ് ജനം ഏറ്റു വാങ്ങിയത്. തങ്ങളുടെ വസ്ത്രങ്ങളും, മരക്കൊമ്പുകളും, വഴിയിൽ വിരിച്ച് ഈന്തപ്പനയോലകൾ കരങ്ങളിൽ വഹിച്ച് "കർത്താവിന്റെ നാമത്തിൽ വരുന്നവൻ വാഴ്ത്തപ്പെട്ടവൻ; അത്യുന്നതങ്ങളിൽ ഹോശന്നാ" എന്ന് അവർ ആർത്തുപാടി. പഴയനിയമ ഇതര കാനോനിക ഗ്രന്ഥങ്ങളിൽ കാണുന്ന ചില രാജാക്കന്മാരുടെയും നേതാക്കന്മാരുടെയും എഴുന്നെള്ളത്തിനോടും, വിജയബരയാത്രകളോടും ഇതിനെ സാദൃശ്യപ്പെടുത്താം. ശലോമോൻ (1 രാജാ. 1:32-37), യോഹ. (2 രാജ. 9:13), ശീമോൻ മക്കാബിയർ (1 മക്കാ. 13:51), യൂദാസ് മക്കാബിയർ (2 മർക്കോ. 10:) 'ഹോശാന'യിൽ ഉൾക്കൊണ്ടിരുന്ന യാചനയുടെയും പ്രാർത്ഥനയുടെയും സ്വരം കാലാന്തരത്തിൽ ക്രിസ്തുവിന്റെ കാലഘട്ടത്തോടുകൂടെ, ആർപ്പുവിളികൾക്കും ആരവങ്ങൾക്കും വഴിമാറി. 'യഹോവേ, ഞങ്ങളെ രക്ഷിക്കണമേ' എന്ന ദൈവജനത്തിന്റെ നിലവിളി, 'യഹോവ ഞങ്ങൾക്ക് രക്ഷ നൽകിയിരിക്കുന്നു' എന്ന സ്തുതിഗീതമായി പരിണമിച്ചു.

### 1. 'നിലവിളികൾ' അന്യമാകുക്കുന്ന തലമുറ

സാമൂഹിക അസമത്വവും, അനീതിയും നിറഞ്ഞ യഹൂദ സമൂഹത്തിൽ പുറജാതികൾക്കും വിശ്വാസപഠിതാക്കൾക്കും ദൈവത്തെ ആരാധിക്കുവാനുള്ള ഇടം കൈവശമാക്കി കച്ചവടം നടത്തിയവരെ ക്രിസ്തു ചാട്ടവാറുകൊണ്ട് ദേവാലയം ശുദ്ധീകരിക്കുന്നു. (മത്താ. 21:12-17) ഇവിടെ ദൈവത്തോടുള്ള തങ്ങളുടെ നിലവിളികളെ അന്യമാക്കുന്നവരെയും, ആരാധനാ സ്വാതന്ത്ര്യം നിഷേധിക്കുന്നവരേയും വളരെ ശക്തമായി ക്രിസ്തു വിമർശിക്കുന്നു.

മിസ്രയീമിലെ ദൈവജനത്തിന്റെ നിലവിളികേട്ട് തന്റെ ബലമേറിയ കരങ്ങളാൽ ദൈവം അവരെ വിടുവിച്ച് വാഗ്ദത്ത നാടായ കനാനിലേക്ക് വഴി നടത്തി. എന്നാൽ, വാഗ്ദത്ത നാട്ടിലെ സമ്പൽ സമൃദ്ധിയുടെ നടുവിൽ ഈ നിലവിളികൾ അന്യമാകുന്നു; വഴി നടത്തിയ ദൈവത്തെ അവർ വിസ്മരിക്കുന്നു. ദൈവത്തിൽ നിന്ന് അകന്നപ്പോൾ ജനം പാപത്തിൽ വീണു; അടിമകളായി വീണ്ടും നിലവിളിക്കുന്നു. ഈ നിലവിളികൾക്ക് കാതോർക്കുന്ന സ്നേഹവാനായ പിതാവാം ദൈവത്തെ നാം കാണുന്നു.

എന്നാൽ ഇന്ന്, കണ്ണുനീർ ഉറവകൾ വറ്റി വരണ്ടും, നിലവിളി ശബ്ദങ്ങൾ എങ്ങും കേൾക്കാതെയുമായി. കൈവിരൽ തുമ്പിൽ ലോകം എത്തിനിൽക്കുമ്പോൾ, ആഗ്രഹിക്കുന്നതെന്തും നൊടിനേരംകൊണ്ട് നേടിയെടുക്കാൻ മനുഷ്യന് കഴിയുന്നു; പിന്നെ ദൈവമെന്തിന്?

### 2. സ്തുതി (ഓശാന) പാഠകരുടെ തലമുറ

യേശു തമ്പുരാൻ 'ഓശാന' പാടി ആഘോഷമായി വരവേറ്റവർ തന്നെയാണ് നിമിഷങ്ങൾക്കുള്ളിൽ തന്നെ തള്ളിപറയുകയും, 'ഇവനെ ക്രൂശിക്കുക' എന്ന് ആക്രോശിക്കുകയും ചെയ്തത്. ക്രിസ്തുവിനെ യഥാർത്ഥമായി തിരിച്ചറിയാൻ കഴിയാതെ പോയതല്ല, മറിച്ച് തങ്ങളുടെ വാക്കുകളെ പ്രവൃത്തിപഥത്തിലെത്തിക്കാൻ കഴിയാതെ പോയതാണ് ഇവരുടെ പരാജയം. ഇവിടെ ചില രാഷ്ട്രീയ-മത സ്വാധീനങ്ങൾ വളരെ ശക്തമായി നിഴലിക്കുന്നു. ബറാബാസിനെപോലുള്ളവരുടെ പക്ഷം പിടിക്കേണ്ട ഗതികേട് ഉണ്ടാകുന്നു, ചില അവിശുദ്ധ കൂട്ടുകെട്ടിൽ അകപ്പെടുന്നു.

"എന്നെ കീർത്തിച്ചു നിന്ദിച്ചു വീർപ്പുമുട്ടിച്ച കൂട്ടരെ, എന്തേ കാണാതെ പോയ് നിങ്ങളെന്റെ നോവിന്റെ മുദ്രകൾ"

യേശു തമ്പുരാൻ നോവുകളേറ്റതും പീഡനങ്ങളേറ്റതും (മുദ്രകൾ)അടയാളങ്ങളായിരുന്നു. അവനെ സ്തുതിക്കുകയും കീർത്തിക്കുകയും ചെയ്തവൻ അവന്റെ അടയാളം ദർശിക്കാതെ പോയി. നമ്മുടെ പാപങ്ങൾക്ക് വേണ്ടി ദൈവം പകരം വച്ചത് തന്റെ ഏകജാതനായ പുത്രനെയാണ്. എന്നാൽ, ഈ സ്നേഹത്തിന് പകരം വയ്ക്കാൻ നമ്മുടെ പക്കലെന്തുണ്ട്? അലക്സാന്ത്രിയായിലെ സിറിൽ എഴുതി: "കുരിശിൻ പ്രപഞ്ചത്തെ മുഴുവൻ നെഞ്ചോട് അണച്ചു പിടിക്കുമാറ് ദൈവം കരങ്ങൾ വിരിച്ചു". ■

> ഊശാന എന്ന എബ്രായപദത്തിന്റെ അർത്ഥം 'ഇപ്പോൾ രക്ഷിക്ക' എന്നാണ്. പിൽക്കാലത്ത് ഈ പദം പ്രായോഗികമായി 'സ്തുതി' എന്ന അർത്ഥം ആർജ്ജിച്ചു.





തയ്യാറാക്കിയത്:
ഡീക്കൻ അജു ഫിലിപ്പ്
ഡീക്കൻ എബി പൗലോസ്

# ദൈവത്തോടൊപ്പം കുരിശിനൊപ്പം

**ഫാ. ഡോ. ഏബ്രഹാം ഉമ്മൻ അവയവദാനത്തെക്കുറിച്ചും കുരിശിന്റെ അനുഭവത്തെക്കുറിച്ചും...**

ഇവിടെ കുറിക്കപ്പെടുന്നത് വെച്ചുകെട്ടലുകളോ ആലങ്കാരികതകളോ ഇല്ലാത്ത ഭാഷ

വെന്റിലേറ്ററിൽ നിന്നും തിരികെ ജീവിതത്തിലേക്ക് ദൈവം കൈപിടിച്ച് കൂട്ടിക്കൊണ്ടുവന്ന ഡോ. എബ്രഹാം ഉമ്മൻ അച്ചന്റെ ദൈവാനുഭവത്തിന്റെ നേർക്കാഴ്ചകൾ – പീഡാനുഭവത്തിന്റേതും.

ഇപ്പോൾ കോട്ടയം ഓർത്തഡോക്സ് സെമിനാരി അധ്യാപകനായ ഫാ. ഡോ. ഏബ്രഹാം ഉമ്മൻ അവയവദാനത്തെക്കുറിച്ചും കുരിശിന്റെ അനുഭവത്തെക്കുറിച്ചും വിവരിക്കുന്നു.

**വെന്റിലേറ്ററിന്റെ സഹായത്തോടെയുള്ള ഒരു ജീവനിലേക്ക് തിരികെ വന്നിരിക്കുന്നു. ഈ ദിനങ്ങളിൽ അച്ചനനുഭവിച്ചറിഞ്ഞ ദൈവസാന്നിദ്ധ്യം, വാക്കുകൾക്കതീതമായിരിക്കാം, എങ്കിലും ഒന്ന് പങ്കുവെക്കാമോ?**

ഈ സമയം ദൈവത്തിന്റെ കരസ്പർശം വളരെയധികമായി അനുഭവിച്ചറിയുവാൻ എനിക്കിടയായി. ഒരിക്കലും സാധാരണ ജീവിതത്തിൽ അങ്ങനെ തോന്നാറില്ല. തോന്നിയിട്ടുമില്ല. പക്ഷെ ഈയൊരു അവസ്ഥയിൽ ദൈവത്തിന്റെ കൂടുതലായിട്ടുള്ള ഒരു സംരക്ഷണം, കാവൽ, അതുപോലെ, ദൈവത്തെക്കുറിച്ചുള്ള തീവ്രമായ ഒരറിവ് ഒക്കെ ധാരാളമായി കിട്ടി. അവിടെ വലിയ ഉദ്യാനവും, ദൈവസാന്നിദ്ധ്യവുമൊക്കെ എനിക്ക് ഹൃദ്യമായ അനുഭവമായി. ക്രിസ്തുവിന്റെ സാന്നിദ്ധ്യത്തിൽ അവന്റെ കരങ്ങൾക്കുള്ളിൽ എന്നെ പൊതിഞ്ഞു സംരക്ഷിച്ചു എന്നത് മാത്രം എനിക്ക് വ്യക്തമായി അറിയാം.

**വെന്റിലേറ്ററിൽ കിടക്കുന്ന അവസ്ഥയിൽ മനസ്സിൽ കൂടി പോയ ചിന്തകൾ?**

വെന്റിലേറ്ററിൽ കിടക്കുമ്പോൾ നമുക്ക് ഒന്നും ചെയ്യാൻ പറ്റാത്ത അവസ്ഥയാണല്ലോ. കൈകൾ ഇരുവശത്തേക്കും നിവർത്തി കിടക്കുകയാണ്. എന്റെ അബോധാവസ്ഥയിൽ എനിക്ക് ചുറ്റുമുള്ളവരോട് ഞാൻ കുരിശിലാണ് എന്നു പറഞ്ഞിരുന്നു. ഇവയെല്ലാം എനിക്ക് അനുഭവമായത് ഇങ്ങനെയാണ്. To participate in his sufferings to share his passion. എന്നെ സംബന്ധിച്ച് ഇവയൊക്കെ ഒരു ശാപമായിട്ടോ, അശുഭമായിട്ടോ, ഞാൻ കണക്കാക്കുന്നില്ല.

എന്റെ ഭാര്യ എന്നോട് ചോദിച്ചു. ഇത്രയൊക്കെ കഷ്ടം സഹിച്ചിട്ടും ദൈവത്തെക്കുറിച്ച് മോശമായൊന്നും ചിന്തിച്ചിട്ടില്ലേ എന്ന്? ഞാൻ പറഞ്ഞു "നീ മിണ്ടാതിരിക്ക് അങ്ങനെ ചിന്തിക്കേണ്ട കാര്യമില്ല. കാരണം ദൈവം നമ്മൾക്ക് എത്രയോ നല്ല കാര്യങ്ങൾ ചെയ്തിട്ടുണ്ട്. ഈ ചെറിയ കാര്യത്തിന് എന്തിന് ദൈവത്തെ പഴിക്കണം". തന്നെയുമല്ല ഇതിൽ നിന്ന് ദൈവമാണ് നമ്മളെ നടത്തിക്കൊണ്ട് പോകുന്നത്.

Bypass നടത്താൻ പോയസമയത്ത് അവർ പറഞ്ഞു. അച്ചന്റെ കേസിൽ ബൈപാസ് നടത്താൻ പറ്റില്ല. കാരണം I was a renal patient. എന്തും സംഭവിക്കും. ആ വിധത്തിലൊരു ബൈപാസ് ആയത് കൊണ്ട് ഡോക്ടർക്ക് എന്നോട് സംസാരിക്കാൻ പോലും മടിയായിരുന്നു.

ദൈവവിശ്വാസം കൊണ്ട് മാത്രമാണ് ബൈപാസ് നടന്നത്. തന്നയുമല്ല ആ സമയത്ത് ഞാൻ മലങ്കരസഭയിൽ എഴുതിയിരുന്നല്ലോ. പരുമല തിരുമേനിയുടെ ഒരു സാന്നിദ്ധ്യം അന്ന് എനിക്ക് അനുഭവപ്പെട്ട കാര്യം. എന്റെ ആദ്യത്തെ ഓപ്പറേഷന് ആയിരുന്നു അത്. ഓപ്പറേഷൻ വേദന ഉണ്ടായിരുന്നു. പക്ഷെ എനിക്ക് ദൈവം വല്ലാത്തൊരു ധൈര്യം തന്നിരുന്നു.

**ബൈപാസ് സർജറിയും കിഡ്നി ട്രാൻസ്പ്ലാന്റേഷനും ഒക്കെ കഴിഞ്ഞപ്പോൾ 'ഇത്രയും നാൾ ഞാൻ ദൈവത്തോടൊത്ത് ഒരു ഹണിമൂണിലായിരുന്നു എന്നുപറഞ്ഞത് എന്തുകൊണ്ടാണ്?**

ഈ സമയത്ത് അത് അനുഭവിക്കാനായത് ദൈവത്തിന്റെ വലിയ കൃപ മാത്രം. അല്ലാതെ നമുക്ക് പറയാൻ മിടുക്ക് ഒന്നും തന്നെയില്ല. ഞാൻ കൂടുതൽ ഭക്തിയുള്ളവനാണെന്ന് അവകാശപ്പെടുന്നില്ല. പക്ഷേ ദൈവത്തിന് എന്തോ എന്നോടുള്ള സ്നേഹം കൊണ്ടായിരിക്കാം എന്നെ കഷ്ടത

യിലും വഴി നടത്തിയത്. അതുകൊണ്ട് ഇങ്ങനെയൊരു ദൗർഭാഗ്യം സംഭവിച്ചു എന്ന് കരുതുവാനല്ല എനിക്കിഷ്ടം. മറിച്ച് ഇതിനെ ഭാഗ്യമായി തന്നെ കാണുന്നു, കരുതുന്നു. ഇതിലൂടെയെല്ലാം കടന്നുപോകുമ്പോൾ ദൈവത്തിന്റെ കൂടുതൽ, കൂടുതൽ കൃപ ഉണ്ടായി. കരങ്ങളിൽ പരിപാലിക്കുന്ന ദൈവം എന്നോടൊപ്പമുണ്ടായിരുന്നു. സത്യമായും എന്റെ ദൈവത്തോടൊപ്പമുള്ള ഹണിമൂൺ ആയിരുന്നു അത്. ഞാൻ ഓട്ടോബയോഗ്രഫി എഴുതിയാൽ Amazing Grace എന്നേ തലക്കെട്ട് കൊടുക്കുകയുള്ളൂ. 'അത്ഭുതകരമായ ദൈവകൃപ'.

**ശാരീരികമായ ഈ അസ്വസ്ഥതകൾക്കിടയിൽ, എന്തായിരുന്നു കൂടുതലായുള്ള ആശ്വാസം നൽകിയത്**

പ്രാർത്ഥനയായിരുന്നു എന്റെ ശക്തി. എന്റെയും അതിനെക്കാൾ എന്റെ ഒപ്പമുള്ള നിങ്ങളുടെയും പ്രാർത്ഥന. Jesus Prayer മിക്കവാറും ഞാൻ ഉരുവിടുമായിരുന്നു. സാധാരണ പ്രാർത്ഥനകൾ ഒക്കെ പ്രാർത്ഥിക്കുമായിരുന്നു. കിട്ടുന്ന അവസരങ്ങളിൽ ഒക്കെ പ്രാർത്ഥിക്കുമായിരുന്നു. ശരീരം അതുകൊണ്ട് വേദനയോട് പ്രാർത്ഥനയാൽ ചെറുത്തു നിന്നു എന്നുപറയാം. ഒത്തിരി വാക്യങ്ങൾ എന്റെ മനസ്സിലേക്ക് വന്നിരുന്നു. പ്രത്യേകിച്ചും സങ്കീർത്തനങ്ങൾ.

**കഷ്ടതകളും പ്രയാസങ്ങളും ഒക്കെ ഉണ്ടാകുമ്പോൾ ചിലരെങ്കിലും ദൈവസാന്നിദ്ധ്യബോധം നഷ്ടപ്പെട്ടവരായി പ്രത്യാശ ഇല്ലാത്തവരായി മാറുന്നുണ്ട്. അതിന് തക്കതായ എന്തെങ്കിലും കാരണങ്ങളുണ്ടോ?**

ആദ്യം തിരുത്തപ്പെടേണ്ടത് നമ്മുടെ അമിത പ്രതീക്ഷകളാണ്. അവ നമ്മെ നിരാശരാക്കിയേക്കാം.

എനിക്ക് തോന്നുന്നത് നാം ദൈവത്തോട് ഒരു ബന്ധം സ്ഥാപിക്കുകയാണെങ്കിൽ അത് മുറിയാതെ ശ്രമിക്കണം. എങ്കിൽ മാത്രമെ കഷ്ടതകളിലും സങ്കടങ്ങളിലും സന്തോഷിക്കാനുള്ള വരം നമുക്ക് ലഭിക്കൂ. നാം ഈ ബന്ധം നിലനിർത്താൻ ശ്രമിച്ചാൽ മാത്രം മതി, ബാക്കി ദൈവം നോക്കിക്കൊള്ളും. അപകടം വന്നാലും രോഗം വന്നാലും ദൈവത്തിന് അതിന് പിന്നിൽ ഉദ്ദേശമുണ്ട് എന്ന് നമ്മൾ മനസ്സിലാക്കിയിരിക്കണം.

**കുറേനാളുകളായി ആശുപത്രി, ചികിത്സ, വിശ്രമം ഇങ്ങനെ ജീവിതം നയിക്കുന്നു. രോഗത്തിനുമുൻപും പിൻപും എന്നൊരുവിഭജനം നൽകിയാൽ എങ്ങനെ പ്രതികരിക്കുന്നു?**

രോഗങ്ങൾ വന്ന് കഴിയുമ്പോഴുള്ള നമ്മുടെ മനോഭാവവും അതിന് മുമ്പുള്ള മനോഭാവവും രണ്ടായിരിക്കും. ഇതുവരെ എന്റെ ലോകം പുസ്തകങ്ങളും എഴുത്തുകളും അങ്ങനെയുള്ള കാര്യങ്ങളും മാത്രമായിരുന്നു. ദൈവത്തെ അറിയുന്നതിനും ഈ ഉപാധികൾ ഉപയോഗിച്ചിരുന്നു. എന്നാൽ അതിന് കടലാസോ, മഷിയോ മറ്റ് മരുന്നോ ഒന്നും വേണ്ട എന്ന് ഇപ്പോൾ എനിക്ക് മനസ്സിലായി. അതിന് ഏറ്റവും വലിയ കാരണം ദൈവത്തെ പ്രാപിപ്പാനായിട്ട് ദൈവം തന്ന ഒരു മനസ്സുണ്ട്. മനസ്സ് ദൈവത്തോട് ഉയർത്തിയാൽ മാത്രം മതി. പ്രപഞ്ചത്തിന്റെ മുഴുവൻ അധിപനായ ദൈവത്തെ കേവലം ഒരു മനസ്സുകൊണ്ട് എത്തിപ്പിടിക്കാൻ സാധിക്കുക! എനിക്ക് ഇപ്പോഴും അത്ഭുതമായിട്ട് തോന്നുന്നു! എങ്ങനെ അത് സാധിക്കുന്നു!!. നേരത്തെ നമ്മൾ വിചാരിക്കും ഇന്നതെല്ലാം ഉണ്ടെങ്കിൽ ഇതാണ് സൗഭാഗ്യം. ഇതാണ് നമുക്ക് കിട്ടാവുന്നതിലും ഏറ്റവും വലിയ സന്തോഷം എന്ന് പിന്നീടാണ് കാര്യങ്ങൾ ഗ്രഹിക്കുക.

**കിഡ്നി ട്രാൻസ്പ്ലാന്റേഷൻ വിജയകരമായി പൂർത്തിയാക്കുവാൻ ഇടയായി. ഇപ്പോൾ സഭ അവയവദാനവും മറ്റും പ്രോത്സാഹിപ്പിക്കുന്ന തീരുമാനങ്ങളും സ്വീകരിച്ചുകഴിഞ്ഞു. മനുഷ്യ സ്നേഹത്തിന്റെ പേരിൽ ഇവ നിർവ്വഹിക്കുന്നവരും സാമ്പത്തികം ലക്ഷ്യമാക്കി അവയവ ചെയ്യുന്നവരുമുണ്ട്. എങ്ങനെ പ്രതികരിക്കുന്നു?**

ജീവിതത്തിന്റെ പ്രാരാബ്ധം കൊണ്ട് കൊടുക്കുന്നവരുമുണ്ട് വോളന്ററി ആയി കൊടുക്കുന്നവരുമുണ്ട്. നമ്മുടെ യഥാർത്ഥ വൃക്കയുടെ 30% മതി ഒരാൾക്ക് ജീവിക്കാൻ . കൂടുതലായി ദൈവം നൽകിയിരിക്കുന്ന ഈ 70% ത്തിൽ നിന്ന് 50% ആർക്കെങ്കിലും കൊടുത്തതുകൊണ്ട് ഒന്നും നഷ്ടപ്പെടാനില്ല എന്ന് മനസ്സിലാക്കുകയും നമ്മൾ ഇങ്ങനെ ചെയ്യുന്നത് മൂലം ഒരു ജീവനെകൂടി രക്ഷപ്പെടുത്താൻ സാധിക്കുകയും ചെയ്യും. ക്രിസ്തു ചെയ്തത് പോലെ വലിയൊരു ത്യാഗം ചെയ്യുവാൻ നമുക്ക് കഴിയണം.

സാമ്പത്തികമായി ബുദ്ധിമുട്ട് അനുഭവിക്കുന്നവർക്ക് അവയവദാനം വലിയ സഹായമാണ്. പക്ഷെ ഇതിനെപ്പറ്റി അവബോധം ഉണ്ടാക്കുക എന്നത് എല്ലാവരുടെയും ആവശ്യമാണ്. മനുഷ്യൻ പരസ്പരം സഹായിക്കണം എല്ലാ കാര്യങ്ങളിലും.

ഭാരതീയ തത്വചിന്ത അനുസരിച്ചും, ഏറ്റവും ആവശ്യമായിരിക്കുന്നത് അനുഭവങ്ങളാണ്. അനുഭവം ഇല്ലെങ്കിൽ ബാക്കി ഒന്നും കൊണ്ട് യാതൊരു പ്രയോജനമില്ല. ദൈവത്തോടും കുരിശിനോടും ഒപ്പമുള്ള ജീവിതമാണ് കാൽവറിയുടെ അനുഭവം സഹനത്തിന്റെയും സൗഖ്യത്തിന്റെയും അനുഭവം. ■



ഈജിപ്റ്റിലെ കെയിറോയിൽ നടന്ന പ്രഥമ പാൻ ഓർത്തഡോക്സ് യൂത്ത് കോൺഫ്രൻസിൽ പങ്കെടുത്ത മലങ്കര ഓർത്തഡോക്സ് സഭയുടെ ഡെലിഗേഷൻ

# അവയവദാനം മഹത്താ

**അവയവദാന ബോധവൽക്കരണം കൊണ്ടോ, സമ്മതപത്രം സ്വരൂപിക്കുന്നതുകൊണ്ടോ മാത്രം നിർദ്ധനരായ രോഗികളുടെ യഥാർത്ഥ പ്രശ്നം പരിഹരിക്കപ്പെടുന്നില്ല. അവരുടെ ചികിത്സ മുടങ്ങിപ്പോകാതിരിക്കുവാൻ തക്കവണ്ണം സമൂഹം അവരെ സാമ്പത്തികമായി സഹായിക്കണം.**


Mr. SAMUEL EIPE (SAJI)

■ സാമുവേൽ ഐപ്പ്, മുളക്കുഴ

വൃക്കദാനം അല്ലെങ്കിൽ അവയവദാനം ഒരു മഹത്തായ ദാനം എന്നു വിചാരിച്ചു. എന്റെ അവയവദാനം നടത്തിയതോടു കൂടി അത്തരം ചിന്തകൾ എന്നിൽ നിന്നും മാറി; ഇതൊരു മഹാത്യാഗമല്ല; മറിച്ച് എന്റെ ഒരു കടമ മാത്രമാണ്. ജീവൻ നൽകിയാൽ മാത്രമേ അതൊരു മഹാത്യാഗമായി തീരുകയുള്ളൂ. ഉള്ളതു മുഴുവൻ കൊടുക്കുമ്പോഴോ, പങ്കു വയ്ക്കുമ്പോഴോ, ആണ് ദാനം 'മഹത്തായ ദാനം' ആകുന്നത്. ഞാൻ എന്റെ രണ്ടു വൃക്കകളിൽ ഒന്നാണ് കൊരട്ടി സ്വദേശിയായ ജയ്സണ് സ്വമേധാ ജയ്സണിൽ പങ്കു വച്ചത്.

രണ്ടു വൃക്കകളിൽ ഒന്ന് ദാനം നൽകുന്നതു കൊണ്ട് എനിക്ക് യാതൊരുവിധ ശാരീരിക ക്ലേശമോ മറ്റേതെങ്കിലും തരത്തിലുള്ള കുഴപ്പമോ ഉണ്ടാകുന്നില്ലെന്ന് വൈദ്യശാസ്ത്രം എനിക്ക് ഉറപ്പു നൽകുന്നു. ഇത് മനസ്സിലാക്കി ഞാൻ ചെയ്ത അവയവദാനം ഇപ്പോൾ എനിക്ക് ഒരു മഹത്തായ ത്യാഗമായി തോന്നുന്നില്ല.

ദൈവത്തോടുള്ള ബന്ധത്തിൽ സ്നേഹത്തിന് ഏറെ പ്രാധാന്യം ഉണ്ട്. യഥാർത്ഥ സ്നേഹം എങ്ങനെ പ്രകടമാക്കണമെന്ന് യേശു സ്വന്തം ജീവിതത്തിലൂടെ നമുക്ക് കാണിച്ചു തന്നു. അത് നമ്മുടെ ജീവിതത്തിൽ പ്രാവർത്തികമാക്കുവാൻ ശ്രമിക്കുമ്പോൾ നാം അറിയാതെ ഓരോ കാര്യങ്ങൾ നമ്മളിലൂടെ യാഥാർത്ഥ്യമാകുന്നു.

എന്റെ അവയവദാനം വളരെ രഹസ്യമായിട്ടാണ് ഞാൻ ചെയ്തത്. എന്നാൽ ഒരു മാസം കഴിഞ്ഞപ്പോൾ പൊതുസമൂഹം ഇത് അറിഞ്ഞു. അതിനുശേഷം പലരും പലതരത്തിലുള്ള ആശങ്കകളും എന്നോടു പങ്കു വച്ചു. എന്റെ ഭാവിയെക്കുറിച്ചുള്ള ചിന്തകൾ എന്റെ ഉറക്കം കെടുത്തി കാണുമെന്നാണ് അവർ വിചാരിച്ചിരുന്നത്. എന്നാൽ ഒരു കടുകുമണിയോളം പോലും എന്നെയോ, എന്റെ കുടുംബത്തെയോപ്പറ്റിയോ എനിക്ക് ആശങ്ക ഇല്ലായിരുന്നു. മറിച്ച് വൃക്കദാനം സ്വീകരിക്കുന്ന ജയ്സണ് എന്തു സംഭവിക്കും? എന്റെ വൃക്ക യോജിക്കുമോ? എന്നാണ് ചിന്തിച്ചത്. എന്റെ ശരീരത്തിൽ എങ്ങനെ വൃക്ക പ്രവർത്തിച്ചുവോ അതിലും കാര്യക്ഷമമായി ജയ്സനിൽ പ്രവർത്തിക്കണമെന്ന് പ്രാർത്ഥിച്ചു.

അവയവദാനം നൽകുന്നവരും സ്വീകരിക്കുന്നവരും പ്രാധാന്യം അർഹിക്കുന്നു. വൃക്കദാനത്തിൽ ജയ്സന്റെ ജീവിതം മാത്രമല്ല, എന്റെ ജീവിതത്തിന്റെ അർത്ഥം പോലും ഈ രണ്ടു സർജറിയുടെയും വിജയത്തിലാണ്. സർജറി പരാജയപ്പെട്ടാലും വൃക്കയോജിക്കാതിരുന്നാലും ഒട്ടേറെപ്പേർ എന്നെ രഹസ്യമായിട്ടെങ്കിലും കുറ്റപ്പെടുത്തും. തന്നിഷ്ട പ്രകാരം പ്രവർത്തിച്ചിട്ട് ഇപ്പോൾ എന്തായി ഇത്തരത്തിലുള്ള വിമർശനങ്ങൾ അതുകൊണ്ട് രണ്ടു സർജറികളും പൂർണ്ണമായി വിജയിച്ച്, ഞങ്ങൾ രണ്ടു പേരും ജീവിതത്തിലേക്ക് കടന്നു വരാൻ അനുവദിക്കണമേയെന്ന് ഞാൻ പ്രാർത്ഥിച്ചു.

എന്റെ അനുഭവത്തിൽ വൃക്കദാനത്തിൽ ഉണ്ടായ സംശയങ്ങൾ ആരോഗ്യത്തെ സംബന്ധിച്ചായിരുന്നു. പൂർണ്ണ ആരോഗ്യം ഉണ്ടെന്നും യാതൊരു രോഗവും ഇല്ലായെന്നും വൈദ്യശാസ്ത്ര പരിശോധനയിലൂടെ തെളിയിച്ചതിനു ശേഷം മാത്രമേ ഒരാളിൽ നിന്നും അവയവം പങ്കു വയ്ക്കുവാൻ അനുവദിക്കുകയുള്ളൂ. അങ്ങനെ, അവയവം കൊടുക്കപ്പെടുന്നതു കൊണ്ട് യാതൊരു ആരോഗ്യ പ്രശ്നങ്ങളും ശാരീരിക ക്ലേശങ്ങളും ഉണ്ടാകുന്നില്ലെന്ന് വൈദ്യശാസ്ത്രം ഉറപ്പു തരുന്നു. 65 വയസ്സുവരെ പ്രായമുള്ളവർക്ക് അവയവദാനം നടത്തുവാൻ കഴിയും. ഡോക്ടർമാർ അടങ്ങുന്ന പാനൽ ആണ് അവയവദാതാവിനെ പരിശോധിക്കുന്നത്. നമ്മുടെയിടയിൽ ജന്മനാ ഒറ്റ കിഡ്നിയുമായി ജനിച്ചിട്ടുള്ളവരും ജീവിക്കുന്നുണ്ട്. യാതൊരു ആരോഗ്യ പ്രശ്നങ്ങളോ ക്ലേശങ്ങളോ അവർ ജീവിതത്തിൽ അനുഭവിക്കുന്നില്ല. ജീവിതത്തിന്റെ ഏതെങ്കിലും ഘട്ടത്തിൽ മറ്റെന്തെങ്കിലും രോഗത്തിന് പരിശോധനകൾ നടത്തുമ്പോഴാണ് ഇവർപോലും അറിയുന്നത് ഇവർക്ക് ഒരു കിഡ്നിയേ ഉള്ളൂവെന്ന്. ഒരു മനുഷ്യന് ജീവിക്കാൻ ഒരു കിഡ്നി മതിയെന്നും ആ സമയം ഡോക്ടർമാർ അവരെ മനസ്സിലാക്കികൊടുക്കുന്നു.

46 വർഷം മുമ്പ് രോഗം മൂലം ഒരു കിഡ്നി നീക്കം ചെയ്ത വ്യക്തി ആശുപത്രിയിൽ ഓപ്പറേഷനു ശേഷം ഞാൻ വിശ്രമിക്കുന്ന സമയത്ത് എന്നെ കാണാൻ വന്നിരുന്നു. ഈ 46 വർഷമായി അദ്ദേഹത്തിന് യാതൊരു ആരോഗ്യ പ്രശ്നങ്ങളും ഇല്ലെന്ന് സാക്ഷിച്ചു. ഇങ്ങനെ ജന്മനാ ഒരു കിഡ്നി ഉള്ളവർ പൂർണ്ണ ആരോഗ്യത്തോടെ ദീർഘായുസ്സിൽ ജീവിക്കുന്നു എന്നുള്ള തിരിച്ചറിവാണ് രണ്ടു വൃക്കകളും തകരാറിൽ ആയവർക്ക് മറ്റൊരു ആളുടെ വൃക്ക പങ്കുവയ്ക്കുവാൻ കഴിയുമെന്ന സിദ്ധാന്തം തന്നെ ഉടലെടുത്തത്. കൂടാതെ ഇങ്ങനെ ഉള്ളവർക്ക് സമൂഹത്തിൽ സാധാരണ ഒരു മനുഷ്യൻ ചെയ്യുന്ന എല്ലാ ജോലിയും ചെയ്യാം. അനുവദിക്കപ്പെട്ട വിശ്രമത്തിനുശേഷം ഏതൊരു കഠിനാദ്ധ്വാനവും ചെയ്യുന്നതിന് ഒരു വിലക്കുമില്ല. അത്തരത്തിലുള്ള ആശങ്കകൾ സമൂഹത്തിൽ നിലനിൽക്കുന്നുണ്ട്. അവയവദാനം കഴിഞ്ഞാൽ എല്ലാ ഭക്ഷണവും കഴിക്കാമോ എന്ന ചിന്ത പലർക്കും ഉണ്ടാകുന്നു. ഭക്ഷണം കഴിക്കുന്നതിൽ യാതൊരു വിലക്കും ഇല്ല. മായം ചേരാത്ത എല്ലാ ഭക്ഷണവും കഴിക്കാം. ദീർഘനാളുകൾ വൃക്ക ദാതാവ് മരുന്ന് കഴിയ്ക്കണമെന്ന തെറ്റിദ്ധാരണ ഭൂരിപക്ഷം ജനങ്ങൾക്കുമുണ്ട്. എന്നാൽ ദാതാവിന് ഒരാഴ്ചത്തേക്കുള്ള മരുന്നുകൾ മതി.

## ായ കടമ

വൃക്ക സ്വീകരിച്ച രോഗിക്ക് ജീവിതാന്ത്യം വരെ മരുന്നുകൾ കഴിക്കണം. ഒരു മാസം ഏകദേശം പത്തിരുപതിനായിരം രൂപയുടെ മരുന്ന് ഇവർക്ക് വേണ്ടി വരും. ആദ്യത്തെ അഞ്ചാറുമാസം ഈ അവസ്ഥയിലാണ് കാര്യങ്ങൾ. ക്രമേണ മരുന്നിന്റെ അളവ് കുറയുന്നുണ്ടെങ്കിലും അടിയ്ക്കടി ഉള്ള മരുന്നിന്റെ പരിശോധനകളും മരുന്നുകളും ജീവിതാന്ത്യം വരെ തുടരണം. വൃക്കമാറ്റിവയ്ക്കൽ ശസ്ത്രക്രിയയും ചെലവുകളും കൂടി ഏതാണ്ട് 20 ലക്ഷം രൂപായോളം ആകുന്നു. അത് ആശുപത്രികളുടെ നിലവാരവും രോഗിയുടെ നിലയും ആശ്രയിച്ച് ഏറ്റക്കുറിച്ചിലുകൾ ഉണ്ടാകാം. ഈ ഭീമമായ ചികിത്സാ സഹായ ചെലവുകൾ സാധാരണ കുടുംബങ്ങളിൽപ്പെട്ടവർക്ക് താങ്ങാൻ കഴിയുന്നതല്ല. ഇവിടെയാണ് വൃക്കരോഗികളും കുടുംബവും അനുഭവിക്കുന്ന മാനസികവും സാമ്പത്തികവുമായ പ്രശ്നങ്ങൾ ഇത് സമൂഹം മനസ്സിലാക്കേണ്ടതാണ്.

നിർദ്ധനരായ രോഗികളെ സമൂഹം സാമ്പത്തികമായി സഹായിക്കണം. **രോഗികളെ സഹായിക്കുന്നതിന് സ്വന്തം പണം ആരും കൊടുക്കേണ്ട 'ദശാംശ സമർപ്പണം' എന്ന ക്രൈസ്തവ ദർശനം നമ്മുടെ ജീവിതത്തിൽ യാഥാർത്ഥ്യമാക്കിയാൽ ഈ പ്രശ്നം പരിഹരിക്കപ്പെടും. ക്രിസ്ത്യാനികൾ ഒന്നടങ്കം ദശാംശ സമർപ്പണത്തിലേക് വന്നാൽ സമൂഹത്തിലെ മുഴുവൻ ദാരിദ്ര്യവും പരിഹരിക്കുവാൻ കഴിയും. അതുകൊണ്ട് സഭയിലെ എല്ലാ ഇടവകകളിലും ആകെ വരുമാനത്തിൽ നിന്ന് പത്തുശതമാനം ദശാംശം കൃത്യമായി മാറ്റിവച്ച് ആ സമൂഹത്തിലെ ജാതിമത വർഗ്ഗ വർണ്ണ വിവേചനം ഇല്ലാത്ത നിർദ്ധനരായ വരെ സഹായിക്കാനുള്ള ജീവകാരുണ്യ പദ്ധതി നടപ്പിലാക്കണം.**

ഈ ചെറിയവരിൽ ഒരുത്തൻ പോലും നശിച്ചുപോകുവാൻ ദൈവം ഇഷ്ടപ്പെടുന്നില്ല. ആകയാൽ അവസരം കിട്ടുമ്പോൾ നാം എല്ലാവർക്കും നന്മ ചെയ്യുക.

(കോട്ടയത്തു നടന്ന അവയവദാന ബോധന പദ്ധതിയായ ആർദ്രയുടെ തൂവൽ സ്പർശം സമ്മേളനത്തിൽ നടത്തിയ പ്രഭാഷണം 2014 ഫെബ്രു. 7). ■




11-ാം പേജിൽ നിന്നു തുടർച്ച...



പോകാം. നമ്മുടെ മുഖ്യ ആഹാരമായ അരി വിളയുന്ന നെൽക്കതിരുകളെ അവർ കാണട്ടെ... കറിയിലിടുന്ന കറിവേപ്പിലയെ അവർക്ക് പരിചയപ്പെടുത്തു. കേരളം എന്ന പേര് നമുക്ക് ഉണ്ടായതു കേരവൃക്ഷത്തിന്റെ നാടായതുകൊണ്ടാണെന്നും അതു നമ്മുടെ തെങ്ങാണെന്നും അവരെ അറിയിക്കു. നമ്മുടെ സംസ്കാരത്തിന്റെ അമൂല്യവും, വിശ്വവിഖ്യാതമായ "ആയൂർവേദ" ത്തിന്റെ മാസ്മരികതയെക്കുറിച്ചും അതിന്റെ ഏറ്റവും ചെറിയ കണ്ണിയായ പടയിഞ്ചാ എന്ന തൊട്ടാവാടി നമ്മുടെ കേരളത്തിന്റെ ഔഷധ സസ്യങ്ങളിൽ ഒന്നണെന്നും അവരെ പരിചയപ്പെടുത്തുമ്പോൾ. ജീവിതമൂല്യങ്ങളെ മനസ്സിലാക്കി നമ്മുടെ പൂർവ്വീക ജീവിത രീതികളിൽ നിന്നും സമൂഹത്തിൽ വന്ന മാറ്റങ്ങളെ അവർ പഠിക്കട്ടെ. പുസ്തകങ്ങളിൽ മാത്രം പരിചയിച്ച സാംസ്കാരിക പൈതൃകം ഒന്നുകൂടി കുട്ടികളിലേക്ക് ആഴത്തിൽ വേരൂന്നട്ടെ.

സ്വയം പര്യാപ്തത കുട്ടികളിൽ വളർത്തിയെടുക്കേണ്ടത് ഇന്നത്തെ കാലഘട്ടത്തിന്റെ മറ്റൊരു വെല്ലുവിളി ആണ്. കൂട്ടുകൂടി കഥകൾ പറഞ്ഞു കൂട്ടമായി സ്കൂളിൽ പോകുന്ന നന്മയുള്ള സൗഹൃദത്തിന്റെ നേരിയ അംശം പോലും ഇന്നത്തെ സമൂഹത്തിൽ നിന്നും നമുക്ക് കണ്ടെത്താൻ കഴിയുന്നില്ല. തനിച്ചൊരു യാത്രകൾക്ക് പോലും സഹായം അഭ്യർത്ഥിക്കേണ്ടി വരുന്ന കൗമാരത്തിന് എങ്ങനെയാണ് ഇന്നത്തെ കലുഷിതമായ ചുറ്റുപാടിൽ ധൈര്യത്തോടെ ജീവിക്കാൻ കഴിയുക. എന്തെല്ലാമാണ് സ്വയം പര്യാപ്തത കുട്ടികളിലേക്ക് എത്തിക്കാൻ നാം ശ്രദ്ധിക്കേണ്ടുന്നത്? നമ്മുടെ ജീവിതശൈലികളോടൊത്തു നമുക്കതിൽ വിജയം നേടാം.

1. നീന്തൽ പോലുള്ള ആരോഗ്യവും, മാനസികവുമായ ഉന്മേഷം തരുന്ന മറ്റൊരു വിനോദവും ഇല്ലെന്നു മനസ്സിലാക്കി കുട്ടികളെ അതിനായി പരിശീലിപ്പിക്കുക (അതൊരു ജീവൻ രക്ഷാ ഉപാധികൂടിയാണ്).

2. കൊച്ചുകുട്ടികളെ സൈക്കിളിംഗ് പഠിപ്പിക്കുന്നത് നല്ലതാണ്, യോഗ ഒരു നല്ല വ്യായാമമാണെന്നും മാനസിക വളർച്ചയ്ക്ക് അതു വളരെ നല്ലതാണെന്നും കുട്ടികളെ മനസ്സിലാക്കുക. മെഡിറ്റേഷൻ ജീവിതത്തിൽ ആന്തരിക സൗഖ്യം നൽകുവാൻ ഉതകുന്നുവെന്ന് പറഞ്ഞുകൊടുക്കുക.

3. . വീട്ടുസാധനങ്ങൾ വാങ്ങുവാൻ പോകുമ്പോൾ കുട്ടികളെയും കൂടെ കൂട്ടുക. നമുക്ക് അത്യാവശ്യ ഘട്ടങ്ങളിൽ ഇത്തരം കാര്യങ്ങൾ സ്വയം ചെയ്യാൻ അവരെ പ്രാപ്തരാക്കാം.

4. ബസ് യാത്രപോലുള്ള നിത്യജീവിതത്തിനാവശ്യമായ എല്ലാ കാര്യങ്ങളും സ്വയം ചെയ്യുവാനും, അത്യാധുനിക സാങ്കേതിക വിദ്യകളായ ഇന്റർനെറ്റ്, ബാങ്കിംഗ്, വിവര സാങ്കേതിക വിദ്യയിലൂടെ ലോകമെന്തെന്നും അവരുടെ ആവശ്യത്തിനനുസൃതമായി പറഞ്ഞു കൊടുക്കുന്നത് ഏറ്റവും പ്രാധാന്യം അർഹിക്കുന്നതാണ്. സോഷ്യൽ നെറ്റുവർക്കിംഗും ഇന്റർനെറ്റ് ലോകവും മാതാപിതാക്കളിലൂടെ പഠിക്കുന്ന കുട്ടികൾ സുഹൃത്തുക്കളിൽ നിന്നും കിട്ടുന്ന തെറ്റായ അറിവുകളിൽ നിന്നും അകന്നുനിൽക്കും ഇതുവഴി സോഷ്യൽ മീഡിയായുടെ നന്മ തിന്മകൾ അവർ സ്വയം മനസിലാക്കട്ടെ.

5. പാകം ചെയ്യാൻ അവരെ പഠിപ്പിക്കുക. ഒരു ദിവസം കുട്ടികൾ ആഹാരം പാകം ചെയ്തു തരട്ടെ. അതിന്റെ സന്തോഷം എത്ര അധികമെന്ന് അനുഭവിച്ചറിയുക. സ്വയം ചെയ്യുന്ന പ്രവർത്തനത്തിന്റെ മൂല്യം മനസ്സിലാക്കുകയും ചെയ്യുന്നത് വഴി ആകസ്മികമായി ജീവിതത്തിൽ വന്നു ചേർന്നേക്കാവുന്ന പ്രതിസന്ധികളെ തരണം ചെയ്യാൻ അവർക്ക് സാധിക്കുന്നു.

6. യാത്രകൾ വേനലവധിയുടെ അവിഭാജ്യ ഘടകമായി മാറിക്കൊണ്ടിരിക്കുകയാണ്. യാത്രകൾ തിരഞ്ഞെടുക്കുന്നതിൽ മാതാപിതാക്കളും കുട്ടികളും ഒരുപോലെ ശ്രദ്ധിച്ചാൽ യാത്രകൾ ഉല്ലാസത്തോടൊപ്പം അറിവും പകർന്നു നല്കും ചരിത്രസ്മാരകങ്ങളും പ്രാദേശിക വിനോദ സഞ്ചാര കേന്ദ്രങ്ങളും യാത്രയിൽ ഉൾപ്പെടുത്തുക.

നന്മ അറിഞ്ഞാലെ തിന്മ എന്തെന്നറിയൂ. അതുപോലെ തിന്മ അറിഞ്ഞാലെ നന്മയുടെ ആഴം നമ്മുടെ കുഞ്ഞുങ്ങൾ അറിയൂ. ■

റിപ്പോർട്ട്

ഡോ. ഐപ്പ് വർഗീസ്

# തലമുറകളെ കൂട്ടിയിണക്കിയ പ്രതിഭാസംഗമം



**2014 ഫെബ്രുവരി 8 ശനിയാഴ്ച.**

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയ്ക്ക്, പ്രത്യേകിച്ച് സൺഡേസ്കൂൾ പ്രസ്ഥാനത്തിന് കുളിർമയേകുന്ന ഒരു നല്ല ഓർമ്മയായി തുടരും.

ഇതുവരെ എവിടെയും നടന്നതായി കേട്ടുകേഴ്വിയില്ലാത്ത ഒരു വിശിഷ്ടസമാഗമമാണ് ചെങ്ങന്നൂർ പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രലിൽ നടന്നത്.

ഇരുപത് നൂറ്റാണ്ടു ചരിത്രമുള്ള ഇൻഡ്യയിലെ ഓർത്തഡോക്സ് സഭയുടെ സൺഡേസ്കൂൾ പ്രസ്ഥാനത്തിൽ OSSAE രൂപീകരണത്തിന്റെ സുവർണ ജൂബിലിയുടെ ഭാഗമായി ഒരു വർഷം നീളുന്ന വിവിധ പരിപാടികളിലെ ശ്രേഷ്ഠമായ ചടങ്ങായിരുന്നു ഈ പ്രതിഭാസംഗമം.

OSSAE രൂപീകരിച്ച 1964 മുതൽ സൺഡേസ്കൂൾ 10, 12 ക്ലാസുകളിൽ 1, 2, 3 റാങ്ക് നേടിയവരും സഹപാഠ്യമത്സരങ്ങളിൽ പ്രതിഭ, വിജ്ഞാനി, പ്രവീൺ, ഗാനസുഗന്ധി, വേദവചനഭൂഷൺ അവാർഡ് നേടിയവരും ഈ സംഗമത്തിൽ ഒത്തുചേർന്നു. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ നേതൃത്വത്തിൽ പുത്തൻകാവ് കൊച്ചുതിരുമേനിയുടെ കബറിടത്തിൽ നടന്ന ധൂപപ്രാർത്ഥനയ്ക്കു ശേഷം വിശിഷ്ടാതിഥികളെ സമ്മേളനസ്ഥലത്തേക്ക് ആനയിച്ചു. കത്തീഡ്രൽ വികാരി ഫാ. രാജൻ വർഗീസ് സ്വാഗതം പറഞ്ഞു. ഡയറക്ടർ ജനറൽ ഫാ. ഡോ. ഒ. തോമസ് സുവർണ ജൂബിലിയുടെയും പ്രതിഭാസംഗമത്തിന്റെയും പ്രസക്തി വിശദീകരിച്ച് പ്രതിഭകളെ അഭിനന്ദിച്ചു.

"ഔപചാരികമായ ആധ്യാത്മിക വിദ്യാഭ്യാസത്തോടൊപ്പം കുടുംബാന്തരീക്ഷവും ഒരുവനെ പ്രതിഭയാക്കുന്നതിന് മുഖ്യപങ്കുവഹിക്കുന്നുണ്ട്. നിങ്ങൾ ഓരോരുത്തരും നിങ്ങളോടൊപ്പം ഓരോ വർഷവും സൺഡേസ്കൂൾ പഠനം പൂർത്തിയാക്കിയ നൂറുകണക്കിന് വിദ്യാർത്ഥികളുടെ പ്രതിനിധികളാണ്; ആ നിലയ്ക്ക് നിങ്ങൾ അവരെയെല്ലാം പ്രതിനിധീകരിക്കുന്നു" എന്ന് പ്രസ്താവിച്ചുകൊണ്ട് പരിശുദ്ധ കാതോലിക്കാ ബാവാ സംഗമം ഉദ്ഘാടനം ചെയ്തു.

"ഞാൻ അനേകവർഷം സൺഡേസ്കൂളിൽ പഠിച്ചു, പഠിപ്പിച്ചു എന്നു പറയുമ്പോൾ മുഖത്തുണ്ടാകുന്ന ശോഭയാണ് യഥാർത്ഥ പ്രതിഭയുടെ ലക്ഷണം" എന്ന് ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷപ്രസംഗത്തിൽ ഓർമ്മിപ്പിച്ചു. കുട്ടികളുടെ സ്വഭാവരൂപീകരണത്തിൽ നമ്മുടെ സൺഡേസ്കൂൾ പ്രസ്ഥാനം വഹിക്കുന്ന പങ്ക് അദ്വിതീയമാണെന്ന് തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ അനുഗ്രഹപ്രഭാഷണത്തിൽ പറഞ്ഞു. സൺഡേസ്കൂൾ ബാഹ്യകേരള മേഖലാ ഡയറക്ടർ ഫാ. ഡോ. കെ. ഗീവർഗീസ് ആശംസ അർപ്പിച്ചു. 1983ലെ 10-ാം ക്ലാസ് റാങ്ക് ജേതാവ് നാഗപ്പൂർ സെമിനാരി പ്രിൻസിപ്പാൾ ഫാ. ഡോ. ബിജേഷ് ഫിലിപ്പ് : "രക്ഷാകരമായ ചില ഓർമ്മകളാണ് ഒരുവനെ പ്രതിഭയാക്കുന്നത്; ദൈവത്തെക്കുറിച്ചുള്ള ഓർമ്മ, ദരിദ്രരെക്കുറിച്ചുള്ള ഓർമ്മ, ത്യാഗം സഹിച്ചവരെക്കുറിച്ചുള്ള ഓർമ്മ..."

വാങ്ങിപ്പോയ തങ്കമ്മ ചെറിയാൻ, മാത്യു കെ. ഫിലിപ്പ് (ഇരുവരും വെള്ളൂർ സെന്റ് സൈമൺസ്), ഏബ്രഹാം കുര്യൻ (വാകത്താനം എം.ഡി.) എന്നീ പ്രതിഭകളെ അനുസ്മരിച്ചു. പങ്കെടുത്ത പ്രതിഭകളുടെ പ്രത്യേകതകളും വൈശിഷ്ട്യങ്ങളും എടുത്തുപറഞ്ഞ് വർഗീസ് ജോൺ തോട്ടപ്പുഴ നടത്തിയ സ്ഥിതിവിവരണം സദസിന് ജിജ്ഞാസ ഉളവാക്കുന്നതായിരുന്നു. പ്രതിഭകളിലെ വൈദികർ, വൈദികസഹധർമിണിമാർ, കന്യാസ്ത്രീകൾ, വിവിധ മേഖലകളിൽ പ്രവർത്തിക്കുന്നവർ, പ്രതിഭകൾ തമ്മിലുള്ള കുടുംബ



ബന്ധങ്ങൾ തുടങ്ങിയ വിവരങ്ങൾ അവതരിപ്പിച്ചത് കൗതുകമായി. ഓഫീസ് മാനേജർ പ്രഫ. ചെറിയാൻ തോമസും ജൂബിലി ജനറൽ കൺവീനർ ഡോ. ഐപ്പ് വർഗീസും പ്രതിഭകളെ പരിചയപ്പെടുത്തി. മൂന്നു തവണ റാങ്കോ (10, 12 ക്ലാസുകൾ) അവാർഡോ (വിജ്ഞാനി, പ്രവീൺ) നേടിയ അഞ്ചു പേരും രണ്ടു തവണ നേടിയ ഒമ്പതു പേരുമുണ്ട്. മുതിർന്ന പ്രതിഭകൾക്ക് തങ്ങളുടെ അനുഭവങ്ങളും സ്വപ്നങ്ങളും പങ്കുവയ്ക്കാൻ അവസരം ലഭിച്ചതും എല്ലാവരും ആസ്വദിച്ചു.

അര നൂറ്റാണ്ടു കാലത്തെ 230 സൺഡേസ്കൂൾ പ്രതിഭകളെ രണ്ടു മാസത്തെ തീവ്രശ്രമത്തിന്റെ ഫലമായി ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്ന് കണ്ടെത്തിയത് പ്രവർത്തകർക്ക് ആവേശകരമായ അനുഭവമായി. ഇതിൽ 185 പേർ ബയോഡേറ്റാ അയച്ചുതന്നു. കുടുംബസമേതം 125 പേർ സംഗമത്തിൽ പങ്കെടുത്തു. സംബന്ധിക്കാൻ അസൗകര്യമുണ്ടായിരുന്ന 25 പേരും കുടുംബാംഗങ്ങളെ അയച്ച് തങ്ങളുടെ അദൃശ്യ സാന്നിദ്ധ്യം ഉറപ്പുവരുത്തി. ബാഹ്യ കേരള മേഖലയിൽ (OKR) നിന്നുള്ള രണ്ടു പ്രതിഭകളും വന്നെത്തി. സൺഡേസ്കൂൾ ഭാരവാഹികൾ ഉൾപ്പെടെ അഞ്ഞൂറോളം പേർ സംബന്ധിച്ചു. സംഗമത്തിൽ 14 മുതൽ 67 വയസു വരെ പ്രായമുള്ളവരാണ് പങ്കെടുത്തത്. ഇൻഡ്യയുടെ വിവിധ ഭാഗങ്ങളിൽ നിന്നെത്തിയവരായിരുന്നു ഇവരിൽ പലരും.

OSSAE രൂപീകരണത്തിനു മുമ്പുള്ള കാലഘട്ടത്തെ പ്രതിനിധീകരിച്ച് 1961ലെ 9-ാം ക്ലാസ് SSFC ഒന്നാം റാങ്കുകാരൻ മാമ്മൻ സ്കറിയ സംബന്ധിച്ചു. 9-ാം ക്ലാസ് SSFC യുടെ അവസാന പരീക്ഷയിലെ (1965) ഒന്നാം റാങ്കുകാരൻ വർഗീസ് കുരുവിള അമേരിക്കയിൽ നിന്നെത്തി. അന്നത്തെ രണ്ടാം റാങ്കുകാരി സൂസൻ വി. മർക്കോസ്, 10-ാം ക്ലാസ് SSFC യുടെ പ്രഥമ ഒന്നാം റാങ്കുകാരി വൽസമ്മ മാത്യു (1966), സഭയുടെ വർക്കിംഗ് കമ്മറ്റിയംഗം കുരുവിള എം. ജോർജ് (1969), സൺഡേസ്കൂൾ നിരണം ഭദ്രാസന മുൻ ഡയറക്ടർ മാത്യു വർഗീസ് (1975) തുടങ്ങിയവർ പ്രത്യേക ശ്രദ്ധ നേടി. എൻ.കെ. മാത്തുക്കുട്ടി, ആനി ജേക്കബ്, സി. എം. രാജൻ, എം.ടി. മാണി, പി.എച്ച്.

ശേഷം 31-ാം പേജിൽ

# OVBS/2014

**പി. ജി. കുഞ്ഞുകോശി, തുമ്പമൺ, ഏറം**

മധ്യവേനൽ അവധിക്കാലം കുട്ടികൾക്ക് സന്തോഷകരമാണ്. പള്ളികളിൽ ഒ.വി.ബി. എസ്സിന്റെ പൂക്കാലം. ഓർമ്മകളിൽ വർണ്ണാഭമാകുന്ന നാളുകൾ.

ദൈവവചനം പഠിക്കുവാനും വിശ്വാസ കാര്യങ്ങൾ ഉൾക്കൊള്ളുവാനും ഇതു സഹായിക്കുന്നു. പാട്ട്, പ്രാർത്ഥന, ബോധന ക്ലാസ്സുകൾ, ആക്ഷൻ സോങ്, പ്രവർത്തിപരിചയം, ബോധന ക്ലാസ്സുകൾ തുടങ്ങി നിരവധി പദ്ധതികളാണ് ഒ.വി.ബി.എസിൽ ക്രമീകരിച്ചിരിക്കുന്നത്.

2014-ലെ ഒ.വി.ബി.എസ്. ചിന്താവിഷയം ഭൂമിയും അതിന്റെ പൂർണ്ണതയും യഹോവയ്ക്കുള്ളതാകുന്നു (സങ്കീ. 24:1) എന്നുള്ളതാണ്.



അച്ചാച്ചാ, ഒ. വി. ബി. എസിനു പോകാം...

## ഒ. വി. ബി. എസ്. ചിന്താവിഷയങ്ങൾ

1978 - യേശു നമ്മുടെ ശ്രേഷ്ഠഗുരു, നാമോ യേശുവിൻ ശിഷ്യന്മാർ;
1979 - യേശു നമ്മുടെ കർത്താവ്, യേശു നമ്മുടെ രക്ഷിതാവ്;
1980 - നിങ്ങൾ ദൈവത്തിന്റെ മന്ദിരം(1 കൊരി. 3:16)
1981 - നിങ്ങൾ ലോകത്തിന്റെ വെളിച്ചം ആകുന്നു.... (മത്തായി 5:14)
1982 - ക്രിസ്തുവിന്റെ നാമത്തിൽ സൽഫലങ്ങൾ കായിപ്പിൻ (യോഹ. 15:8)
1983 - യേശു നല്ല ഇടയൻ (യോഹ. 10:11)
1984 - ഞാൻ ജീവന്റെ അപ്പമാകുന്നു (യോഹ. 6:48)
1985 - എന്റെ കർത്താവും എന്റെ ദൈവവുമേ.... (യോഹ. 20:28)
1986 - ഇതാ ദൈവത്തിന്റെ കുഞ്ഞാട് (യോഹ. 1:29)
1987 - ഇതാ നിങ്ങളുടെ രാജാവ് (യോഹ. 19:14)
1988 - ഞാൻ വാതിലാകുന്നു (യോഹ. 10:9)
1989 - നിന്റെ രാജ്യം വരേണമേ (മത്തായി 6:10)
1990 - എന്നെ അനുഗമിപ്പിൻ (മാർക്കോ. 1:17)
1991 - വന്നു കാൺമീൻ (യോഹ. 1:39)
1992 - ഇവൻ എന്റെ പ്രിയ പുത്രൻ (ലൂക്കോ. 9:35)
1993 - ഭയപ്പെടേണ്ട ഞാൻ നിന്നോടുകൂടെയുണ്ട് (യെശയ്യ. 41:10)
1994 - എന്റെ കൃപ നിനക്കുമതി (2 കോരി. 12:9)
1995 - ആത്മാവിൽ ബലപ്പെടുവിൻ (ലൂക്കോ. 2:40)
1996 - എന്റെ സ്നേഹത്തിൽ വസിപ്പിൻ (യോഹ. 15:9)
1997 - ക്രിസ്തു നമ്മുടെ സമാധാനം (എഫേസ്യ. 2:14)
1998 - ക്രിസ്തു നമ്മുടെ പ്രത്യാശ (1 തിമോത്തി 1:1)
1999 - ദൈവം നമ്മുടെ അഭയസ്ഥാനം (സങ്കീ. 9:9)
2000 - ക്രിസ്തു സകലവും പുതുതാക്കുന്നു (വെളിപാട് 21:5)
2001 - എഴുന്നേറ്റ് പ്രകാശിക്ക (യെശ. 60:1)
2002 - എന്റെ മുഖം അന്വേഷിപ്പിൻ (സങ്കീ. 27:8)
2003 - നല്ല കാര്യവിചാരകൻ (മത്താ. 25:21)
2004 - ദൈവം നമ്മുടെ സങ്കേതം (സങ്കീ. 46:1)
2005 - ദൈവത്തിന് ആയുധവർഗ്ഗം ധരിച്ചുകൊൾവിൻ (എഫേ. 6:11)
2006 - കർത്താവിൽ സന്തോഷിപ്പിൻ (ഫിലിപ്യർ 3:1)
2007 - ആർ നമുക്കുവേണ്ടി പോകും (യെശ. 6:8)
2008 - സൗഖ്യമാക്കുന്ന ദൈവം (സങ്കീ. 103:3)
2009 - ദൈവം എല്ലാവർക്കും സമീപസ്ഥൻ (സങ്കീ. 145:18)
2010 - ഗുരു വന്നിട്ടുണ്ട്, നിന്നെ വിളിക്കുന്നു (യോഹ. 11:28)
2011 - നമുക്ക് മാതാപിതാക്കളെ അനുസരിക്കാം (എഫേ. 6:1)
2012 - നാം എല്ലാവരും ക്രിസ്തുവിൽ ഒന്ന് (ഗലാത്യ. 3:28)
2013 - കർത്താവിന്റെ സന്നിധിയിൽ താഴുവിൻ (യാക്കോബ് 8:10)
2014 - ഭൂമിയും അതിന്റെ പൂർണ്ണതയും യഹോവയ്ക്കുള്ളതാകുന്നു (സങ്കീ. 24:1)



ഹായ്... ഒവിബിഎസ്

കൗൺസലിങ്ങ്



# കുട്ടികളുടെ വ്യക്തിത്വ വികസനം

ജീവിതത്തെ ശരിയായ ഉൾക്കാഴ്ചയോടെ കാണുവാനും ഓരോ അനുഭവങ്ങളിലും ആത്മീയതയെ ദർശിക്കുവാനും കുട്ടികളെ ശീലിപ്പിക്കണം. ജീവിതത്തിലെ ഭൗതിക നേട്ടങ്ങളെക്കാൾ ജീവിതം തന്നെ നേട്ടമാണ് എന്നതാണ് ജീവിതത്തിന്റെ ശരിയായ ഉൾക്കാഴ്ച.

■ ഫാ. ജോർജി ജോസഫ്, അടൂർ

മാതാപിതാക്കളുടെ സാന്നിദ്ധ്യത്തിലും സാമീപ്യത്തിലും വളർന്നു വരുന്ന കുട്ടികൾ വിചാര തലങ്ങളിലും, വികാര തലങ്ങളിലും (Emotional) ശരിയായി വളർച്ച പ്രാപിക്കും. പിതാവിൽ നിന്ന് പ്രധാനമായും കുഞ്ഞിന് ലഭിക്കുന്നത് സുരക്ഷിതത്വ ബോധമാണ്. അതോടൊപ്പം, മാതാവിൽ നിന്ന് കുട്ടി കൂടുതലായി സ്വീകരിക്കുന്നത് വൈകാരിക പക്വതയാണ്. ഒരുകുട്ടി ശരിയായി വികാസം പ്രാപിക്കുമ്പോഴാണ് കുട്ടിയുടെ വ്യക്തിത്വത്തിന്റെ അടിസ്ഥാനം രൂപപ്പെടുന്നത്. മറിച്ചായാൽ ജീവിതത്തിൽ, ആകുലതകളിലൂടെ കടന്നുപോകുന്ന ലക്ഷ്യങ്ങളെക്കുറിച്ച് ബോധ്യമില്ലാത്ത, ശരിയും തെറ്റും മനസ്സിലാക്കി തീരുമാനങ്ങൾ എടുക്കാൻകഴിയാതെ, വികാര വിക്ഷോപങ്ങളിൽ വേഗം വീണു പോകുന്ന ഒരു വ്യക്തിയായി അവൻ/അവൾ ഒരു പക്ഷെ മാറ്റപ്പെടാം.

ഈ അടിസ്ഥാന ചിന്തകളോടൊപ്പം കുട്ടികളുടെ വ്യക്തിത്വ വികാസം പ്രാപിക്കുവാൻ മറ്റ് ചില ഘടകങ്ങളിലൂടെ ശ്രദ്ധിക്കേണ്ടത് അത്യന്താപേക്ഷിതമാണ്.

**1. ആത്മവിശ്വാസത്തിന്റെ ആവശ്യകത** (Confidence Building)

ചെറുപ്പം മുതലെ കുട്ടികളെ ആത്മവിശ്വാസമുള്ളവരായി വളർത്തണം. ഏത് കാര്യത്തിലും തടസ്സങ്ങൾ സൃഷ്ടിക്കുന്ന മാതാപിതാക്കൾ അവർക്ക് പുതിയ കാര്യങ്ങൾ ചെയ്യുവാനും പൂർത്തീകരിക്കുവാനുമുള്ള ഉത്സാഹം കെടുത്തുന്നു. ഏവരും തെറ്റുകളിൽ നിന്ന് ശരികൾ ശീലമാക്കുന്നതുപോലെ അവരെയും അതിന് ഉത്സാഹിപ്പിക്കണം. മറിച്ചുള്ള അനുഭവങ്ങളിൽ കുട്ടികളുടെ ആത്മ വിശ്വാസം നഷ്ടമാകും. ഭൂരിപക്ഷം മാതാപിതാക്കളും, അത് ചെയ്യരുത്, ഇത് ചെയ്യരുത് എന്ന് അമിതമായി നിഷ്കർഷിക്കുകയല്ലാതെ, എന്തു ചെയ്യണമെന്ന് അവർക്ക് മാർഗ്ഗനിർദ്ദേം നൽകുന്നില്ല. തെറ്റുകളിൽ നിന്ന് ശരികൾ ശീലമാക്കുവാൻ അവസരങ്ങൾ നൽകുകയും ചെയ്യുക.

**2. സമയ ക്രമീകരണം**
(Time Management)

ഈ ലോകത്തിൽ വിവിധ തലങ്ങളിൽ വ്യക്തികൾ തമ്മിൽ അസമത്വങ്ങൾ നിന്നാലും (സമ്പത്ത്, അധികാരം, സൗന്ദര്യം...) ഏവർക്കും ഒരുപോലെ ലഭിക്കുന്നത് സമയമാണ്. ഒരു ദിവസം 24 മണിക്കൂർ ഏവർക്കും ലഭിക്കുന്നു. ഈ ലഭിക്കുന്ന സമയം എങ്ങനെ ഉപയോഗിക്കുന്നു എന്നത് ഒരു വ്യക്തിയുടെ വിജയത്തെ തീരുമാനിക്കുന്നു. ലഭിച്ചിട്ടുള്ള സമയം അർത്ഥവത്തായി ഉപയോഗിക്കുവാൻ ചെറുപ്പം മുതലെ ശീലിക്കണം. പഠിക്കുവാനുള്ള ഭാഗങ്ങൾ കുട്ടി വച്ച് പരീക്ഷാകാലത്ത് പഠിക്കുവാൻ തുടങ്ങുന്നതും, പൂർത്തിയാക്കുവാൻ കഴിയുമോ എന്ന് ആധിപ്പെടുത്തുന്നതും കുട്ടികളുടെ ശീലങ്ങളിൽ ഒന്നാണ്.

**3. മനസ്സിലാക്കാനുള്ള ശേഷി**
(Empathetical Understanding)

മറ്റുള്ളവരെ മനസ്സിലാക്കുവാനുള്ള ശേഷിയാണ് ഈ വിചാരത്തിന്റെ കാതൽ. അങ്ങനെയുള്ള കുട്ടികൾക്ക് അവർ വളർന്നു വരുമ്പോൾ വ്യക്തി ബന്ധങ്ങളും, സാമൂഹിക ബന്ധങ്ങളും, ഔദ്യോഗിക ബന്ധങ്ങളും, കുടുംബ ബന്ധങ്ങളും ശരിയായി കാത്ത് സൂക്ഷിക്കുവാൻ കഴിയും. ആവശ്യങ്ങൾ കണ്ടറിഞ്ഞ് ചെയ്യുവാനുള്ള കഴിവ് ഇങ്ങനെയുള്ള പരിശീലനങ്ങളിൽ നിന്ന് ഇവർ നേടിയിരിക്കും. സഹായിക്കുവാനുള്ള മനസ് ഇതിന്റെ ഭാഗമാണ്.

**4. സംവേദന ശേഷി**
(Communicative skills)

ഓരോ വ്യക്തികളോടും സംസാരിക്കുവാനും, ആശയങ്ങൾ വ്യക്തമാക്കുവാനും ഈ പരിശീലനം മൂലം സാധ്യമാകുന്നു. മുതിർന്നവരോട് എങ്ങനെ സംസാരിക്കണം, കൂട്ടുകാരോട് എങ്ങനെ ആശയവിനിമയം നടത്താം, ഒരു ടെലിഫോൺ എങ്ങനെ സംസാരിക്കാം, ഒരു ഓഫീസിൽ പോയാൽ എങ്ങനെ സംസാരിക്കാം ഇതെല്ലാം ഇവയിൽപ്പെടുന്നു.

**5. പെരുമാറ്റ ശീലങ്ങൾ**
(Behavioural Skills)

പെരുമാറ്റ രീതികൾ വ്യക്തിത്വത്തിന്റെ ഭാഗമാണ്. മുതിർന്നവരോട്, അദ്ധ്യാപകരോട് കൂട്ടുകാരോട് എങ്ങനെ പെരുമാറണം, ഒരു അതിഥിയെ എങ്ങനെ സ്വീകരിക്കണം ഇവയൊക്കെയും പരിശീലനത്തിന്റെ ഭാഗമായി വരേണ്ടവയാണ്.

**6. വിവേചന ശീലങ്ങൾ**
(Assertive Skills)

ശരിയും തെറ്റും തിരിച്ചറിയുവാനും, തള്ളേണ്ടത് തള്ളുവാനും, കൊള്ളേണ്ടത് കൊള്ളുവാനുമുള്ള കഴിവാണ് ഇത്. വളർച്ചയുടെ പ്രാരംഭ ഘട്ടങ്ങളിൽ മാതാപിതാക്കൾ ഈ കാര്യങ്ങളിൽ കുട്ടികൾക്ക് സഹായികളായി വർത്തിക്കണം. വ്യക്തി ബന്ധങ്ങളിൽ അകലം പാലിക്കേണ്ടിടത്ത് അതിന് കഴിവു കൊടുക്കുന്നത് ഈ കഴിവുകളാണ്.

**7. തീരുമാനങ്ങൾ എടുക്കുവാനുള്ള ശേഷി** (decision making)

വ്യക്തമായ തീരുമാനങ്ങൾ യുക്തമായി കൈക്കൊള്ളേണ്ടത് വ്യക്തിത്വ രൂപീകരണത്തിൽ പ്രധാനപ്പെട്ടതാണ്. പ്രാരംഭ കാലങ്ങളിൽ മാതാപിതാക്കൾ തീരുമാനങ്ങൾ എടുക്കുകയും പിന്നീട് കുട്ടികളെ സഹായിക്കുകയും തുടർന്ന് കുട്ടികൾ സ്വയം യുക്തമായ തീരുമാനങ്ങൾ എടുക്കുകയും ചെയ്യും.

**8. ജീവിതത്തിന്റെ സൗന്ദര്യാത്മകതയും ആത്മീകതയും**
(Aesthetics and spirituality)

ജീവിതത്തെ ശരിയായ ഉൾക്കാഴ്ചയോടെ കാണുവാനും ഓരോ അനുഭവങ്ങളിലും ആത്മീയതയെ ദർശിക്കുവാനും കുട്ടികളെ ശീലിപ്പിക്കണം. ജീവിതത്തിലെ ഭൗതിക നേട്ടങ്ങളെക്കാൾ ജീവിതം തന്നെ നേട്ടമാണ് എന്നതാണ് ജീവിതത്തിന്റെ ശരിയായ ഉൾക്കാഴ്ച. തകർച്ചകളിൽ തകർന്നു പോകാതെ പുറകിലുള്ള നൻമകളെ ദർശിക്കുവാനുള്ള ശേഷി കുട്ടികളിൽവളർത്തിയെടുക്കാനും (positve attitude) ദൈവവിശ്വാസവും പ്രാർത്ഥനാ ജീവിതവും ഇവയുടെ അടിസ്ഥാനങ്ങളാണ്.

**വളരുന്ന വിനിമയം: വരളുന്ന വ്യക്തികൾ**

വിവര സാങ്കേതിക വിദ്യ അഭിവൃദ്ധിപ്പെടുമ്പോഴും, ലോകം വിരൽതുമ്പിൽ 'അമ്മാനമാടുമ്പോഴും' വ്യക്തികളുടെ പ്രശ്നങ്ങൾ വർദ്ധിക്കുന്നു. വർദ്ധിക്കുന്ന വൈകാരിക സംഘർഷങ്ങൾ, ബന്ധങ്ങളിൽ കുറയുന്ന ആത്മാർത്ഥത, കുടുംബ ബന്ധങ്ങളിലെ ആന്തരിക സംഘർഷങ്ങൾ, വിള്ളലുകൾ ഇവയൊക്കെയും ഇതിനോടനുബന്ധിച്ച് ചിന്തിക്കേണ്ടവയാണ്.

**കുഞ്ഞുമനസ്സിൻ നൊമ്പരങ്ങൾ**

കേരളത്തിൽ അടുത്തകാലത്ത് നടത്തിയ പഠനങ്ങൾ സൂചിപ്പിക്കുന്നത് കുട്ടികളിൽ മാനസിക സമ്മർദ്ദങ്ങളും സംഘർഷങ്ങളും വർദ്ധിക്കുന്നു എന്നാണ്. പഠന കാര്യങ്ങളിൽ താല്പര്യം കുറയുക, മാതാപിതാക്കളോട് കള്ളം പറയുക, ഒളിച്ചു വയ്ക്കുക, കൈകാലുകൾ പെരുക്കുക, വേദന ശരിയായി പിടിച്ച് എഴുതാൻ കഴിയാതെ വരിക, കമ്പ്യൂട്ടർ ഗെയിമുകളിലും, ഓൺലൈൻ ബന്ധങ്ങളിലും, പ്രേമബന്ധങ്ങളിലും, ടി.വി. പരിപാടികളിലും ആശ്വാസം കണ്ടെത്തുക, തല പെരുക്കുന്നതു പോലെയും, എന്തോ ഇഴയുന്നതുപോലെയും തോന്നുക, നെഞ്ചിന്റെ ഭാഗത്ത് വിങ്ങലും ഭാരവും അനുഭവപ്പെടുക എന്നിവ ആത്മസംഘർഷങ്ങളുടെയും സമ്മർദ്ദങ്ങളുടെയും ബഹിർസ്ഫുരണമായി വിലയിരുത്തപ്പെടുന്നു.

**ആശങ്കകളിൽ ആശ്വാസം**

മാതാപിതാക്കളുടെ ക്രിയാത്മകമായ ഇടപെടലുകൾ കുട്ടികൾ ആഗ്രഹിക്കുന്നു. അവരുടെ ഊഷ്മളമായ സാമീപ്യവും, സ്നേഹവും എല്ലാ കുട്ടികളും ആഗ്രഹിക്കുന്നു അവരുടെ ആശ്രയ കാലഘട്ടത്തിൽ മാതാപിതാക്കളെ അവർക്ക് ലഭ്യമാകണം. അവർ സ്വതന്ത്രരായി കഴിഞ്ഞാൽ മുൻപിലത്തേതുപോലെ അവർക്ക് മാതാപിതാക്കളെ ആവശ്യമില്ല. കളികൾ, കലാപരമായ കഴിവുകൾ പ്രകടിപ്പിക്കാനുള്ള അവസരങ്ങൾ എന്നിവ കുട്ടികൾക്ക് അനുവദിക്കുക. അവരുടെ ലോകത്തേക്ക് ഇറങ്ങി വന്ന് അവരുടേതായി തീരുവാൻ മാതാപിതാക്കൾക്ക് കഴിയണം. അവരോട് സംസാരിക്കുക അവരുടെ ഒപ്പം ആയിരിക്കുക അവരുടേതായിരിക്കുക....

*(9447365252)*



## തലമുറകളെ കൂട്ടി...

*29-ാം പേജിൽ നിന്നു തുടർച്ച...*

ശോശാമ്മ, ഡി. വർഗീസ്കുട്ടി, ആലീസ് ഏബ്രഹാം, ലിസമ്മ ഐപ്പ് തുടങ്ങിയവരും മുതിർന്ന പ്രതിഭകളായിരുന്നു. തിരുവല്ലാ കാരയ്ക്കൽ പണിക്കരുവീട്ടിൽ പി.ടി. തോമസ്, ഭാര്യ ജെസൻ, മക്കളായ അനീനാ, മെറീനാ എന്ന പ്രതിഭാകുടുംബത്തെ ഹർഷാരാവത്തോടെ സമ്മേളനം ആദരിച്ചു. കെ.എ. ഐസക് (1981), 12-ാം ക്ലാസ് പ്രഥമ ഒന്നാം റാങ്കുകാരി ഡോ. സൂസൻ ജോർജ് (1993) എന്നിവർ സംസാരിച്ചു.

ഈ സംഗമം, സഭായോജിപ്പിനു ശേഷം 1958ൽ പുത്തൻകാവിൽ ചേർന്ന മലങ്കര അസോസിയേഷൻ യോഗത്തെ അനുസ്മരിപ്പിച്ചു. സഭ യോജിച്ചു നിന്ന 1964 – 1974 കാലഘട്ടത്തിലെ റാങ്കു ജേതാക്കൾ പിന്നീട് ഇരുവിഭാഗങ്ങളിലായെങ്കിലും പ്രതിഭാസംഗമത്തിൽ സഹകരിക്കുന്നതിനും സംബന്ധിക്കുന്നതിനും സഭയിലെ നിർഭാഗ്യകരമായ പിളർപ്പ് ഒരു തടസ്സമായില്ല. വിവാഹിതരായി ഇപ്പോൾ യാക്കോബായ, മലങ്കര കത്തോലിക്കാ, തൊഴിയൂർ, മാർതോമ്മാ, സിഎസ്ഐ തുടങ്ങിയ സഭകളിൽ അംഗമായിരിക്കുന്ന വനിതകൾ പങ്കെടുക്കാനെത്തിയത് മാതൃസഭയോടുള്ള സ്നേഹവും എക്യുമെനിക്കൽ സഹകരണത്തിന്റെ മാതൃകയും വെളിപ്പെടുത്തി.

പ്രതിഭകളായി പങ്കെടുത്ത എല്ലാവർക്കും പ്രത്യേക ഉപഹാരം നൽകി. ഗാനസുഗന്ധികളായ മെറിൻ ജോർജ്, മാത്യു റോയി എന്നിവരുടെയും കത്തീഡ്രൽ ഗായകസംഘത്തിന്റെയും ഗാനങ്ങൾ പരിപാടിയ്ക്ക് മിഴിവേകി. പൂർവവിദ്യാർത്ഥി സംഗമങ്ങളെ മാത്രം കണ്ടും കേട്ടും പരിചയിച്ച നമുക്ക് തലമുറകളുടെ പ്രതിഭാസംഗമം ഒരു അപൂർവ അനുഭവമായി. സഭയുമായും സൺഡേസ്കൂൾ പ്രസ്ഥാനവുമായും പ്രതിഭകളുടെ ബന്ധം ഉറപ്പിക്കാൻ ഈ സംഗമത്തിൽ കൂടി സാധിക്കുമെന്ന് പബ്ലിക്കേഷൻ ഓഫീസർ ഫാ. കെ.വി. തോമസ് സമാപന സന്ദേശത്തിൽ പറഞ്ഞു. കൺവീനർ ഫാ. കെ.വി. ഏലിയാസ് നന്ദിയർപ്പിച്ചു.

പി.യു കുറിയാക്കോസ് കോറെപ്പിസ്കോപ്പാ, ഫാ. ജാൾസൺ പി. ജോർജ്, എ.കെ. സന്തോഷ് ബേബി, ജി. വർഗീസ് കാവുംപുറം, സി.എം. തോമസ്, ഏബ്രഹാം തോമസ് എന്നിവരുടെയും നേതൃത്വത്തിൽ നടന്ന പ്രതിഭാസംഗമം നിർവൃതിയുടെ നിമിഷങ്ങളായി; മലങ്കര സഭയുടെ സൺഡേസ്കൂൾ പ്രസ്ഥാനത്തിന് ഒരു സ്വർണ്ണത്തൂവലും !!

### Favours Received






വിശ്വാസി വെണ്ണിക്കുളം



ഒരു
വിശ്വാസി

# Breaking the Word



## ജ്ഞാനച്ചുരുൾ

*2014 മാർച്ച് 16*

### പക്ഷവാതക്കാരന്റെ ഞായറാഴ്ച

*(വി. മർക്കോസ് 2: 1 – 12)*

കഫർന്നഹുമിലെ ഒരു ഭവനത്തിൽ തളർവാതക്കാരനായ ഒരു മനുഷ്യനെ നാലുപേർ ചേർന്ന് യേശുതമ്പുരാന്റെ അടുത്ത് കൊണ്ടുവരുകയും ജനത്തിന്റെ തിക്കും തിരക്കും മൂലം ഭവനവാതിലിലൂടെ അയാളെ അകത്ത് പ്രവേശിപ്പിൻ കഴിയാത്തതു കൊണ്ട് വീടിന്റെ മേൽക്കൂര പൊളിച്ച് യേശുവിന്റെ സന്നിധിയിൽ സമർപ്പിക്കുന്നു. യേശു അയാളുടെ പാപം മോചിച്ച് അയാളെ സൗഖ്യ പ്പെടുത്തുന്നു.

1. കഫർന്നഹുമിൽ യേശുതമ്പുരാൻ സംസാരിക്കുമ്പോൾ അവനെപ്പറ്റിയുള്ള അത്ഭുത പ്രവർത്തികൾ കേട്ടിട്ടാണ് ആളുകൾ ഓടിക്കൂടുന്നത്. ആ ഭവനത്തിലേയ്ക്ക് മറ്റാർക്കും പ്രവേശിക്കാതിരിക്കാൻ തക്കവണ്ണം ആളുകൾ തിക്കിതിരക്കിയിരിക്കുകയായിരുന്നു. യേശു തമ്പുരാൻ എന്ന അഭൗമപ്രകാശത്തെ അനുഭവിച്ചവർ അവരുടെ സ്വകാര്യസ്വത്തായിവയ്ക്കുന്നു എന്നതാണ് വാസ്തവം. അനുഭവിച്ചവൻ പങ്കിടീലിന്റെ ആത്മാവിലേയ്ക്ക് വരണമെന്നാണ് യേശു പ്രഖ്യാപിക്കുന്നത്. ആ പങ്കിടലിലാണ് യേശു മറ്റുള്ളവർക്കും സൗഖ്യ ദായകനാകുന്നത്. മറുരൂപമലയിൽ ദൈവാനുഭവത്തെ സ്വകാര്യവത്ക്കരിക്കുന്ന പത്രോസിനാണ് ശാസനയുണ്ടാകുന്നത്. സൗഖ്യമാക്കിയവ നോട് നീ നിന്റെ ഭവനക്കാർക്ക് സാക്ഷ്യമായിരിക്കാൻ യേശു പറയുന്നുണ്ട്. ശിഷ്യഗണങ്ങളോട് നിങ്ങൾ കാലദേശങ്ങൾക്ക് അതീതമായി എന്റെ സുവിശേഷം അറിയിക്കുവാനാണ് പറയുന്നത്. ദൈവാനുഭവത്തിന്റെ വിളക്ക് പറയിൻ കീഴിൽ മൂടിവയ്ക്കാനുള്ള അനുഭവമല്ല അത് തണ്ടിന്മേൽ ശോഭിച്ച് മറ്റുള്ളവർക്ക് സാക്ഷ്യം പകരുന്നതാണ്.

2. രോഗാതുരനായവന് പുരുഷാരത്തിന്റെ തിരക്കുമൂലം സൗഖ്യപ്രാപ്തിക്ക് യാതൊരു സാദ്ധ്യതയും ഇല്ലാത്തയിടത്ത് നാലുപേർ അയാളെ ചുമന്ന് ആ ഭവനത്തിന്റെ മേൽക്കൂര പൊളിച്ച് യേശുതമ്പുരാന്റെ സന്നിധിയിൽ എത്തിക്കുന്നു. ആ സമൂഹത്തിൽ അയാളെ സ്നേഹിക്കുന്ന എത്രയോ പേർ ഉണ്ടായിരുന്നു. എങ്കിൽ അയാൾക്കുവേണ്ടി തങ്ങളുടെ സമയവും അദ്ധ്വാനവും നൽകി അയാളെ സ്നേഹിച്ചത് ഈ നാലുപേർ മാത്രമായിരുന്നു. യേശുതമ്പുരാന്റെ എല്ലാ വചന വേദികളും പഠിപ്പിക്കുന്നത് മനുഷ്യനെ സ്നേഹിക്കുന്നതിലൂടെയാണ് ദൈവത്തെ സ്നേഹിക്കാൻ കഴിയുക എന്നാണ്. മനുഷ്യനെ നിസ്വാർത്ഥമായി ശുശ്രൂഷിക്കുന്നതിലൂടെയാണ് ദൈവത്തെ ശുശ്രൂഷിക്കാൻ കഴിയുക എന്നാണ്. കുഷ്ഠരോഗികളുടെ ശുശ്രൂഷയിലൂടെ, ഓരോ ചോരക്കുഞ്ഞിന്റെയും പരിപാലനത്തിലൂടെ യേശുവിനെ കണ്ട അമ്മയാണ് മദർ തെരേസ.

3. രോഗിയായവന്റെ വിശ്വാസമല്ല സൗഖ്യത്തിന് നിദാനമാകുന്നത്, മറിച്ച് കൊണ്ടുവന്നവരുടെ വിശ്വാസമാണ് പരിഗണിക്കപ്പെടുന്നത്. അവിശ്വാസിയായവന്റെ ആത്മശരീരരോഗങ്ങളുടെ സൗഖ്യത്തിന് വിശ്വാസിക്ക് ഉപകരണമാകാമെന്നാണ് വചനം പഠിപ്പിക്കുന്നത്. ഒരുവൻ ഒരുവനുവേണ്ടി പ്രാർത്ഥിക്കുന്നതും പരിശുദ്ധന്മാരിൽ മദ്ധ്യസ്ഥത അണച്ച് പ്രാർത്ഥിക്കുന്നതും പ്രസക്തമാകുന്നത് ഇവിടെയാണ്. സർവ്വചരാചരങ്ങൾക്കുവേണ്ടിയും പ്രാർത്ഥിക്കുന്ന ജീവിതമാണ് പരിശുദ്ധന്റേത്. ആ പ്രാർത്ഥനയിൽ സർവ്വപ്രപഞ്ചത്തിലും എത്രയോ സൗഖ്യം നിർവ്വഹിക്കപ്പെടുന്നുണ്ട്. ഒരാളുടെ പ്രാർത്ഥന അയാളുടെ ജീവിതസൗഖ്യത്തിനും സാന്ത്വനത്തിനും മാത്രമല്ല, അപരന്റേതും സാദ്ധ്യമാകും എന്നാണ് പരമാർത്ഥം. നമ്മുടെ വിശ്വാസജീവിതം അപരന്റെ സൗഖ്യത്തിന് നിദാനമാകുന്നുണ്ടോ ?

*2014 മാർച്ച് 23*

### കനാന്യസ്ത്രീയുടെ മകളുടെ സൗഖ്യത്തിന്റെ ഞായറാഴ്ച

(വി: മത്തായി 15:21 – 31)

കനാന്യസ്ത്രീ തന്റെ മകളുടെ ഭൂതോപദ്രവം മാറുന്നതിന് യേശുവിനെ സമീപിക്കുകയാണ്. യേശുതമ്പുരാൻ സാധാരണ യഹൂദന്മാർ പെരുമാറുന്നതു പോലെ കനാന്യസ്ത്രീയെ നായോട് ഉപമിച്ചാണ് സംസാരിക്കുന്നത്. അവളുടെ നിരന്തരമായ അർത്ഥനയിൽ ശിഷ്യന്മാർക്കുപോലും സഹതാപം തോന്നുന്നുണ്ട്. നായ്ക്കുട്ടികൾക്ക് മക്കളുടെ അപ്പം നൽകാറില്ല എന്ന യേശുവിന്റെ നിലപാടിന് മറുപടിയായി നായ്ക്കുട്ടികളും യജമാനന്മാരുടെ മേശയ്ക്കരികിൽ നിന്ന് ഉപജീവി ക്കുന്നു എന്ന് പറയുന്നു. അവളുടെ വിശ്വാസ ദാർഢ്യം മനസ്സിലാക്കി യേശുതമ്പുരാൻ അവളുടെ മകൾക്ക് സൗഖ്യം കൊടുക്കുന്നു. പുറജാതികളുടെ അടുത്തുള്ള യേശുവിന്റെ പ്രവർത്തനത്തിന് ഉദാഹരണമാണ് ഈ സംഭവം.

വിശ്വാസത്തിൽ യഹൂദൻ മാത്രമാണ് അഗ്രഗണ്യൻ എന്ന് ധാരണയെ തിരുത്തുകയാണ് യേശു ഇവിടെ. യേശുവിനെപ്പറ്റി അറിയുന്നവർ തങ്ങളാണ് എന്ന ശിഷ്യ ന്മാരുടെ വിചാരങ്ങൾ ഇവിടെ തിരുത്തപ്പെടുന്നു. ദാവിദുപുത്രനായ യേശു സർവ്വജാതികൾക്കുമുള്ള മഹാസന്തോഷം എന്ന് ഇവിടെ ഊന്നിപ്പറയുകയാണ്. റോമർ 2:28 -29. പുറമേ യഹൂദനായവൻ യഹൂദനല്ല. പുറമേ ജഡത്തിലുള്ള പരിച്ഛേദനയല്ല അകമേ യഹൂദനായവൻ അത്രേ യഹൂദൻ. യഹൂദന്റെ വിശുദ്ധമായ സ്ഥാനം ജീവിതം കൊണ്ട് സംഭവിക്കേണ്ടതാണ് എന്നത് ഇവിടെ വ്യക്തമാണ്. ബ്രഹ്മത്തിൽ ചരിക്കുന്നവനാണ് ബ്രാഹ്മണൻ. ഏതുജാതിയിൽ ജനിച്ചാലും ജീവിത വിശുദ്ധിയിൽ ബ്രഹ്മത്തിൽ ചരിച്ച് ജീവിക്കുന്ന ഏതുകീഴ്ജാതിക്കാരനും ബ്രാഹ്മണനാകാം എന്ന്

ഒരു ഭാരതീയവിചാരമുണ്ട്. വിശുദ്ധജനം വിശുദ്ധി തള്ളിക്കളയുമ്പോൾ അശുദ്ധരെന്ന് എണ്ണിയവർ ദൈവത്തെ സ്വീകരിക്കാൻ വ്യഗ്രതപ്പെടുകയും തീക്ഷ്ണമായി പിൻപറ്റുകയും ചെയ്യുന്നതാണ് കനാന്യസ്ത്രീയിലൂടെ സംഭവിക്കുന്നത്.

1. കനാന്യസ്ത്രീ യേശുതമ്പുരാന്റെ അടുത്തുനിന്ന് തന്റെ മകളുടെ സൗഖ്യത്തിനായി അപേക്ഷിക്കുമ്പോൾ സാധാരണ യഹൂദൻ സംബോധനചെയ്യുന്നതുപോലെ നായ്ക്കൾ എന്നതലത്തിലാണ് യേശുവിന്റെ സംബോധന. ആത്മാഭിമാനത്തിന്റെ തലക്കെട്ടുള്ള ആരും അല്പസമയം പോലും അവിടെ നിൽക്കുകയില്ല. എന്നാൽ എത്ര അവമതിക്കപ്പെട്ടാലും എന്റെ ദൈവത്തിൽ നിന്ന് അനുഗ്രഹങ്ങൾ പ്രാപിച്ചേ ഞാൻ മടങ്ങിപോകു എന്ന് അവൾ വിചാരിക്കുന്നു. യാക്കോബ് പ്രതിസന്ധിയുടെ അങ്ങേതലയ്ക്കൽ എന്നെ അനുഗ്രഹിച്ചല്ലാതെ ഞാൻ നിന്നെ വിടുകയില്ല എന്നതരത്തിലുള്ള ഭാവമാറ്റമാണ്. ഞാൻ നിമിത്തം നിങ്ങൾ നിന്ദിക്കപ്പെടുകയും പീഡിപ്പിക്കപ്പെടുകയും ചെയ്യുമ്പോൾ നിങ്ങൾ ഭാഗ്യവാന്മാർ, സ്വർഗ്ഗത്തിൽ നിങ്ങളുടെ പ്രതിഫലം വലുതായിരിക്കും എന്നാണ് യേശു പറയുന്നത്.

2. യേശുവിൽ നിന്ന് തിക്താനുഭവങ്ങൾ ഉണ്ടാകുമ്പോഴും യേശു നൽകിയ പരിഗണന മനസ്സിലാകുമ്പോഴും യേശുവിനെ ആഴത്തിൽ അറിഞ്ഞ ഒരു ഭക്തയുടെ വാക്കുകളാണ് ഉരുവിട്ടത്. നികൃഷ്ടമായ നായയായി അവൾ ചിത്രീകരിക്കു മ്പോഴും യേശുതമ്പുരാൻ ദാവീദുപുത്രനായ മശിഹായാണെന്നും സർവ്വതിന്റെയും രക്ഷകൻ യേശുവാണെന്നും അന്ധനായ യഹൂദന്റെ മുമ്പിൽ കനാന്യസ്ത്രീ തിരിച്ചറിഞ്ഞ് വിശ്വസിക്കുകായാണ്. യഹൂദൻ അങ്ങയുടെ മക്കളാണെങ്കിൽ അങ്ങ് ഞങ്ങളുടെ യജമാനൻ എന്ന് അവൾ വിശ്വസിക്കുന്നു. മക്കൾക്ക് ശ്രേഷ്ഠമായതുനൽകുമ്പോൾ ഞങ്ങൾക്ക് അതിന്റെ ഉച്ഛിഷ്ടം അവകാശമാണെല്ലോ എന്നവൾ ആശ്വസിക്കുന്നു.

*2014 മാർച്ച് 30*

## കൂനിയുടെ സൗഖ്യത്തിന്റെ ഞായറാഴ്ച

(വി: ലൂക്കോസ് 13:10 – 17)

ദുരാത്മബാധമൂലം പതിനെട്ടുവർഷമായി കൂനു ബാധിച്ച സ്ത്രീയെ യഹൂദന്മാരുടെ സുന്നഗോഗിൽ വച്ച് യേശുതമ്പുരാൻ സൗഖ്യമാക്കുന്നതാണ് പ്രതിപാദ്യം.

1. കൂന് ബാധിച്ച് ദൈവോൻമുഖമായ അവസ്ഥയിൽ നിന്നും അകന്നവളാണ് കൂനിയായവൾ. "ഞാൻ എന്റെ കണ്ണ് പർവ്വതത്തിങ്കലേയ്ക്ക് ഉയർത്തുന്നു." എന്ന് സങ്കീർത്തനക്കാരനോട് ചേർന്ന് പറയാൻ അവൾക്ക് ആകുന്നില്ല. അവളുടെ കണ്ണുകൾ ഭൂമിയെ ലക്ഷ്യം വയ്ക്കുന്നതാണ്. വൃക്ഷത്തിന് ആകാശത്തേയ്ക്ക് വിരിക്കപ്പെടുന്ന ശിഖരങ്ങൾ ഉണ്ടെങ്കിലും അവയുടെ വേരുകൾ ഭൂമിയ്ക്ക് അടിയിലാണ്. മൃഗങ്ങൾ ഭൂമിയോട് ഉൻമുഖമായാണ് സഞ്ചരിക്കുക. മനുഷ്യനാകട്ടെ പാദങ്ങൾ ഭൂമിയിൽ ആയിരിക്കുമ്പോൾ തന്നെ ദൈവോന്മുഖമായി തന്റെ ഓട്ടം പൂർത്തീകരിക്കുവാൻ വിളിക്കപ്പെട്ടവനാണ്.

2. കൂനിയായ സ്ത്രീ പതിനെട്ട് വർഷമായി പൈശാചികതയുടെ തടവറയിൽ ആണ്. ഇന്നിന്റെ സാമൂഹിക വ്യവസ്ഥിതിയിൽ അപകർഷതകളുടെ തടവറയിൽ കൂനുബാധിച്ചവരുണ്ട്. ഫറവോയുടെ മനസുമായി കഠിനഹൃദയരായി കൂനുബാധിച്ചവർ ഉണ്ട്. വല്ലപ്പോഴും അലിയുന്ന മനസ്സും വീണ്ടും കഠിനമാക്കുന്നവർ. ആരെയും അഭിമുഖീകരിക്കാനാകാത്ത അവസ്ഥയിൽ കഴിയുന്നവർ ഉണ്ട്. സമനില തെറ്റിയ ചില മനുഷ്യർ ഇരുളിൽ ജീവിക്കാൻ ആഗ്രഹിക്കുന്നവരാണ്. അവർ താമസിക്കുന്ന മുറിയുടെ വാതായനം തുറന്ന് അല്പം വെളിച്ചം അകത്തുവന്നാൽ അവർ ആർത്തട്ടഹസിക്കും. ചെറിയ വെളിച്ചം പോലും അവർക്ക് ഉൾക്കൊള്ളാൻ ആകുന്നില്ല. ചെറുവെളിച്ചം പോലും ഇഷ്ടപ്പെടാത്ത കൂനുബാധിച്ചവരുടെ സമൂഹം നമ്മുടെ ഇടയിൽ ഉണ്ട്.

വ്യവസ്ഥാപിതമായ സമൂഹം മറ്റുള്ളവരുടെ കൂനുകൾ ഇഷ്ടപ്പെടുന്നവരാണ്. അപരന്മാരുടെ കൂനുകൾ പൊറുക്കുന്നത് അവർക്ക് സഹിക്കാൻ ആകുന്നില്ല. പ്രത്യയ ശാസ്ത്രപരമായ കൂനുകൾ ബാധിച്ചതുമൂലം പുതുമയെ, നന്മകളെ, ഉൾക്കൊള്ളാത്തവർ കൂനുബാധിച്ചവരുടെ പ്രതീകമാണ്. അനുഷ്ഠാനപരതയിൽ അന്ധരായവരുടെ സമൂഹം പലപ്പോഴും സുവിശേഷത്തിന്റെ വെള്ളി വെളിച്ചങ്ങളെ കാണാതെവണ്ണം കൂനുബാധിച്ചവരാണ്. ദൈവത്തെ ആരാധിക്കുമ്പോൾ പോലും ദൈവോന്മുഖമാകാത്തവർ, അലിവിനായി പ്രാർത്ഥിക്കുമ്പോഴും മറ്റുള്ളവരോട് അലിയാത്തവർ, എനിക്ക് നന്മ വരണമെന്ന് കർശനം പിടിക്കുമ്പോഴും മറ്റുള്ളവർ നന്മ പ്രാപിക്കരുതെന്ന് കട്ടായം പിടിക്കുന്നവരും കൂനുബാധിച്ചവരുടെ പ്രതീകമാണ്.

*2014 ഏപ്രിൽ 6*

## കുരുടനെ സൗഖ്യമാക്കുന്ന ഞായറാഴ്ച

(വി: യോഹന്നാൻ 9:1 – 41)

ജന്മനാ കുരുടനായ ഒരു മനുഷ്യൻ ആത്മീയമായി വീണ്ടും ജനിക്കാത്തവരുടെ പ്രതീകമായിരിക്കും. അവസരങ്ങൾ ഉണ്ടായിട്ടും കാഴ്ചയ്ക്കുനേരെ പുറംതിരിഞ്ഞ് നിന്നതാകാം. കാഴ്ചയുണ്ടെന്ന് അഭിമാനി ക്കുന്നവരുടെ സമൂഹം അയാളുടെ




**Form IV**
**Malankara Sabha**

| | |
|---|---|
| Place of Publication | Kottayam |
| Periodicity | Monthly |
| Printer | Fr. Thomas P. Mukalil |
| Whether Citizen of India | Yes |
| Address | Catholicate Aramana, Kottayam |
| Publisher | Fr. Thomas P. Mukalil |
| Address | Item No.5 |
| Editor | H.G. Dr. Zacharias Mar Aprem |
| Whether Citizen of India | Yes |
| Address | P.O. Box 98, Kottayam-1 |
| Name&Address of the owner | Orthodox Viswasa Paripalana Samithy Devalokam, Kottayam-04 |

I, Fr. Thomas P. Mukalil here by declare that the particulars given above are true to the best of my knowledge and belief.

10.04.2014 Fr. Thomas P. Mukalil

കാഴ്ചയ്ക്ക് വിഘാതമായതാകാം. സൂഷ്മമായ കേൾവിയിൽ നിന്ന് കാഴ്ചയുടെ വിതാനങ്ങൾ തുറക്കപ്പെടുന്നവനാണ് അയാൾ. "ശീലോഹാം കുളത്തിൽ പോയി കഴുകുക" എന്ന കേൾവിയിൽ നിന്ന് അയാൾ കാഴ്ചയിലേയ്ക്ക് വരുന്നു. ദമസ്കോസിന്റെ പടിവാതിൽക്കൽ നിലത്തു വീണ് അന്ധനായ പൗലോസ് കേൾവിയുടെ സൂക്ഷ്മത യിൽ നിന്നാണ് കാഴ്ചയിലേയ്ക്ക് പ്രവേശിക്കുന്നത്. ആ കാഴ്ചയാണ് പരിചിതനല്ലാതിരുന്നിട്ടും യേശുവിനെ പൗലോസ് "നീ ആരാകുന്നു കർത്താവേ" എന്ന് സംബോധനചെയ്യുന്നത്.

സ്വയം തിരിച്ചറിയാതിരിക്കുന്നതും, മറ്റുള്ളവരെ തിരിച്ചറിയാതിരിക്കുന്നതും, അറിഞ്ഞിട്ടും അറിയാത്ത തായി നടിക്കുന്നതും അന്ധതയുടെ പ്രതീകമാണ്. ഞാൻ ക്രിസ്തുവിന്റെ മകനാണ് അതിനുചിതമായ ജീവിതമാകണം എന്റേത് അത് സ്വയം തിരിച്ചറിവാണ്. അപരൻ എന്റെ സഹോദരനും സ്നേഹത്തിൽ ഞാൻ പരിഗണിക്കേണ്ടതുമാണെന്ന തിരിച്ചറിവ്. അവസരങ്ങൾ ഉണ്ടായിട്ടും പ്രയോജനപ്പെടുത്താത്തവർ അറിയായ്മ നടിക്കുന്നവരാണ്.

1. കുരുടനായ മനുഷ്യനെ യേശുതമ്പുരാൻ നിലത്ത് തന്റെ ഉമിനീർ കൊണ്ട് ചേറുണ്ടാക്കി അത് അവന്റെ കണ്ണിൽ പുരട്ടി അവൻ ശീലോഹാം കുളത്തിൽ പോയി കഴുകുമ്പോഴാണ് സൗഖ്യം വരുന്നത്. ആദ്യമനുഷ്യനായ ആദാമിനെ സൃഷ്ടിച്ച ആ സൃഷ്ടിക്രീയയുടെ ആവർത്തനമാണ് ഇവിടെ നിർവ്വഹിക്കപ്പെടുന്നത്. തന്റെ ഉമിനീർ കൊണ്ട് മണ്ണുകുഴച്ച് ജലം കൊണ്ട് കഴുകി ശുദ്ധിവരുത്തി ജീവിശ്വാസം ഊതിയ ഒരു സൃഷ്ടിക്രീയയാണ് അത്. മണ്ണിൽ നിന്ന് പിറന്നവൻ ആ മണ്ണിലേയ്ക്കുതന്നെ അലിഞ്ഞുചേരാൻ ദൈവം നിശ്ചയിച്ചിരിക്കുന്നു. മണ്ണിന്റെ അംശമായവന്റെ വികല തകൾ പരിഹരിക്കുവാൻ മണ്ണിന്റെ വിളവുകൾ തന്നെ യാഗമായി അർപ്പിക്കുന്നു.

ഹാബേലിന്റെ രക്തം വീണ് മണ്ണ് രക്തപാതക ത്തിന്റേതായി യേശുതമ്പുരാന്റെ രക്തംകൊണ്ട് രക്തപാതകങ്ങൾ അവസാനിച്ചു. ചൂഷണം കൊണ്ട് നശിപ്പിക്കപ്പെടുന്ന പ്രകൃതിയുടെ സംരക്ഷകനാണ് മനുഷ്യൻ. അങ്ങനെ മണ്ണിനെ സംരക്ഷിക്കുന്നവൻ ജീവിതങ്ങളിലെ വികലതകൾ കൂടെ പരിഹരിക്കുന്നവനാണ്. പ്രകൃതിയെ പരിധിക്കപ്പുറം ചൂഷണം ചെയ്യുന്നവൻ കയീനാവാം. പ്രകൃതിയുടെ താളത്തിന് ഭംഗം വരാതെ ജീവിതത്തെ ക്രമീകരിക്കുന്നവൻ ഹാബേലുമാകാം. ചൂഷകന്റെ ഒരു വഴികളേയും ദൈവം പ്രത്സാഹിപ്പിക്കുന്നില്ല എന്നതിനു തെളിവാണ് ഹാബേലിന്റെ ബലിയിൽ മാത്രം ദൈവം പ്രീതിപ്പെടുന്നത്. ചൂഷണത്തോടുള്ള പ്രതിരോധത്തിൽ നിന്നുമാണ് കാലാവസ്ഥ വ്യതിയാനമായി ദൈവത്താൽ മനുഷ്യൻ ഇന്നും വേട്ടയാടപ്പെടുന്നത്.

2. കുരുടനായ മനുഷ്യൻ യേശുവിൽ നിന്ന് സൗഖ്യം പ്രാപിച്ചതിനുശേഷം സമൂഹം അത് ഒരു തർക്ക വിഷയമായി ഏറ്റെടുക്കുകയാണ്. കുരുടനായ മനുഷ്യന്റെ അയൽക്കാർക്ക് അയാളെ തിരിച്ചറിയാൻ കഴിയുന്നില്ല. തർക്കവിതർക്കങ്ങളിൽ അന്നുവരെ അവരുടെ സമൂഹത്തിൽ ജീവിച്ചിരുന്നവനെ തിരിച്ചറിയാൻ കൂടെ കഴിയുന്നില്ല എന്നതാണ്. കാഴ്ച എന്ന അവന്റെ നന്മയിൽ സന്തോഷിക്കുന്നതിനുപകരം അവർക്ക് തർക്കിക്കാനുള്ള വിഷയമാകുകയാണ്. സഹോദരനെ തിരിച്ചറിയാത്ത അന്ധതയാണത്. മാതാപിതാക്കൾക്ക് അവന്റെ സൗഖ്യം സന്തോഷമാണെങ്കിലും സൗക്ഷ്യപ്പെടുത്താൻ അവർ തയ്യാറാകുന്നില്ല. ദൈവാനുഭവത്തിന്റെ പൊരുൾ തിരിച്ചറിഞ്ഞിട്ടും സാക്ഷ്യപ്പെടുത്താത്തവർ അന്ധതയിലാണ്. ദൈവസന്നിധിയിലെ അംഗീകരണത്തെക്കാൾ സുന്നഗോഗിലെ അംഗത്വത്തിന് പ്രാധാന്യം കല്പിച്ചവർ മനുഷ്യന്റെ മുമ്പിലെ മാനത്തെ ഗണിക്കുന്നവരാണ്. ഞങ്ങൾ മോശയുടെ ശിക്ഷ്യന്മാരാണ് യേശുവിന്റെ ശിക്ഷ്യന്മാരല്ല എന്നുപറയുന്നവരും നിലവിലെ ധാരണകൾ തിരുത്താത്തവരുടെ പ്രതീകമാണ്. അനുഭവിച്ചവന്റെ സാക്ഷ്യത്തിന് വിലകൽപ്പിക്കാതെ "പാപത്തിൽ പിറന്ന നീയാണോ ഞങ്ങളെ പഠിപ്പിക്കുന്നത്" എന്ന് പറയുന്നിടത്ത് ഞങ്ങൾ തന്നെയാണ് ആധാരം എന്ന അഹന്തയുടെ അന്ധതയിലാണ്. യേശുതമ്പുരാന്റെ സാന്നിദ്ധ്യം അഹന്തയിൽ കാഴ്ചയുണ്ടെന്ന് അവകാശപ്പെടുന്നവരുടെ കാഴ്ച നഷ്ടപ്പെടുത്തുന്നതാണ്. കാഴ്ചയ്ക്കുവേണ്ടി അഭിവാഞ്ചിക്കുന്ന വർക്ക് അത് ലഭിക്കുന്നതുമാണ്. ■

**25TH DEATH ANNIVERSARY**
**06-03-2014**

**MISS MARY JACOB**
(Rtd. Major MNS)



*Inserted by*
Anil Punnoose & Family,
Naduvilekara

**19TH DEATH ANNIVERSARY**
**OF**

**G. DANIEL**

**KODIAT, 667 DARSHAN NAGAR**
**PEROORKADA, TRIVANDRUM,**
**on 22 March 2014**



*"Safe in the arms of Lord Jesus Christ"*
*Inserted by :*
**Sorrowing family**

# പുതിയകാവ് കത്തീഡ്രൽ

## സഹസ്രാബ്ദോത്തര സപ്തതിയും (1070) കത്തീഡ്രൽ പ്രഖ്യാപന രജതജൂബിലി ആഘോഷവും

**എ. ഡി.** 943–ൽ സ്ഥാപിതവും പരിശുദ്ധ ദൈവമാതാവിന്റെ സജീവ സാന്നിദ്ധ്യം നിറഞ്ഞു പരിലസിക്കുന്നതുമായ പുണ്യദേവാലയം, മാവേലിക്കര പടിയോലയ്ക്ക് സാക്ഷ്യം വഹിച്ചതും അനേകം പുണ്യപിതാക്കന്മാരെയും, നേതാക്കളെയും ജനിപ്പിച്ചതായ ഈ ദേവാലയം, ഓണാട്ടുകരയ്ക്ക് അഭിമാനത്തോടെ ഏതു പ്രതിസന്ധിയേയും, പ്രതികൂലതയെയും, രോഗങ്ങളെയും, സങ്കടങ്ങളെയും നീക്കിക്കളയുന്നു. ഈ സ്ഥലം പല സമ്മേളനങ്ങൾക്കും സാക്ഷ്യം വഹിച്ചിട്ടുണ്ട്. മലങ്കരസഭയ്ക്കും അതിന്റെ മക്കൾക്കും ഏതു പ്രതിസന്ധിയിലും പുതിയകാവ് പള്ളിയും അതിന്റെ മക്കളും സ്വാന്ത്വനമായി നിലനിൽക്കുന്നു. ഈ ഇടവകയിലെ ജനങ്ങൾ മുള്ളിക്കുളങ്ങര സെന്റ് ജോർജ്ജ്, കല്ലുമല സെന്റ് ഗ്രീഗോറിയോസ്, കല്ലുമല എം.ബി. ഐ.റ്റി.ഐ. ചാപ്പൽ, കൊറ്റാർകാവ് സെന്റ് ജോർജ്ജ്, മറ്റം സെന്റ് തോമസ്, കൊച്ചിക്കൽ സെന്റ് മേരീസ്, സെന്റ് പോൾസ് സുവിശേഷാലയം, എം. എസ്. സെമിനാരി ചാപ്പൽ എന്നീ ദേവാലയങ്ങളിൽ ആരാധനയ്ക്കായി കൂടുന്നു. പള്ളിവക സെന്റ് മേരീസ് കത്തീഡ്രൽ പബ്ലിക്ക് സ്കൂളും, ഭാഗ്യസ്മരണാർഹനായ പരിശുദ്ധ ബസ്സേലിയോസ് ഗീവർഗ്ഗീസ് ദ്വിതീയൻ കാതോലിക്കാബാവായുടെ നാമധേയത്തിൽ ഐ.റ്റി.സി.യും പ്രവർത്തിക്കുന്നു.

ഈ വർഷം സഹസ്രാബ്ദോത്തര സപ്തതി വർഷമായും, കത്തീഡ്രൽ പ്രഖ്യാപനത്തിന്റെ രജതജൂബിലിയും സമഗ്രമായി ആചരിക്കുന്നു. ഇതിന്റെ ഭാഗമായി ഭവനനിർമ്മാണം, രോഗികൾക്ക് ധനസഹായം, പാലിയേറ്റീവ് കെയർ യൂണിറ്റിന്റെ ഉദ്ഘാടനം, സ്മരണിക പ്രകാശനം, വെബ്സൈറ്റ് ഉദ്ഘാടനം എന്നിവയും പരിശുദ്ധ ബസ്സേലിയോസ് പൗലോസ് ദ്വിതീയൻ ബാവായുടെ അദ്ധ്യക്ഷതയിൽ ചേരുന്ന യോഗത്തിൽ നിർവ്വഹിക്കപ്പെടുന്നു.





**6th Death Anniversary, 3-3-2014**

In Loving Memory



**K. George Thayyil**
**Karipuzha, Mavelikara**

*Inserted by:-*
**Sorrowing Family**

For Favours Received






K. J. Mathew, Powathikunnil, Mattam South





Aleyamma Samuel, Mumbai



ഒരു വിശ്വാസി




Thomas & Sosamma, Konni







Alex & Lissy Doha

**48-ാം ചരമവാർഷികം**

**06-03-2014**



**ബർസ്ലീബി കത്തനാർ**

**നിരണം വലിയപള്ളി മുൻ വികാരിയും**
**മൂപ്പച്ചനും**

**10-ാം ചരമവാർഷികം**

**27-02-2014**



**റവ. ഫാ. കെ. ബി. മാത്യൂസ്,**
**കാരിക്കോട്ട്**

പരുമല സെമിനാരി മുൻ മാനേജർ,
പരുമല സെ. ഗ്രിഗോറിയോസ് ആശുപത്രി സ്ഥാപകൻ,
നിരണം വലിയ പള്ളി മുൻ വികാരി

# മരുഭൂമിയിലെ നീരുറവ

## സെന്റ് തോമസ് ഓർത്തഡോക്സ് കോൺഗ്രിഗേഷൻ -STOC

( മണലാരണ്യത്തിലെ മാതൃ കോൺഗ്രിഗേഷൻ - സ്ഥാപിതം 1975 )

**ജീവകാരുണ്യ സഹായം 2014**

**ഭാഗ്യസ്മരണീയനായ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായാൽ 1975 സെപ്റ്റംബർ 12-ാം തീയതി സ്ഥാപിതമായ ഈ കോൺഗ്രിഗേഷൻ (STOC)** 2014-ലെ ജീവകാരുണ്യ ധനസഹായങ്ങൾക്ക് അർഹരായവരിൽ നിന്നും അപേക്ഷകൾ ക്ഷണിക്കുന്നു. ചികിത്സാസഹായത്തിന് ജാതിമത ഭേദമന്യേ ആർക്കും അപേക്ഷിക്കാം. മറ്റു സഹായങ്ങൾ ഓർത്തഡോക്സ് സഭാംഗങ്ങൾക്കു മാത്രം നൽകുന്നു. എല്ലാ സഹായങ്ങൾക്കും ഓർത്തഡോക്സ് പള്ളി വികാരിയുടെ ശുപാർശ ഉണ്ടായിരിക്കണം.

**1. മാർ ഒസ്താത്തിയോസ് ചികിത്സാ ധനസഹായം:** മാരക രോഗങ്ങൾ ബാധിച്ച നിരാലംബരും സാധുക്കളുമായ രോഗികൾക്ക് പരിമിതമായ ധനസഹായം നൽകുന്നു. **ക്യാൻസർ, കിഡ്നി, ഹാർട്ട് സംബന്ധമായ രോഗികൾക്കായിരിക്കും കൂടുതൽ പരിഗണന നൽകുക.** ഓർത്തഡോക്സ് സഭാംഗങ്ങൾക്ക് അതാത് പള്ളിവികാരിയുടെയും അല്ലാത്തവർക്ക് സമീപത്തുള്ള ഓർത്തഡോക്സ് പള്ളിവികാരിയുടെയും ശുപാർശയുണ്ടായിരിക്കണം. രോഗവിവരങ്ങൾ വിശദമായി രേഖപ്പെടുത്തി കൊണ്ടുള്ള ചികിത്സിക്കുന്ന ഡോക്ടറുടെ ആറു (6) മാസത്തിനുള്ളിൽ വാങ്ങിയ ഒറിജനൽ സർട്ടിഫിക്കറ്റും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. **ഒറിജനൽ സർട്ടിഫിക്കറ്റ് ഇല്ലാത്ത സാഹചര്യത്തിൽ മെഡിക്കൽ സർട്ടിഫിക്കറ്റിന്റെ കോപ്പി അപേക്ഷ ശുപാർശ ചെയ്യുന്ന വൈദികൻ സാക്ഷ്യപ്പെടുത്തി (അറ്റസ്റ്റേഷൻ) അയയ്ക്കേണ്ടതാണ്.** പരുമല, ശാസ്താംകോട്ട, എന്നീ സ്ഥലങ്ങളിലെ സഭാവക മിഷൻ ആശുപത്രികൾ വഴിയായും സാധുക്കളായ രോഗികളെ സഹായിച്ചു വരുന്നു. കൂടാതെ 'ശ്രീലോഹാം ഗീവ് സൈറ്റ് പ്രൊജക്ടിലൂടെ അന്ധതാനിവാരണത്തിനുള്ള സൗകര്യവും ലഭിക്കുന്നതാണ്.

**2. വിവാഹ ധനസഹായം:** സാമ്പത്തിക പരാധീനതമൂലം വിവാഹം നടത്താൻ സാധിക്കാതെ വരുന്ന കുടുംബങ്ങളിലെ 25 പെൺകുട്ടികളുടെ വിവാഹത്തിന് **50,000** രൂപ വീതം നൽകുന്നു. ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും ശുപാർശയോടൊപ്പം ദേശകുറിയുടെ അല്ലെങ്കിൽ വിളിച്ചുചൊല്ലിന്റെ കോപ്പി അയച്ചിരിക്കണം. രക്ഷിതാക്കൾ ജീവിച്ചിരിപ്പില്ലാത്ത പെൺകുട്ടികളുടെ വിവാഹത്തിനു മുൻഗണന നൽകുന്നു. **വിവാഹ തീയതിക്കു ശേഷം മൂന്നു മാസത്തിനുള്ളിൽ അപേക്ഷ** താഴെ കൊടുത്തിരിക്കുന്ന വിലാസത്തിൽ കിട്ടിയിരിക്കണം.

**3. ജീവസന്ധാരണ ധനസഹായം:** അംഗവൈകല്യം സംഭവിച്ച അശരണർക്കും, തയ്യൽ തുടങ്ങിയ തൊഴിൽ പരിശീലനം നേടിയിട്ടുള്ള നിർദ്ധനർക്കും സ്വയം തൊഴിൽ കണ്ടെത്തുന്നതിന് പരിമിതമായ സാമ്പത്തിക സഹായം ലഭിക്കുന്നതിന് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും ശുപാർശയോടു കൂടി അപേക്ഷിക്കുക.

**4.1. വിദ്യാഭ്യാസ സ്കോളർഷിപ്:** നിർധനരും നിരാലംബരും പഠനത്തിൽ സമർത്ഥരുമായ +2 കഴിഞ്ഞ 40 കുട്ടികൾക്ക്, ഒരു കുട്ടിക്കു **12,500/-** രൂപ നിരക്കിൽ വിദ്യാഭ്യാസ സ്കോളർഷിപ് നൽകുന്നതാണ്. ഫൈനൽ പരീക്ഷയുടെ മാർക്ക് ലിസ്റ്റും കോഴ്സ് സർട്ടിഫിക്കേറ്റും (ഇടവക വികാരി അറ്റസ്റ്റ് ചെയ്ത പകർപ്പ്) അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം കൂടാതെ അപേക്ഷകൻെറ കുടുംബ പശ്ചാത്തലം, ചുറ്റുപാടുകൾ, ഇടവകയിലെ ആദ്ധ്യാത്മിക സംഘടനയിലെ പ്രവർത്തനം, മറ്റു നേട്ടങ്ങൾ എന്നിവയെ കുറിച്ച് വിശദമായി അറിയിക്കുന്നതു നന്നായിരിക്കും. ഇടവക വികാരിയുടെ ശുപാർശയോടുകൂടി അപേക്ഷകൾ **2014 ഓഗസ്റ്റ് 31**-ന് മുൻപ് കിട്ടിയിരിക്കണം.

**4.2.വിദ്യാഭ്യാസ ധനസഹായം:**നിർധനരും പഠനത്തിൽ സമർത്ഥരുമായ വിദ്യാർത്ഥികൾക്കു +2 നു ശേഷമുള്ള വിദ്യാഭ്യാസത്തിനോ, സ്കൂൾ ഫൈനൽ കഴിഞ്ഞ് Technical Education ന് പോകുന്നതിനോ ധനസഹായം നൽകുന്നു. ഫൈനൽ പരീക്ഷയ്ക്ക് 50%-ൽ കൂടുതൽ മാർക്ക് കരസ്ഥമാക്കിയതും ആദ്യചാൻസിൽ ജയിച്ചതുമായ അപേക്ഷ മാത്രമേ പരിഗണിക്കുകയുള്ളൂ. ഫൈനൽ പരീക്ഷയുടെ മാർക്കുലിസ്റ്റും ഇപ്പോഴത്തെ കോഴ്സ് സർട്ടിഫിക്കറ്റും (ഇടവക വികാരി അറ്റസ്റ്റു ചെയ്ത കോപ്പി) അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഇടവക വികാരിയുടെ ശുപാർശയോടുകൂടി അപേക്ഷകൾ **2014 ഓഗസ്റ്റ് 31**-ന് മുമ്പ് കിട്ടിയിരിക്കണം.

**5.1 ഭവന നിർമ്മാണ ധനസഹായം: അടൂർ-കടമ്പനാട്, കൊച്ചി,** കണ്ടനാട് **വെസ്റ്റ്, അങ്കമാലി** എന്നീ ഭദ്രാസനങ്ങളിൽ ഉൾപ്പെട്ട ഭവനരഹിതരായ ഓരോ വ്യക്തികൾക്ക് ഭവനനിർമ്മാണ സഹായമായി **1,50,000** രൂപ വീതം നൽകുന്നു. സഹായം ലഭിച്ചാൽ പണിയുടെ പൂർണ്ണ ചുമതല **ഏറ്റെടുത്തു** നടത്തി ആറുമാസത്തിനകം ഭവനം പൂർത്തിയാക്കാമെന്ന് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും സമ്മതിപത്രവും, ശുപാർശയും, അപേക്ഷകന് സ്വന്തമായി സ്ഥലമുണ്ടെന്നുള്ളതിന്റെ തെളിവായി കരമടച്ച രസീതിന്റെ കോപ്പിയും സഹിതം അപേക്ഷകൾ **2014 ഓഗസ്റ്റ് 31**-നു മുമ്പു കിട്ടിയിരിക്കണം.

**5.2 പ്രത്യേക ഭവനനിർമ്മാണ ധനസഹായം:** മലങ്കരസഭയിലെ ഭവനരഹിതരായ വിധവകൾക്കു ഭവനം വച്ചുകൊടുക്കുക എന്ന ആശയത്തിലൂന്നി, 46 വയസ്സിൽ താഴെയുള്ള വിധവകളുടെയോ പരിപൂർണ്ണമായി ശയ്യാവലംബരായി കിടക്കുന്ന വ്യക്തികളുടെ ഭാര്യമാരുടെയൊ അപേക്ഷകളിൽ നിന്നും STOC മർത്തമറിയം സമാജം ഭവനനിർമ്മാണ സഹായമായി **1,50,000** രൂപ നൽകുന്നു. ഇതിലേക്ക് കേരളത്തിലെ എല്ലാ ഭദ്രാസനങ്ങളിൽ നിന്നും അപേക്ഷിക്കാവുന്നതാണ്. സഹായം ലഭിച്ചാൽ പണിയുടെ പൂർണ്ണ ചുമതല **ഏറ്റെടുത്തു** നടത്തി ആറുമാസത്തിനകം ഭവനം പൂർത്തിയാക്കാമെന്ന് ഇടവക വികാരിയുടേയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും സമ്മതിപത്രവും ശുപാർശയും അപേക്ഷകയ്ക്ക് സ്വന്തമായി സ്ഥലമുണ്ടെന്നുള്ളതിന്റെ തെളിവായി കരമടച്ച രസീതിന്റെ കോപ്പിയും സഹിതം അപേക്ഷകൾ **2014 ഓഗസ്റ്റ് 31**-നു മുമ്പ് കിട്ടിയിരിക്കണം.

**നിർദ്ദേശങ്ങൾ** 1) അപേക്ഷാഫോറവും മറ്റു നിബന്ധനകളും മലങ്കരസഭയുടെ മാർച്ച് ലക്കത്തിൽ നിന്നോ താഴെ കൊടുത്തിരിക്കുന്ന വിലാസത്തിൽ നിന്നോ ലഭിക്കുന്നതാണ്. 2) Advertisement-ൽ ആവശ്യപ്പെട്ടിട്ടുള്ള രേഖകളെല്ലാം അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. 3) അപൂർണ്ണവും ആവശ്യപ്പെട്ടിട്ടുള്ള രേഖകളില്ലാത്തതുമായ അപേക്ഷകൾ പരിഗണിക്കുന്നതല്ല. 4) അപേക്ഷകനെ ബന്ധപ്പെടാനുള്ള telephone number അപേക്ഷയിൽ ഉണ്ടായിരിക്കണം. 5) ആർക്കുവേണ്ടിയാണോ അപേക്ഷിക്കുന്നത് അവരുടെ പൂർണ്ണവിവരം അപേക്ഷയിൽ ഉണ്ടായിരിക്കണം.

**അപേക്ഷ ശുപാർശ ചെയ്യുന്ന ബഹു.വികാരിമാരുടെ ശ്രദ്ധയ്ക്ക്** അപേക്ഷകൾ സസൂക്ഷ്മം പരിശോധിച്ച് ആവശ്യപ്പെട്ടിരിക്കുന്ന രേഖകളെല്ലാം ഉണ്ടോ എന്നും, അപേക്ഷകന്റെ ഭൂസ്വത്ത്, വരുമാനം, വയസ്സ് ആശ്രിതരുടെ വിവരങ്ങൾ എന്നിവ വിശ്വസനീയമാണോ എന്നും പരിശോധിച്ച് അർഹതയുള്ളവ മാത്രം അയക്കണമെന്നു താൽപര്യപ്പെടുന്നു. **Letter head**-ൽ എഴുതിയ ശുപാർശയിൽ പള്ളിയുടെ സീലും, ചികിത്സാ/വിദ്യാഭ്യാസ ധനസഹായം ഒഴികെയുള്ളതിന് ഇടവക മാനേജിംഗ് കമ്മറ്റി അംഗങ്ങളിൽ മൂന്നിൽ രണ്ടു അംഗങ്ങളുടെയെങ്കിലും ഒപ്പും ഉണ്ടായിരിക്കണം.

അയയ്ക്കേണ്ട വിലാസം:- **The Co-ordinator, STOC office, Betheny Aramana, Tiruvalla-689101, Kerala**

# മരുഭൂമിയിലെ നീരുറവ

## ധനസഹായ അപേക്ഷാഫോറം

ഏതു തരത്തിലുള്ള സഹായത്തിന് അപേക്ഷിക്കുന്നു

പേര്:................................................................................................വയസ്സ്: .........................

വിദ്യാഭ്യാസ യോഗ്യത:.............................................................................തൊഴിൽ: .........................

മേൽവിലാസം (പിൻകോഡ് സഹിതം): ..............................................................................

.............................................................................................................................

ഇടവക....................................................ഭദ്രാസനം: .......................................................

പ്രതിമാസ വരുമാനം:.................................... ഭൂസ്വത്ത് വിവരം: .......................................

ഇടവകയിലെ ആദ്ധ്യാത്മിക പ്രവർത്തനങ്ങളിൽ പങ്കെടുക്കുന്ന വിവരം:........................................

ഇതിനു മുമ്പ് ഇവിടേക്ക് അപേക്ഷിച്ചിട്ടുണ്ടോ? .......................................................................

കോൺഗ്രിഗേഷനിൽ നിന്നും ഇതിനു മുമ്പ് ധനസഹായം ലഭിച്ചിട്ടുണ്ടോ? ...................................

ഉണ്ടെങ്കിൽ:- വർഷം.................. എന്താവശ്യത്തിന്?....................................എന്തു തുക ലഭിച്ചു? .......

ഇതേ ആവശ്യത്തിന് മറ്റു സ്ഥലങ്ങളിലേക്ക് അപേക്ഷ അയച്ചിട്ടുണ്ടോ?

ഉണ്ടെങ്കിൽ:- വർഷം...........................എവിടേക്ക്................................................................

കുടുംബാംഗങ്ങളുടെ/ആശ്രിതരുടെ പൂർണ്ണവിവരം:

| പേര് | അപേക്ഷകനുമായുള്ള ബന്ധം | വയസ്സ് | തൊഴിൽ | പ്രതിമാസ വരുമാനം |
|---|---|---|---|---|
| | | | | |
| | | | | |
| | | | | |
| | | | | |

പരിഗണനാർഹമായ മറ്റു പരാധീനതകൾ ഉണ്ടെങ്കിൽ അപേക്ഷയോടൊപ്പം എഴുതുക.

അപേക്ഷകന്റെ ഒപ്പ്: തീയതി.................................

എല്ലാ അപേക്ഷയോടൊപ്പവും ഇടവക വികാരിയുടെ ശുപാർശയും, ഒപ്പും, പേരും പൂർണ്ണമായും മേൽവിലാസവും, പള്ളിയുടെ സീലും ഉണ്ടായിരിക്കണം.

### അപേക്ഷകരുടെ ശ്രദ്ധയ്ക്ക്

1. മുകളിൽ ആവശ്യപ്പെട്ടിട്ടുള്ള വിവരങ്ങൾ പൂർണ്ണമായും സത്യസന്ധമായും എഴുതി, വേണ്ട രേഖകളും, ശുപാർശയും സഹിതം സാധാരണ തപാലിൽ **"STOC Office, Basil Jubilee Centre, Betheny Aramana, Tiruvalla, Kerala. - PIN-689 101".** എന്ന വിലാസത്തിൽ മാത്രം അയയ്ക്കുക. അല്ലാതെ ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല. അപേക്ഷകന്റെ പൂർണ്ണമായ മേൽവിലാസവും, പിൻകോഡും എഴുതുവാൻ മറക്കരുത്. അപൂർണ്ണമായതും, രേഖകൾ ഇല്ലാത്തതുമായ അപേക്ഷകൾ പരിഗണിക്കുന്നതല്ല.
2. വിധവകൾ, അംഗവൈകല്യം സംഭവിച്ചവർ, മാരകരോഗങ്ങൾ ബാധിച്ചവർ, ഇടവകയിലെ ആദ്ധ്യാത്മിക സംഘടനകളിൽ പ്രവർത്തിക്കുന്നവർ എന്നിവർക്ക് പ്രത്യേക പരിഗണന നൽകുന്നതാണ്. വിവാഹ ധനസഹായത്തിനും, ജീവസന്ധാരണ ധനസഹായത്തിനും ഒരു ഇടവകയിൽ നിന്നും ഒരു വർഷം ഒന്നിൽ കൂടുതൽ അപേക്ഷകൾ പരിഗണിക്കുന്നതല്ല. കൂടുതൽ പരിഗണനാർഹമായവ മാത്രം തെരഞ്ഞെടുത്ത് സഹായം എത്തിക്കുന്നതാണ്.

## പ്രാർത്ഥനായോഗം


ഫാ. ഗീവർഗീസ് ജോൺ


ഫാ. സി. വി. ഉമ്മൻ

അഖില മലങ്കര പ്രാർത്ഥനയോഗം കേന്ദ്ര ജനറൽ സെക്രട്ടറിയായി നിയമിതനായ ഫാ. ഗീവർഗീസ് ജോൺ (തേവരു കിഴക്കേതിൽ കുരമ്പാല). പന്തളം കുരമ്പാല സെ. തോമസ് പള്ളി ഇടവകാംഗവും പിരളശ്ശേരി സെ. ജോർജ് കാതോലിക്കേറ്റ് സിംഹാസന പള്ളി വികാരിയുമാണ്.
അഖില മലങ്കര പ്രാർത്ഥനയോഗം കേന്ദ്ര ജോയിന്റ് സെക്രട്ടറിയായി നിയമിതനായ നിരണം സെ. മേരീസ് വലിയ പള്ളി വികാരി ഫാ. സി. വി. ഉമ്മൻ ചാലാനടിയിൽ.



എറണാകുളത്തു നടന്ന പ്രതിഷേധ യോഗത്തിൽ പങ്കെടുത്ത സ്ത്രീ സാന്നിധ്യം.




**എറണാകുളം:** അങ്കമാലി ഭദ്രാസന കേന്ദ്രമായ തൃക്കുന്നത്തു സെമിനാരിയിൽ വിഘടിത വിഭാഗം അതിക്രമിച്ചു കയറിയതിൽ പ്രതിഷേധിച്ച് എറണാകുളം കളക്ട്രേറ്റിൽ നടത്തിയ പ്രതിഷേധ സമ്മേളനം പ. സുന്നഹദോസ് സെക്രട്ടറി ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു.
ഡോ. യൂഹാനോൻ മാർ മിലിത്തിയോസ്, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, യൂഹാനോൻ മാർ പോളികാർപ്പോസ്, വൈദിക ട്രസ്റ്റി, ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, അസോസിയേഷൻ സെക്രട്ടറി ഡോ. ജോർജ് ജോസഫ് എന്നിവർ പ്രസംഗിച്ചു. മലങ്കരസഭയുടെ വിവിധ ഭാഗങ്ങളിൽ നിന്നും വൈദികരും, സ്ത്രീ-പുരുഷന്മാരും പ്രതിഷേധയോഗത്തിൽ പങ്കുചേർന്നു. നീതിരഹിതമായി പ്രവർത്തിച്ച ജില്ലാ കളക്ടറെ മാറ്റണമെന്ന് സർക്കാരിനോട് യോഗം ആവശ്യപ്പെട്ടു.

## WEDDING



ചേപ്പാട് ലൗഡെയിൽ ജോൺ തങ്കച്ചന്റെയും സൂസൻ തങ്കച്ചന്റെയും മകൾ **റിങ്കു റേച്ചൽ തങ്കച്ചനും** കോഴഞ്ചേരി, അയിരൂർ മലയാറ്റ് റവ. ഫാ. എം.ജെ. ജോണിന്റെയും ആനിയമ്മ ജോർജിന്റെയും മകൻ **ജോസഫ് ജോണും** തമ്മിലുള്ള വിവാഹം 2014 ജനുവരി 6-ന് മതാപ്പാറ സെന്റ് തോമസ് ഓർത്തഡോക്സ് വലിയ പള്ളിയിൽ നടത്തി. അഭിവന്ദ്യ ഡോ. ജോഷ്വാ മാർ നിക്കോദിമോസ് മെത്രാപ്പോലീത്താ ആശിർവദിച്ചു.

# ഓർമ്മ

## ഒരു പ്രതിരോധമാകുന്നത് ഇങ്ങനെയൊക്കെയാണ്...





■ സഖേർ

ഗീവർഗീസ് മാർ ഈവാനിയോസ്
മെത്രാപ്പോലീത്തായുടെ ഒന്നാം
ഓർമ്മപ്പെരുന്നാൾ
ഏപ്രിൽ 12-ന്
ഞാലിയാകുഴി
മാർ ബസേലിയോസ് ദയറായിൽ

സാധാരണഗതിയിൽ ഒരു പ്രഭാഷണം ആരംഭിക്കുമ്പോൾ നടത്താറുള്ള അഭിസംബോധനകൾ നമുക്ക് സുപരിചിതമാണ്. വേദിയിലും സദസ്സിലും ഉപവിഷ്ടരായിരിക്കുന്ന സകലരെയും മൃദുവായി തലോടുന്ന ചില വാക്കുകൾ കൊണ്ടാണ് അത് പൂരിപ്പിക്കപ്പെടാറുള്ളത്. എന്നാൽ തീഷ്ണവാന്മാരായ ചില ദൈവ വിശ്വാസികൾ തങ്ങൾ ജീവിച്ച കാലത്തെ അഭിസംബോധന ചെയ്തത് നമ്മുടെ " ഡിപ്ലോമാറ്റിക് അഡ്രസ്സു"കളിൽ നിന്ന് വേറിട്ടാണ്. ചില ദൈവപുരുഷന്മാരുടെ അഭിവാദ്യങ്ങൾ തീരെ സുഖകരവും ഒട്ടും നയതന്ത്രപരവും ആയിരുന്നില്ല. 'സർപ്പസന്തതികളെ', 'ബുദ്ധിയില്ലാത്ത ഗലാത്യരെ' എന്നൊക്കെ പറഞ്ഞ് പ്രഭാഷണം തുടങ്ങിയവരാണ് നമുക്ക് മുമ്പേ നടന്നിട്ടുള്ളവർ! അത്തരം വിശ്വാസ ധീരന്മാരായ പൂർവ്വഗാമികളുടെ ഇങ്ങേയറ്റത്ത് നിൽക്കുമ്പോൾ ദൈവവിശ്വാസികൾ എന്ന നിലയിൽ ഒരല്പം ലജ്ജ തോന്നുന്നതിൽ തെറ്റില്ല. എന്തിനേറേ, വ്രതപരനായ ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തയുടെ ശാരീരിക അസാന്നിധ്യത്തിന്റെ ഒരു വർഷം പോലും നമ്മുടെ കപടതകളുടെ ലജ്ജയെ വർദ്ധിപ്പിക്കാൻ പോന്നതാണ്.

നന്മയും പൂർണ്ണ പ്രസാദവുമുള്ള ദൈവഹിതം ഇന്നതെന്ന് തിരിച്ചറിഞ്ഞ് മനസ്സുപുതുക്കാനും ചിന്തകളെ നവീകരിക്കാനുമാകാതെ 'ലോകാനുരൂപികളാകാൻ' വല്ലാതെ തത്രപ്പെടുന്നുണ്ട് ഇപ്പോൾ നമ്മൾ! സത്യത്തിൽ മാതൃകകളില്ലാഞ്ഞിട്ടല്ല. എത്രയോ ബദൽ ജീവിതങ്ങൾ നമ്മുടെ പരിസരങ്ങളിലുണ്ട്. ഒരു പക്ഷേ അവയൊന്നും ചാനലുകളിലെ 'ബ്രേക്കിംഗ് ന്യൂസു'കളാവാതെ കേവലം കൗതുകവാർത്തകളായി ചുരുങ്ങുന്നത് കൊണ്ടാവും. ശരിക്കും,'തെറ്റായ മാതൃക'കളെ ഇത്രമേൽ കൊട്ടിഘോഷിക്കുന്നത് ഒരു തലമുറയോട് ചെയ്യുന്ന അപരാധമാണ്. ആഴമുള്ള ജീവിതങ്ങളെ പരിചയപ്പെടാനാവാതെ പോകുന്നത് നമ്മുടെ കുട്ടികളുടെ തെറ്റല്ല. ദൈവത്തോടും മനുഷ്യരോടും സത്യസന്ധത പുലർത്തിയ പൂർവ്വസൂരികൾ എങ്ങനെയാണ് 'താന്താങ്ങളുടെ കാലാവസ്ഥയിൽ സനാതനമായ ഒരു ആനന്ദത്തിന്റെ കാലാവസ്ഥയെ' പുനഃസൃഷ്ടിച്ചത് എന്നന്വേഷിക്കേണ്ടതുണ്ട്. ഇത്തരമൊരു പശ്ചാത്തലത്തിലാണ് **ഗീവർഗീസ് മാർ ഈവാനിയോസ്** തിരുമേനിയുടെ ഓർമ്മ ഒരു വഴികാട്ടലാകുന്നത്.

പുതിയകാലത്തിന്റെ ദ്രുതതാളങ്ങൾക്കിടയിൽ കാലാഹരണപ്പെട്ടുവെന്ന് നാം കരുതുന്ന പുണ്യവാന്മാരെയും അവരുടെ ജീവന രീതികളെയും അതീവ ജാഗ്രതയോടെ ഹൃദയത്തിൽ സൂക്ഷിച്ച് അതിനെ അനുകരിപ്പാൻ തന്റെ മരണനാഴികയോളം ശ്രദ്ധിച്ച ഒരു ജ്ഞാനവൃദ്ധന്റെ ഓർമ്മയാണ് അത്. ആ മഹായോഗിയുടെ ആന്തരിക പ്രയാണങ്ങളുടെ ദൂരമളക്കാനുള്ള മാപിനിയൊന്നും എന്റെ കൈവശമില്ല. പക്ഷേ, ഒന്നറിയാം, മലങ്കരയുടെ ചരിത്രത്തിൽ **നിർമമനായ** മാർ ഈവാനിയോസ് രചിച്ച അദ്ധ്യാത്മിക പൗരുഷത്തിന്റെ സുന്ദരകാണ്ഡം ഉയർന്ന ബോധ്യങ്ങൾകൊണ്ടും ധീരനിലപാടുകൾ കൊണ്ടും കോർത്തിണക്കപ്പെട്ടതാണ്. സഭ കാതോലികവും ശ്ലൈഹികവും ഏകവും മാത്രമല്ല വിശുദ്ധവും കൂടെയാണ് എന്ന നിർവ്യാജ വിശ്വാസത്തിൽ നിന്നും ശുദ്ധമനസാക്ഷിയിൽ നിന്നുമാണ് വന്ദ്യപിതാവിന്റെ മന്ദ്രസ്വരങ്ങളത്രയും ഉയർന്നത്. അത് ചിലപ്പോൾ വല്ലാതെ തനിച്ചായിട്ടുണ്ട്. തനിച്ചാക്കപ്പെട്ടിട്ടുണ്ട്. തെറ്റിദ്ധരിക്കപ്പെട്ടിട്ടുണ്ട്. അത്രമേൽ ആത്മാർത്ഥമായും ദീർഘദർശനത്തോടും കൂടെയാണ് അതുയർന്നിട്ടുള്ളത്. ഈ നിർമ്മല പുരുഷന്റെ വിശ്വാസ ജീവിതത്തിന്റെ അനാർഭാടം നമുക്കൊരു തിരുത്തൽ രേഖ കൂടെയാണ്.

ഒരിത്തിരി ഉപ്പ് പോലെ ലോകത്തെ ദൈവരാജ്യമൂല്യങ്ങളിലേയ്ക്ക് രുചിപ്പെടുത്തേണ്ട സഭ അതിന്റെ ദിശാബോധം ലൗകികമൂല്യങ്ങൾക്ക് പണയപ്പെടുത്തിയിരിക്കുന്നുവോ?. ലോകമാണോ സഭയെ പരിവർത്തിപ്പിക്കുന്നത്? ധർമ്മസ്ഥാപനങ്ങൾക്കപ്പുറത്തേയ്ക്ക് ധാർമ്മികതയുടെ ഉന്നത നിലകളെ പടുത്തുയർത്തുന്നതിൽ സഭ പരാജയപ്പെടുന്നുവോ? സത്യത്തിൽ ക്രൈസ്തവന്റെ ആത്യന്തിക ജീവിത ലക്ഷ്യം 'വിശുദ്ധീകരണം' എന്നതിൽ നിന്ന് മാറ്റപ്പെട്ടിരിക്കുന്നുവോ? ഇത്തരം ആശങ്കകൾക്കിടയിലാണ് **ഹൃദയശുദ്ധിയുള്ള** മാർ ഈവാനിയോസിന്റെ ഓർമ്മ ആശ്വാസത്തിന്റെ ഒരിളം കാറ്റ് പോലെ ഉള്ളിലണയുന്നത്. ഒരു അതിജീവന സാധ്യതയുടെ വാതിലാണ് ഈ കാറ്റ് ഉള്ളടരുകളിലെവിടെയോ മെല്ലെ മെല്ലെ തള്ളിത്തുറക്കുന്നത്. നാം ജീവിക്കുന്ന കാലത്തോടുള്ള ഈ മനുഷ്യന്റെ പ്രതികരണങ്ങൾക്ക് ആദിമ ക്രൈസ്തവ ലോകത്തെ മഹാമുനിമാരുടെ **തേജസുറ്റ ജീവിത**





ങ്ങളോട് അന്യാദൃശ്യമായ സാമ്യമുണ്ട്. അദ്ദേഹത്തിന്റെ ഉറക്കിളപ്പുകൾ പ്രാർത്ഥനയ്ക്കും പാരായണത്തിനും മാത്രമായിരുന്നുവെന്ന് നിനക്കറിയാമല്ലോ!. സത്യമായും ചരിത്രം ആവർത്തിക്കപ്പെടുകയാണ്.

ക്രിസ്തുവിനു ശേഷമുള്ള മൂന്നും നാലും നൂറ്റാണ്ടുകളിലെ സാഹചര്യങ്ങളോട് വലിയ നിലയിൽ സമാനത പുലർത്തുന്നുണ്ട് നമ്മുടെ പരിസരങ്ങളും . സഭയുടെ പീഡനകാലം അവസാനിക്കുകയും രാജ്യത്തിന്റെ ഔദ്യോഗിക മതമാവുകയും ചെയ്തകാലം. ഇന്ന് “ന്യൂനപക്ഷ'മായിട്ട് പോലും നാം അനുഭവിക്കുന്ന 'സുഖവാസം' നോക്കുമ്പോൾ അന്നെന്താവും സ്ഥിതിഗതികൾ? അസീസിയിലെ ഫ്രാൻസിസ് തന്റെ കാലാവസ്ഥയോട് പറഞ്ഞമാതിരി ഒന്നാമത്തെ പത്രോസിന് വെള്ളിയും പൊന്നുമില്ലായിരുന്നു. തന്റെ കാലത്തെ പത്രോസിന്റെ പിൻഗാമിക്ക് വെള്ളിയും പൊന്നുമുണ്ട്, ദൈവശക്തിയാണില്ലാതെ പോയത് എന്ന നിലയുടെ തുടക്കകാലം. ആകാശത്തോളമെത്തുന്ന ദേവാലയങ്ങളും താഴികക്കുടങ്ങളും സ്വർണ്ണക്കുരിശുകളും കാസാകളും കൊടികളും ജൂബിലികളും വിളംബരജാഥകളും കൊണ്ട് 'ആഘോഷിക്കുന്ന' നമ്മുടെ ആത്മീയ പാപ്പരത്തത്തിന്റെ നേർക്കാഴ്ചയാണ് അന്നും ഇന്നും ലോകം സഭയെ കീഴടക്കിയ നിമിഷങ്ങളിലെല്ലാം നാം ചരിത്രത്തിൽ അഭിമുഖീകരിക്കേണ്ടി വന്നിട്ടുള്ളത്. പുരാതനകാലം രണ്ട് വിധത്തിലാണ് ഈ ജീർണ്ണതയോട് പ്രതികരിച്ചത് എന്നു നിരീക്ഷിക്കുന്നതിൽ തെറ്റുണ്ടാവില്ല. കുറെയാളുകൾ പ്രർത്ഥനയുടെ ആഴപ്പരപ്പുകളിലൂടെ മനനത്തിലേക്കും പിന്നെ മൗനത്തിലേക്കും മറ്റു ചിലർ തിരുവവെഴുത്തിന്റെ നിമ്നോന്നതങ്ങളിലൂടെ പഠനത്തിലേക്കും വ്യഖ്യാനങ്ങളിലേക്കും ശ്രമകരമായ പ്രയാണങ്ങൾ നടത്തി. അവരിലാരും തങ്ങൾക്കു വേണ്ടിയുമല്ല അദ്ധ്വാനിച്ചതത്രയും! അവയിൽ അന്തോണിയോസ് മുതൽ പേരുടെ മരുഭൂമികളിലെ ഉറക്കിളപ്പും ബസേലിയോസ് മുതൽ പേരുടെ അരമനകളിലെ ഉറക്കിളപ്പുമാണ് സഭയുടെ ഭിത്തിയെ ബലവത്താക്കിയത്. നമ്മുടെ ധാരാളിത്തങ്ങളുടെ അവിവേകത്തിനെതിരായി ഉദാത്ത പ്രതികരണമുണ്ടാകാനുള്ള പൗരാണിക സാഹചര്യങ്ങൾ നമുക്കു മുമ്പിലുണ്ട്. കേവല വിമർശനങ്ങളും പിന്നാമ്പുറ പിറുപിറുക്കലുകളും നിർത്താൻ നേരമായില്ലേ! നിസ്സാരമായ അടിയന്തിര താല്ര്യങ്ങളെ (ഇമ്മീഡിയറ്റ് കൺസേൺ) അടിസ്ഥാനമാക്കി 'തടിതപ്പുന്ന' ഒരു സംഘമായിത്തീരുന്നുണ്ടോ നാം? ഉണ്ടറിവെന്നാലും ഒന്നും ചെയ്യാത്ത' നമ്മുടെ പൗരോഹിത്യമാണ് ആദ്യം വിചാരണ ചെയ്യപ്പെടുന്നത്; ലൗകികരാം മാനവരെക്കാളും ഉത്തരം പറയേണ്ടി വരുന്നത് നാം തന്നെയാണ്! വിശുദ്ധി നിന്റെ ബലിപീഠത്തിന് യോഗ്യം എന്ന സങ്കീർത്തനം നാമെന്നാണ് മറന്ന് തുടങ്ങിയത്.**ദൈവസ്നേഹിയായ** മാർ ഈവാനിയോസിന്റെ ഓർമ്മ പ്രഹരിക്കുന്നത് ഈ മറവിയിൻമേലാണ്. ദാരുണമായ ഒരു കാലാവസ്ഥയിലും അദ്ദേഹം കാത്തു സൂക്ഷിച്ച 'ദൈവിക അന്തസ്സി'ന്റെ വേരുകളാണ് നമ്മേ പ്രചോദിപ്പിക്കുന്നത്.

എന്തിനാവും അദ്ദേഹം പ്രർത്ഥനകളുടെ ദൈർഘ്യം ഏറ്റിയത്.? ശാരീരികക്ഷീണമുള്ളപ്പോഴും ഉപവാസം ലംഘിക്കാതിരുന്നത്? നീരുവച്ച മുട്ടുകൾ കൊണ്ട് കുമ്പിട്ട് നമസ്കരിച്ചത്.? സമ്പത്തിനേക്കാളധികം ദൈവത്തിൽ ആശ്രയിച്ച് അനീതിയുള്ള മാമോനെക്കൊണ്ട് നിത്യകൂടാരങ്ങളിൽ ധാരാളം സ്നേഹിതരെ സമ്പാദിച്ചുമെന്ത്? എന്തിനാവും അധികനേരവും മൗനത്തിന്റെ മരുഭൂമിയിലേക്ക് പിൻവാങ്ങിയത്? മരുഭൂമികൾ ആദിമസന്യാസി പിതാക്കന്മാരോട് ചെയ്തത് എന്താണോ അതു തന്നെയാണ് തന്റെ ആന്തരികമൗനം **കരുണനിറഞ്ഞ** മാർ ഈവാനിയോസിനോടും ചെയ്തത്!. അതുകൊണ്ട് തന്നെയാണ് **ആശ്രമവാസിയായ** മാർ ഈവാ

*ശേഷം 42-ാം പേജിൽ*



## പാതിനോമ്പ്

**നോ**മ്പിന്റെ നാലാം ബുധനാഴ്ചയാണ് പാതിനോമ്പ്. അഗ്നി സർപ്പത്തിന്റെ കടിയേറ്റ് മരിച്ചുകൊണ്ടിരുന്ന ഇസ്രയേൽ മക്കളെ രക്ഷിക്കുന്നിനായി താമ്രസർപ്പത്തെ ഉണ്ടാക്കി പാളയമദ്ധ്യത്തിൽ കൊടിമരത്തിൽ നാട്ടുവാൻ യഹോവ മോശയോടു കൽപ്പിച്ചു. താമ്ര സർപ്പത്തെ നോക്കിയവരെല്ലാം രക്ഷ പ്രാപിച്ചു (സംഖ്യ 21:9). ഇത് കർത്താവിന്റെ ക്രൂശീകരണത്തിന്റെ മുൻകുറിയായിരുന്നുവെന്ന് വേദപുസ്തകവും പിതാക്കന്മാരും വ്യാഖ്യാനിക്കുന്നു (യോഹ. 3:14-15). ക്രിസ്ത്യാനിയെ സംബന്ധിച്ചിടത്തോളം രക്ഷയുടെ അടയാളമാണ് സ്ലീബാ. അഗ്നിസർപ്പത്തിന്റെ ഉഗ്രവിഷത്തിൽ നിന്ന് താമ്രസമർപ്പം രക്ഷ നൽകിയതുപോലെ, പാപത്തിന്റെ വിഷത്താൽ മരിക്കുന്ന മനുഷ്യന് രക്ഷ പ്രദാനം ചെയ്യുന്നത് കുരിശാണ്. അതിനാൽ ക്രൂശീകരണത്തിന്റെ ആദ്യപടിയായി, നമുക്ക് രക്ഷ നൽകിയ സ്ലീബാ സഭയുടെ മദ്ധ്യത്തിൽ നാട്ടുന്ന ദിവസമാണ് പാതിനോമ്പ്. ഇവിടം മുതൽ രക്ഷാകരമായ ക്രൂശിലെ കഷ്ടാനുഭവത്തെ കൂടുതൽ ധ്യാനിക്കുവാൻ സാധിക്കുംവിധമാണ് സ്ലീബാ നാട്ടുന്നത്.

## വലിയ വെള്ളിയാഴ്ച

**ദുഃ**ഖവെള്ളിയാഴ്ച എന്ന പേരാണ് ഈ പെരുന്നാളിന് സർവ്വ സാധാരണമായി ഉപയോഗിക്കാറുള്ളതെങ്കിലും വലിയ വെള്ളിയാഴ്ച എന്നതാണ് ശരിയായ പേര്. ഹാശായുടെ വെള്ളി എന്നും പറയാറുണ്ട്. കർത്താവിന്റെ കഷ്ടാനുഭവത്തിൽ നാംസംബന്ധികളാകുന്ന വലിയ പെരുന്നാളാണിത്. കർത്താവിന്റെ സ്ഥാനത്ത് പ്രതീകാത്മകമായി ഒരു സ്ലീബാ ഉപയോഗിച്ച് അതു വഹിച്ചുകൊണ്ടുപോവുകയും, കർത്താവിനെ കുമ്പിടുന്നതിന് അനുരൂപമായി സ്ലീബായുടെ മുമ്പിൽ കുമ്പിടുകയും, ആ സ്ലീബായെ കബറടക്കുന്നതിലൂടെ കർത്താവിന്റെ കബറടക്കത്തിൽ നാം പങ്കാളികളാവുകയും ചെയ്യുന്നു. സുദീർഘമായ ശുശ്രൂഷകളാണ് അന്ന് നടത്തുവാനുള്ളത്. ആ ദിവസത്തെ എല്ലാ യാമപ്രാർത്ഥനകളും നടത്തിക്കഴിഞ്ഞ് സ്ലീബാവന്ദനവിന്റെ ശുശ്രൂഷയും പൂർത്തിയാക്കണം.

ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട്

നിയോസിന്റെ ഓർമ്മ ഒരു പ്രതിരോധമാകുന്നത്. ചരിത്രത്തിലേക്ക് തന്നെ നോക്കുക. ഉടൻ തന്നെ നാം പരിശീലിക്കേണ്ട ചിലത് അതിലുണ്ട്.

സഭ ഭൗതികമായി സമ്പന്നമായിരുന്ന കാലത്ത് എന്തിനാണ് ചില മനുഷ്യർ മരുഭൂമിയിലേക്ക് ഓടിക്കയറിയത്? അവരെന്തിനാണ് പെരുന്നാളുകൾക്കും വിവാഹങ്ങൾക്കും ഓടിപ്പായാഞ്ഞത്? അവരെന്താണ് ഫേസ്ബുക്കിൽ അപ്ഡേഷനുകളൊന്നും രാപകലില്ലാതെ നടത്താഞ്ഞത്? അവരെന്തുകൊണ്ടാണ് വ്യർത്ഥഭാഷണങ്ങളിലേർപ്പെട്ട് നേരം കൊല്ലാതിരുന്നത്? അവരെന്തുകൊണ്ട് തങ്ങളുടെ മേലധ്യക്ഷന്മാരെക്കുറിച്ച് പരിഭവം പറയാൻ ശവസംസ്കാരശുശ്രൂഷകൾക്ക് ശേഷമുള്ള 'ചെറു വൈദികസംഘ'ങ്ങളെ ഉപയോഗപ്പെടുത്താതിരുന്നത്? അവരെന്തുകൊണ്ടാണ് ആളുകളെ ഗ്രൂപ്പുകളായി തിരിക്കാതിരുന്നത്? അവരെന്തുകൊണ്ടാണ് വി. മദ്ബഹായിൽനിന്ന് അനൗൺസ്മെന്റുകൾ ആക്രോശിക്കാതിരുന്നത്? സത്യത്തിൽ അവരെന്തുകൊണ്ടാണ് പള്ളികൾ അനാവശ്യമായി പൊളിച്ചുപണിയാതിരുന്നത്? ഹാളുകൾ ആലോചനകൂടാതെ നിർമ്മിക്കാതിരുന്നത്? അവരെന്തുകൊണ്ടാണ് ബഹുചിത്ര നോട്ടീസുകളും പെരുന്നാൾ മഹാമഹങ്ങളും സംഘടിപ്പിക്കാതിരുന്നത്? അവരെന്താണ് ദാനധർമ്മങ്ങൾ വിളംബരം ചെയ്യാതിരുന്നത്? ശരിക്കും അവരെന്ത്കൊണ്ടാണ് അധികാരികളോടും മാധ്യമങ്ങളോടും നയതന്ത്രബന്ധം പുലർത്താതിരുന്നത്? അവരുടെ തപോനിഷ്ഠകൾ കേവലം 'നിർബന്ധ ബുദ്ധികളാ'കാതിരുന്നതെന്തേ? പരിശുദ്ധാത്മാവ് കൂടുതൽ ശുശ്രൂഷകളെ ഭരമേൽപിക്കുമ്പോൾ അവരെന്തുകൊണ്ടാണ് തങ്ങളുടെ ഫ്ളെക്സുകൾ കൂടുതലായി ഉയർത്താഞ്ഞത്? അവരെന്തുകൊണ്ടാണ് യാമ നമസ്ക്കാരങ്ങൾ 'ശരവേഗ'ത്തിൽ തീർക്കാതിരുന്നത്?

ഒരു പക്ഷേ, അവരുടെ മുൻഗണനകൾ വ്യത്യസ്തമായിരുന്നിരിക്കണം. ചിലപ്പോൾ അവർ അനാഥാലയങ്ങൾ നിർമ്മിക്കാതിരുന്നത് അനാഥരെ സൃഷ്ടിക്കുന്ന അധാർമ്മികതയ്ക്കെതിരെ പറയാനുള്ള ആത്മബലം ഉണ്ടായിരുന്നത് കൊണ്ടാവും. അവർ ആശുപത്രികൾ പണിയാതിരുന്നത് തങ്ങളുടെ സാന്നിധ്യമോ നിഴലോ ഉത്തരീയമോ ഒക്കെ സൗഖ്യദായകങ്ങളായത് കൊണ്ടാവും! ചിലപ്പോൾ അവർ വിദ്യാഭ്യാസം കച്ചവടമാക്കാതിരുന്നത് തങ്ങളുടെ ജീവിതത്തിനപ്പുറം ഒരു പാഠവും നല്കാനില്ലാതിരുന്നതിനാലാവും! ചിലപ്പോൾ അവർ വിവാഹം കഴിച്ചും കഴിപ്പിച്ചും മാത്രം ജീവിച്ച് തീർക്കാഞ്ഞത് നോഹയുടെ കാലത്തെ പ്രളയത്തെ ഓർമ്മിച്ചിട്ടാവും. ചിലപ്പോൾ അവർ ധൂർത്തിന്റെയും അഹന്തയുടെയും ഗോപുരങ്ങൾ പടുത്ത് കൂട്ടാതിരുന്നത് ഭാഷ കലങ്ങിപ്പോകുമെന്നു പേടിച്ചിട്ടാവും! ചിലപ്പോൾ പെരുന്നാളുകൾക്ക് പോകാതിരുന്നത് യേശു വിരൽത്തുമ്പിൽ നിന്ന് വിട്ടുപോകുന്നത് ഭയപ്പെട്ടിട്ടാവും!

ഒരുപക്ഷേ, തന്റെ കാലത്തെ തൃപ്തിപ്പെടുത്തുന്ന ഒരു ധ്യാനമണിമാത്രമാവാതെ ഒരു വിത്തായിത്തീരുവാൻ ദൈവം **ഭാഗ്യവാനായ** മാർ ഈവാനിയോസിനോട് കല്പിച്ചിട്ടുണ്ടാവും. അതുകൊണ്ടാവും അത്രമേൽ ജപവും തപവും ആ ജീവിതത്തിൽ നിറഞ്ഞ് നിന്നത്. പുറംതോടിന് ഇത്തിരി കടുപ്പമുണ്ടായിരുന്നതും അതുകൊണ്ടാവും. ഒരാൾ സ്വയം ഒരു വിത്തായിത്തീരുക. തന്നത്താൻ അതിന് തടവും കുഴിയുമൊരുക്കി കാത്തിരിക്കുക. ആരവങ്ങളില്ലാതെ അതിലേയ്ക്ക് ഊഴ്ന്നിറങ്ങുക. നിശ്ചയമായും ഇപ്പോൾ പ്രാർത്ഥനയുടെ ഒരായിരം പൂക്കളായി അത് പൊട്ടിച്ചിതറുന്നത് ഈ കബറിനുള്ളിൽ! പരിചിതരുടെയും അപരിചിതരുടെയും കണ്ണീർ മഴയാൽ ഈ തടം നിരന്തരം നനയ്ക്കപ്പെടുന്നുണ്ട്. കടന്നെത്തുന്ന ഓരോരുത്തരുടെയും ജീവിതങ്ങളിൽ അവരവരുടെ ആവശ്യാനുസരണം തണലായും ഫലമായും പരിമളമായും തീരുവാൻ തക്കവിധം **പ്രകൃതിസ്നേഹിയായ** മാർ ഇവാനിയോസിന്റെ പ്രാർത്ഥനകളെ സ്വീകരിപ്പാൻ അത്രമേൽ ദൈവം അദ്ദേഹത്തെ സ്നേഹിക്കുന്നുണ്ട്. അപ്പാ, ശരീരത്തിൽ വസിച്ചാലും ശരീരം വിട്ടാലും ദൈവത്തെ പ്രസാദിപ്പിക്കുന്നതിൽ അഭിമാനിക്കുവാൻ അങ്ങയെപ്പോലെ ഞങ്ങളെയും പഠിപ്പിക്കേണമെ.

വന്ദ്യപിതാവിന്റെ ഒന്നാം ഓർമ്മപ്പെരുന്നാൾ 2014 ഏപ്രിൽ 12 നാണ്. അപദാനങ്ങളുടെ പെരുപ്പം ഗുരുവിന്റെ ആദ്ധ്യാത്മിക മൗനത്തെ അലോസരപ്പെടുത്തുമെന്ന ഉത്തമ ബോധ്യമുള്ളതുകൊണ്ടാണ് **അത്ഭുത പ്രവർത്തകനായ** മാർ ഈവാനിയോസിനെ പ്രകീർത്തിക്കുവാൻ ഉൾഭയമുള്ളത്. അല്ലെങ്കിൽതന്നെ ഒന്നും "ആക്കിത്തീർക്കലല്ല" "ആയിത്തീരലാണ്,"വേണ്ടത് എന്നദ്ദേഹം പറഞ്ഞിട്ടുണ്ട്. മാർക്കേസ് പറഞ്ഞത് മാതിരി ഒരാളെ ഓർമ്മിക്കുമ്പോൾ ഓർക്കുകയല്ല വേണ്ടത്, ഓർത്ത് അനുകരിക്കുകയാണ് വേണ്ടത്. അങ്ങനെയാവുമ്പോൾ ദയവുചെയ്തു ഈ പെരുന്നാളിൽ ഫ്ളെക്സ് അടിക്കാതിരിക്കാനുള്ള ധീരത കാട്ടണം. പദയാത്രകളുടെ ചാരിത്ര്യത്തെക്കുറിച്ചുള്ള തിരുമേനിയുടെ കരുതലുകൾ ഓർമ്മയിലുണ്ടാകണം. പബ്ലിസിറ്റി കൺവീനറെ തിരഞ്ഞെടുക്കാതിരുന്നാൽ ഏറെ നന്ന്! ആൾക്കൂട്ടമല്ല ആദ്ധ്യാത്മികതയുടെ അടയാളമെന്ന ആ പതിഞ്ഞ ശബ്ദത്തെ നമ്മുടെ ആലോചനായോഗങ്ങൾ മുക്കിക്കളയാതിരിക്കണം. പിന്നെയോ നോമ്പോടും പ്രാർത്ഥനയോടും അനുതാപത്തോടും കബറിങ്കലെത്താം. ഒരു പക്ഷേ, പാമ്പാടി തിരുമേനിയുടെയും മാർ ഈവാനിയോസ് തിരുമേനിയുടെയുമൊക്കെ പെരുന്നാളുകളിൽ സംബന്ധിക്കുന്നതിന് ഒരു 'വലിയ' നോമ്പിന്റെ ഒരുക്കം നമുക്കുണ്ടായിരിക്കണമെന്നത് ദൈവനിശ്ചയമായിരിക്കും. അല്ലങ്കിൽ, പരിശുദ്ധ.പരുമല തിരുമേനിയുടെയും മറ്റും പെരുന്നാളിൽ സംബന്ധിപ്പാൻ പ്രത്യേകം നോമ്പെടുത്ത് ഒരുങ്ങിയിരുന്ന തിരുമേനിയോടും അദ്ദേഹത്തിന്റെ ഓർമ്മയോടും ദൈവം കാട്ടിയ മഹാകരുണയാവും! നീതിമാനെ അദ്ദേഹത്തിന് ചേർന്നവിധം ആദരിക്കുമ്പോഴാണ് ദൈവത്തിങ്കൽ നിന്ന് തക്കപ്രതിഫലം ലഭിക്കുക എന്ന തിരുവെഴുത്ത് ഇനിയുള്ള നിമിഷങ്ങളിൽ നമ്മിൽ ഉത്തമവാസനകളെ ഉണർത്തട്ടെ. ■



# പുസ്തകശാല

## ചരിത്രവും സംസ്ക്കാരവും

ഫാ. ഡോ. ജോസഫ് ചീരൻ



പാലൂർ-കുന്നംകുളം ഇടവകകളുടെ ചരിത്രവും സംസ്ക്കാരവും വിശദീകരിക്കുന്നു. ഒരർത്ഥത്തിൽ മലങ്കരസഭയുടെ തന്നെ വളർച്ചയുടെ ചരിത്രമാണിത്. അവതാരിക: പുലിക്കോട്ടിൽ ഡോ. ഗീവർഗീസ് മാർ യൂലിയോസ്, എം.ജ.ഡി. കുന്നംകുളം, പേജ്. 590, വില. 350

## സമുദായക്കേസ്: 1958 – ലെ സുപ്രധാന സുപ്രീം കോടതി വിധി

തർജ്ജമ: കെ. മാത്തൻ കരുനാട്ട്



സമുദായക്കേസ് 1958-ലെ സുപ്രീംകോടതി വിധിയുടെ പൂർണ്ണരൂപം മലയാളത്തിൽ. തർജ്ജമ കെ. മാത്തൻ കരുനാട്ട്, പ്രസാധനം: കെ.വി. മാമ്മൻ കോട്ടയ്ക്കൽ, പബ്ലിഷേഴ്സ്: മാങ്ങാനം, കോട്ടയം. പേജ്: 76, വില : 90

## സുകൃത ഹാരം

ജിഷ തോമസ്



കോയമ്പത്തൂരിലെ വിദ്യാർത്ഥി പ്രസ്ഥാന പ്രവർത്തനങ്ങളുടെ വളർച്ചയും ഹോളി ഇന്ന സെന്റ് ചാപ്പലിന്റെ സ്ഥാപന ചരിത്രവും വിവരിക്കുന്നു. അവതാരിക: ഡോ. യൂഹാനോൻ മാർ ദിയസ്ക്കോറോസ്, പേജ്. 72, വില 80.

## മലങ്കരസഭാ പ്രശ്നം..

ഫാ. സി.എസ്. സ്ക്കറിയ, ചെമ്മങ്കുഴ



മലങ്കരസഭയിലെ കക്ഷി വഴക്കിന്റെ നിജസ്ഥിതി അനാവരണം ചെയ്യുന്നു. 2014 ഫെബ്രു. 2-ന് തൃക്കുന്നത്തു സെമിനാരിയിൽ വിഘടിത വിഭാഗം അതിക്രമിച്ച് കയറിയതിനെക്കുറിച്ചുള്ള വിവരണങ്ങളും. വിതരണം: ഓർത്തഡോക്സ് ബുക്ക് സെന്റർ, കോട്ടയം, പേജ്: 52, വില: 60

corporate identity

# സഭയ്ക്കു കോർപറേറ്റ് സ്വഭാവം

10-ാം പേജിൽ നിന്നു തുടർച്ച...

ളിലൂടെയാണ് സഭ സാക്ഷ്യം വഹിക്കേണ്ടത്. നേരിൽ കണ്ട, കുരുടനേയും കുഷ്ഠരോഗിയേയും, പക്ഷവാതരോഗിയേയും, വിശന്നുവലഞ്ഞ പുരുഷാരത്തേയും അവരുടെ ആവശ്യങ്ങളിൽ നേരിട്ടു സഹായിക്കുന്ന ക്രിസ്തുവിനെയാണ് സുവിശേഷത്തിൽ നാം കാണുന്നത്. ഇവിടെയും ഇന്ന് സഭകൾ കോർപറേറ്റ് ശൈലി തുടരുന്നുവോ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു. ബിൽഗേറ്റ്സും മറ്റു വൻകിട കോർപറേറ്റുകളും ഒട്ടേറെ ചാരിറ്റി പ്രവർത്തനങ്ങൾ നടത്തുന്നുണ്ട്. സ്ഥാപനങ്ങൾ ആവശ്യമായിടത്ത് ഈ ശൈലി ആവശ്യമായിരിക്കാം. എന്നാൽ സഭാ വിശ്വാസികൾക്ക് കരണീയമായത് ക്രിസ്തുവിന്റെ ശൈലിതന്നെയാണ്. തൊട്ടടുത്തുള്ള രോഗിയെ സഹായിക്കാൻ നേരിട്ടു സാധിക്കുമ്പോൾ, അതിനുവേണ്ടി തുനിയാതെ സർക്കാർ പ്രോജക്ടുകൾ പോലെ സഹായം എത്തിക്കുന്ന രീതി അഭിലഷണീയമാണോ എന്ന് ഇടവകകളും, സഭകളും ചിന്തിക്കണം. "എന്റെ നാമത്തിൽ ഒരു പാനപാത്രം പച്ചവെള്ളം കൊടുത്താൽ അതു പുണ്യപ്രവർത്തിയാണ് " എന്ന് ക്രിസ്തു പഠിപ്പിച്ചതിന്റെ പൊരുൾ നന്മ സ്വതസിദ്ധമായി ഉളവാകണം എന്നാണ്. കൊടുംതിന്മയെ മറച്ചുവെക്കാനും സമൂഹമദ്ധ്യേ അംഗീകാരം തേടാനും നന്മയുടെ മൂടുപടം ഇടുന്നവർ നമ്മുടെ ഒക്കെ ഇടവകകളിൽ ധാരാളമുണ്ട്. അവരുടെ ഈ തിന്മയെ ചൂഷണം ചെയ്തുകൊണ്ടുള്ള നന്മപ്രവർത്തികൾ സഭകൾക്ക് ആവശ്യമില്ല. 'നല്ലവൃക്ഷമായി നല്ലഫലം കായ്ക്കുന്ന' പുണ്യപ്രവർത്തികളാണ് സഭാമക്കളിൽ ഉരുവാകേണ്ടത്. ചുരുക്കത്തിൽകോർപറേറ്റ് ശൈലികളിൽ നിന്ന് സഭകൾ സ്വതന്ത്രമാകുമ്പോഴേ ആത്മവത്തായ സാക്ഷ്യം സഭകളിൽ നിന്ന് ഉണ്ടാവുകയുള്ളു എന്ന് അദ്ദേഹം ഉദ്ബോധിപ്പിച്ചു. ■




21-ാം പേജിൽ നിന്നു തുടർച്ച...

എസ്. നാരായണൻ ആരോപിക്കുന്നു. അതേസമയം, മുസിരിസ് പ്രോജക്ടിനെ കണ്ണുമടച്ച് എതിർക്കുന്നതിന്റെ പിമ്പിലും, ആ എതിർപ്പിന്റെ മറവിൽ കേരളത്തിന്റെ ക്രൈസ്തവ-മുസ്ലീം പൈതൃകത്തെ തമസ്കരിക്കുന്നതിന്റെ പിമ്പിലും എം. ജി. എസിന് സ്വാർത്ഥ താല്പര്യങ്ങളും നിഗൂഢ ലക്ഷ്യങ്ങളുമുണ്ടന്ന് ആരെങ്കിലും ആരോപിച്ചാൽ അവരെ കുറ്റം പറയാനാവില്ല. പ്രത്യേകിച്ചും കേരളത്തെപ്പറ്റി രേഖാധിഷ്ഠിത (*Epigraphic*) ചരിത്രത്തിൽ ഗവേഷണം നടത്തുന്നു എന്നവകാശപ്പെടുന്ന എം. ജി. എസ്. നാരായണൻ മുമ്പിലുള്ള രേഖകളെ തമസ്ക്കരിച്ച് കേരള ക്രൈസ്തവർ പോർട്ടുഗീസ് റോമൻ കത്തോലിക്കരുടെ സൃഷ്ടിയെന്നു സ്ഥാപിക്കാൻ ശ്രമിയ്ക്കുന്ന ഒരു റോമൻ കത്തോലിക്കാ പാതിരിയുടെ വത്തിക്കാൻ തിസീസിന്റെ മാത്രം അടിസ്ഥാനത്തിൽ ആ ശ്രമം നടത്തുമ്പോൾ. മറിച്ചുള്ള പ്രബന്ധങ്ങൾക്കും റോമിൽനിന്നും ഡോക്ടറേറ്റ് നൽകിയിട്ടുണ്ട് എന്ന വസ്തുതയും അദ്ദേഹം പരിഗണിക്കുന്നില്ല.

*അസ്ഥാനത്തുള്ളതാണ് അശ്ലീലം* എന്ന കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാന്റെ നിർവചനം സ്വീകരിച്ചാൽ എം. ജി. എസ്. നാരായണന്റെ *ഇമ്മാതിരി ചരിത്രവും പുസ്തകവും ഇനി വേണ്ട!* എന്ന ലേഖനത്തിലെ ക്രിസ്ത്യൻ-മുസ്ലീം നിരസനം അശ്ലീലമാണ്. കാരണം ആ ലേഖനത്തിൽ അത്തരം പരാമർശനങ്ങൾ അസ്ഥാനത്താണ്. മുസിരിസ് പ്രോജക്ടിനെ എതിർക്കാനും വിമർശിക്കാനും എം. ജി. എസ്. നാരായണന് സ്വാതന്ത്ര്യമുണ്ട്. പക്ഷേ അതിന്റെ മറവിൽ അനാവശ്യ ഒളിയമ്പുകൾ തൊടുത്തുവിടുമ്പോൾ അദ്ദേത്തിന്റെ ഉദ്ദേശശുദ്ധി ചോദ്യംചെയ്യപ്പടുന്നു. ചരിത്രത്തിനുനേരേ കണ്ണടച്ച് ഇരുട്ടാക്കുമ്പോൾ അദ്ദേഹത്തിലെ ചരിത്രകാരന്റെ സുതാര്യതയും നഷ്ടമാകുന്നു. ഈ വിമർശനങ്ങൾക്കു പിന്നിൽ അദ്ദേഹത്തിനു ചില നിഗൂഢലക്ഷ്യങ്ങളുണ്ടന്നു വ്യക്തമാകുന്നു. ■

ഫാ. ഡോ. കെ. എം. ജോർജ്

# സന്ധിവാതവും യാമപ്രാർത്ഥനയും

സന്ധിവാതം അനുഭവിച്ചിട്ടുള്ളവർക്കേ അതെന്താണ് എന്ന് ശരിയായി മനസ്സിലാവുകയുള്ളു. സന്ധികൾ തോറും വേദനയും നീരും മറ്റും വന്നാൽ ശരീരത്തിന്റെ ചെറിയ ചലനങ്ങൾ പോലും കടുത്ത പ്രയാസമുണ്ടാക്കും. പക്ഷേ വേദന ഉണ്ടാകുമ്പോഴാണ് സന്ധി എന്താണെന്നും അതിന്റെ പ്രാധാന്യം എന്താണെന്നും നാം മനസ്സിലാക്കുന്നത്.

മനുഷ്യശരീരത്തിൽ ആകെ എത്ര സന്ധികൾ ഉണ്ടെന്ന് കൃത്യമായി ആരും പറയുന്നില്ല. കാരണം സന്ധിയുടെ നിർവ്വചനം പൂർണ്ണമല്ല. 250 മുതൽ 300 വരെയെന്ന് പൊതുവെ കണക്കാക്കുന്നു. മനുഷ്യരെപ്പോലെ മൃഗങ്ങൾക്കും ചെടികൾക്കുമെല്ലാം ശരീരസന്ധികളുണ്ട്. എല്ലാ ശരീരചലനത്തിനും ആധാരമാണ് സന്ധികൾ.

സമയത്തിനും കാലത്തിനും സന്ധികളുണ്ട്. ഋതുക്കൾ കാലത്തിന്റെ സന്ധികളാണ്. മഴയും മഞ്ഞും, വസന്തവും വേനലും, ഹേമന്തവും ശിശിരവുമെല്ലാം പരസ്പരം സന്ധിക്കുന്നു. സൂര്യന്റെ ഉദയാസ്തമയങ്ങളുടെ അടിസ്ഥാനത്തിൽ, 24 മണിക്കൂറുകളുള്ള ദിവസത്തെ ഏഴു യാമങ്ങളായി തിരിക്കുന്നു. യാമങ്ങൾ സന്ധികളാണ്. എല്ലാ നിമിഷവും ഒരർത്ഥത്തിൽ സമയസന്ധികളാണെങ്കിലും സായാഹ്നം, പാതിരാത്രി, പ്രഭാതം, മദ്ധ്യാഹ്നം തുടങ്ങിയ യാമസന്ധികളെ നാം എടുത്തു പറയുന്നു. സായാഹ്നത്തിലെ യാമസന്ധിയെ മാത്രമാണ് നാം ഇപ്പോൾ 'സന്ധ്യ' എന്നു വിളിക്കുന്നത്. എന്നാൽ എല്ലാ യാമസന്ധികളും സന്ധ്യകളാണ്. സന്ധിയും സന്ധ്യയും ഒരേ വാക്കാണ്. അപ്പോൾ പ്രഭാത സന്ധ്യയും മദ്ധ്യാഹ്ന സന്ധ്യയും ഒക്കെ ആവാം.

ഭൂമി അതിന്റെ സാങ്കൽപ്പികമായ അച്ചുതണ്ടിൽ ഒന്നു കറങ്ങിവരുന്ന 24 മണിക്കൂറുകൾക്ക് ഒരു താളക്രമമുണ്ട്. ഇംഗ്ലീഷിൽ circadian rhythm എന്നാണ് ഈ ദിനവൃത്ത താളത്തിന് പറയുക. ഭൂമിയിലുള്ള സകല ജീവജാലങ്ങളും - മനുഷ്യൻ മുതൽ മൈക്രോബുകൾ വരെയുള്ള സകലതും - സൂര്യനെ ആശ്രയിച്ചുള്ള ദൈനംദിന താളത്തിന് വിധേയമാണ്. രാവിലെ താമരപ്പൂ വിടരുകയും വൈകിട്ട് കൂമ്പുകയും ചെയ്യുന്നു. നിശാഗന്ധികൾ രാത്രിയിൽ വിടരുന്നു. ഇങ്ങനെ പൂക്കളെയും ഇലകളെയും വിടർത്തുകയും മടക്കുകയും ചെയ്യുന്ന മരങ്ങളും ചെടികളും ധാരാളമുണ്ട്. വൈകിട്ട് പക്ഷികൾ പറക്കൽ നിർത്തുകയും ചേക്കേറി സ്വസ്ഥമാവുകയും ചെയ്യും. രാവിലെ ഉണർന്ന് പാടുകയും പറക്കുകയും ചെയ്യുന്നു. രാത്രീഞ്ചരരായ ജീവികളാണെങ്കിൽ സൂര്യാസ്തമയത്തിനു ശേഷമായിരിക്കും അവയുടെ ജീവിതായോധനം ആരംഭിക്കുക.

ഇതൊക്കെ നാം എപ്പോഴും കാണുന്ന സാധാരണ കാഴ്ചകളാണ്. എന്നാൽ നമുക്ക് അദൃശ്യമെങ്കിലും അത്ഭുതകരമായ ബയോകെമിക്കൽ മാറ്റങ്ങൾ ജീവികളുടെ ശരീരത്തിൽ ഇതോടൊപ്പം



സംഭവിക്കുന്നുണ്ട്. രാത്രിയാവുമ്പോൾ നമുക്ക് ക്ഷീണവും ഉറക്കവും വരുന്നു, പ്രഭാതത്തിൽ ഉണർവും ഉത്സാഹവും ഉണ്ടാകുന്നു. നമ്മുടെ ശരീരകലകളിലും മസ്തിഷ്ക തരംഗങ്ങളിലും ഹോർമോൺ സംവിധാനങ്ങളിലും, വിശപ്പ്, ദാഹം, ലൈംഗികത, നിദ്ര തുടങ്ങിയ മൗലിക ചോദനകളിലും ദിനവൃത്തത്തിന്റെ താളമുണ്ട്. കനത്ത മഞ്ഞു വീഴുന്ന പ്രദേശങ്ങളിൽ മാസങ്ങളോളം ചില ജീവികൾ ശിശിരനിദ്ര (hibernation) നടത്തും. ഈ ബാഹ്യമാറ്റങ്ങൾ ശരീരത്തിലെ ഓരോ കോശത്തിലും അതിനുള്ളിൽ ജീനുകളിലും മാറ്റങ്ങൾ വരുത്തുന്നു. ഇത്തരം മാറ്റങ്ങളെക്കുറിച്ച് പഠിക്കുന്ന ശാസ്ത്രശാഖയാണ് ക്രോണോബയോളജി (Chronobiology).

മനഃപൂർവ്വം ദിനവൃത്തതാളം അഥവാ ശരീരത്തിന്റെ നാഴികമണി തെറ്റിക്കാൻ കഴിയുന്ന ജീവി മനുഷ്യനാണ്. ഉദാഹരണമായി ഉറങ്ങാനുള്ള രാത്രി സമയം ഉറങ്ങാതിരുന്ന് ജോലി ചെയ്യുകയോ വിനോദിക്കയോ ചെയ്താൽ താളഭംഗം വരും. വിമാനത്തിൽ പറന്ന് അതിവേഗം, ഭൂമിയുടെ കറക്കത്തിനും സൂര്യന്റെ ഗതിക്കും വിരുദ്ധമായി മറ്റൊരു ഭൂഖണ്ഡത്തിലെത്താം. അമേരിക്കയിൽ പകലാവുമ്പോൾ ഇന്ത്യയിൽ രാത്രിയാവും. ദിനരാത്രങ്ങളുടെ താളം തെറ്റിക്കുന്ന രാജ്യാന്തര യാത്രക്കാർക്ക് ഉണ്ടാകുന്ന അനുഭവമാണ് ജെറ്റ് ലാഗ് (jet lag). മനുഷ്യശരീരത്തിലെ ജീനുകൾ അവയുടെ പ്രവർത്തനം ദിനവൃത്തതാളത്തിന് അനുസരിച്ച് നടത്തുന്നു. താളം തെറ്റിയാൽ നൂറുകണക്കിന് ജീനുകൾ സ്തംഭിക്കും, മറ്റ് ചിലവ ഉണർന്നെഴുന്നേൽക്കും എന്ന് ഈയിടെ ഇംഗ്ലണ്ടിൽ സറി സർവ്വകലാശാലയിൽ നടത്തിയ പരീക്ഷണം തെളിയിച്ചിട്ടുണ്ട്. പക്ഷേ താളം തെറ്റിയാലും കുറെ ദിവസങ്ങൾകൊണ്ട് പുതിയ സ്ഥലത്തെ ഉദയാസ്തമയ-ദിനവൃത്ത താളവുമായി പൊരുത്തപ്പെടാൻ മനുഷ്യനു കഴിയും. അമേരിക്കയിലെയോ ആസ്ത്രേലിയായിലെയോ സമയക്രമമനുസരിച്ച് ഇവിടെ ഇന്ത്യയിൽ കോൾ സെന്ററുകളിലും മറ്റും രാത്രി പകലാക്കി ജോലി ചെയ്യുന്ന ധാരാളം ആളുകളുണ്ടല്ലോ ഇപ്പോൾ.

സൂര്യന്റെ ഉദയാസ്തമയങ്ങൾക്കിടയിൽ സകല ജീവികൾക്കും ചെടികൾക്കും മാറ്റങ്ങൾ നിരന്തരം വന്നുകൊണ്ടിരിക്കുകയാണ്. ആ മാറ്റങ്ങൾ തുടർച്ചയായി ഓരോ നിമിഷവുമുണ്ട് എങ്കിലും ഒരു നിമിഷത്തിലെ മാറ്റം മാത്രമെടുത്താൽ അത് അതിസൂക്ഷ്മമാണ്. അതുകൊണ്ടാണ് മൂന്നു മണിക്കൂർ ഇടവിട്ടുള്ള യാമസന്ധികളെ നാം പ്രത്യേകം പരിഗണിക്കുന്നത് എന്നു തോന്നുന്നു. എല്ലാ മതങ്ങളിലും പ്രാർത്ഥനകളും ധ്യാനവും ക്രമീകരിച്ചിരിക്കുന്നത് യാമസന്ധികളിലാണ്. ഉദാഹരണമായി സായാഹ്ന സന്ധ്യാവന്ദനം ഇന്ത്യയിലെ പുരാതന മതങ്ങളിലും പശ്ചിമേഷ്യയിലെ സെമിറ്റിക് മതങ്ങളിലുമെല്ലാം പ്രധാനമാണ്. പകലും രാത്രിയും സന്ധിക്കുന്ന സമയമാണത്. എല്ലാ ജീവികളുടെയും ശരീരസന്ധികളിൽ ദിനവൃത്തം അനുക്രമം വരുത്തുന്ന മാറ്റങ്ങൾ അവയുടെ സവിശേഷമായ ഒരു പരിവർത്തനബിന്ദുവിൽ എത്തുകയാണ്. ഭാരതീയ പാരമ്പര്യത്തിലും പൗരസ്ത്യ ക്രിസ്തീയ പൈതൃകത്തിലും ഈ സന്ധ്യാവന്ദനത്തിന് അനുഷ്ഠാനങ്ങളുണ്ട്. ഏറ്റവും ലളിതമായ അനുഷ്ഠാനം ഒരു വിളക്കു കൊളുത്തുകയാണ്. എണ്ണത്തിരി ആയാലും മെഴുകുതിരി ആയാലും ഒരേ ധർമ്മമാണ് ഇവിടെ. രാത്രിയെ അതിന്റെ എല്ലാ അന്ധകാരശക്തികളോടും കൂടെ വിപാടനം ചെയ്യാനാണ് തിരി കൊളുത്തുന്നത്. രാത്രി നമുക്ക് മായകാഴ്ചകളും വഴിതെറ്റലും വഞ്ചനാത്മകമായ ഗ്രഹണവും കൊണ്ടുവരുന്നു. നമ്മുടെ ഉള്ളിൽ അതിന്റെ ഇരുളും വ്യാജവും കടക്കാതെ, ആത്മാവിന്റെ ഉണർവും വെളിച്ചവുമാണ് തിരിയിലൂടെ നാം തെളിക്കുന്നത്.

സന്ധിവാതമുള്ളവർ നട്ടെല്ലിന്റെയും കൈകാലുകളുടെയും സന്ധികൾക്ക് വേദന വരുമ്പോൾ ഔഷധത്തൈലങ്ങളും ബാമുകളും തിരുമ്മി സന്ധികൾക്ക് വഴക്കം വരുത്താൻ ശ്രമിക്കുന്നു. ചില സന്ധികളിൽ അസ്ഥികളുടെ ചലനം സുഗമമാക്കുന്ന 'കാർട്ടിലേജ്' വരണ്ടു പോയാൽ സന്ധികൾ പരുഷമാകും. വേദനയുണ്ടാകും. ഇത്തരം സന്ധികളുടെ കാർക്കശ്യം കുറയ്ക്കാനാണ് എണ്ണകൾ പ്രയോഗിക്കുന്നത്.

യാമസന്ധികളും ഇതുപോലെ പരുഷമാകാം. നമുക്കു വേണ്ടത് സൗമ്യവും സ്നിഗ്ധവുമായ സമയമാറ്റമാണ്. അതുകൊണ്ട് ഒരു ദിവസത്തിന്റെ പ്രധാന ജോയിന്റുകളായ യാമസന്ധികളിൽ സ്തോത്രങ്ങളും ശുഭചിന്തകളും ധ്യാനവുമാകുന്ന എണ്ണയിടുകയാണ്. സമയസന്ധികളുടെ ചലനമറ്റ്, മരവിച്ച് കർക്കശമായാൽ നമ്മുടെ ജീവിതം വേദനാപൂർണ്ണമാകും. സമയം എന്നത് നമ്മുടെ ബോധത്തിലാണ്, പുറത്തെ ക്ലോക്കിലല്ല. നാം എണ്ണയിട്ടും, വിളക്ക് തെളിയിച്ചും ലോകത്തിനു വേണ്ടി പ്രാർത്ഥിച്ചും സ്നിഗ്ധമാക്കുന്നത് നമ്മുടെ ബോധത്തെയാണ്. അനുഷ്ഠാനങ്ങൾ നമ്മെ ഇതിന് സഹായിക്കും.



സുകുമാർ അഴീക്കോടിനെപ്പോലെ പല ഗുരുക്കന്മാരും ഉദ്ധരിക്കുന്നതാണ് കാക്കശ്ശേരി ഉണ്ണി ഭട്ടതിരിയുടെ കഥ. നിർബന്ധമായി സന്ധ്യാവന്ദനം അനുഷ്ഠിക്കേണ്ട ബ്രാഹ്മണക്കുട്ടിയാണ് കാക്കശ്ശേരി ഭട്ടതിരി. അയാൾ എന്താണ് അത് അനുഷ്ഠിക്കാത്തത് എന്ന് വിമർശനപൂർവ്വം അന്വേഷിക്കുന്ന കൂട്ടുകാരോട് കുട്ടി പറയുന്നത്, തന്റെ ചിദാകാശത്തിൽ (മനസ്സാകുന്ന ആകാശത്തിൽ) സൂര്യൻ എപ്പോഴും ജ്വലിച്ചു നിൽക്കുകയാണ്; ആ സൂര്യന് അസ്തമയമില്ല. സന്ധ്യ വന്നെത്താതെ എങ്ങനെ സന്ധ്യാവന്ദനം നടത്തും എന്നാണ്! ഇത് ആദ്ധ്യാത്മികതയുടെ ഉന്നതശ്രേണിയാണ്. പ്രകാശിതമായ ബോധമാണ്. എല്ലാവർക്കും പെട്ടെന്ന് അഭിഗമ്യമല്ല. സാധാരണ മനുഷ്യർക്ക് അനുഷ്ഠാനങ്ങൾ, സഹായിക്കും. എങ്കിലും നാം നിരന്തരം നമ്മുടെ ഉള്ളിലെ തിരിനാളത്തെ ജ്വലിപ്പിച്ച് നിർത്തിയില്ലെങ്കിൽ, ദീർഘമായ പ്രാർത്ഥനകളും സങ്കീർണ്ണമായ അനുഷ്ഠാനങ്ങളും സമയസന്ധികളിൽ കൂടുതൽ പാരുഷ്യം കലർത്തും. അത് നമുക്ക് മുഷിപ്പും വിരസതയും നൽകും. യാമസന്ധികളിൽ നമ്മുടെ സ്രഷ്ടാവായ ദൈവത്തിന് നന്ദിയോടെ സ്തോത്രഗാനങ്ങൾ പാടിയും സ്നേഹത്തോടെ സകല ജീവജാലങ്ങൾക്കു വേണ്ടി പ്രാർത്ഥിച്ചും ധ്യാനിക്കുമ്പോൾ, നമ്മുടെ സമയത്തിന്റെയും ശരീരത്തിന്റെയും സന്ധികളിൽ അത് വഴക്കവും സുഗന്ധവും സൃഷ്ടിക്കുന്ന തൈലമാകും. പുരാതന പ്രാർത്ഥനയിൽ പറയുന്നതുപോലെ, ".... ഈ സമയത്തും സകല പെരുന്നാളുകളിലും നേരങ്ങളിലും നാഴികകളിലും കാലങ്ങളിലും ഞങ്ങളുടെ ആയുഷ്ക്കാലമൊക്കെയും..." സമയസന്ധികൾക്ക് എണ്ണയിട്ട് ദൈവത്തിന് സ്തുതിയും ആരാധനയും സമർപ്പിക്കുന്നതുമൂലം നമ്മുടെ ബോധം സ്നിഗ്ദ്ധവും പ്രകാശപൂർണ്ണവും വികസ്വരവുമായിത്തീരുന്നു. ■




## marriage

മലബാർ ഭദ്രാസന കൗൺസിൽ അംഗം Very. Rev. Cherian Chakkalakal Corepiscopa യുടേയും Mrs. Saramma Cherian ന്റെയും മകൻ **DETTY PAUL CHERIAN** നും ബാംഗ്ലൂർ സെന്റ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് കത്തീഡ്രൽ വികാരി Rev. Fr. Mani K. Varghese ന്റെയും Mrs. Annie Mani യുടേയും മകൾ **MAHIMA SUSAN MANI** യും തമ്മിലുള്ള വിവാഹം പാലക്കാട് സെന്റ് മേരീസ് ഓർത്തഡോക്സ് യാക്കര പള്ളിയിൽ വച്ച് ബാംഗ്ലൂർ ഭദ്രാസനാധിപൻ H.G. Dr. Abraham Mar Seraphim തിരുമേനിയുടെ മുഖ്യകാർമ്മികത്വത്തിൽ നടത്തപ്പെട്ടു.

## മിഷൻ: പുതിയ കാഴ്ചപ്പാട് വളർത്തണം

**മാവേലിക്കര:** ഭാരതം മുഴുവൻ മിഷൻ പ്രവർത്തനങ്ങൾ വ്യാപകമാക്കുവാൻ പുതിയ കാഴ്ച പ്പാടുകളും പ്രവർത്തന ശൈലികലും വികസിപ്പിക്കു വാൻ കഴിയണമെന്ന് കെ.ഐ. ഫിലിപ്പ് റമ്പാൻ പ്രസ്താവിച്ചു.

മാവേലിക്കര സെ. പോൾസ് മിഷൻ സെന്ററിൽ പരിശീലനം കഴിഞ്ഞ വിദ്യാർത്ഥികളുടെ സംഗമം ഉദ്ഘാടനം ചെയ്തു പ്രസംഗിക്കുകയായിരുന്നു അദ്ദേഹം.

പ്രിൻസിപ്പാൾ റവ. കെ.എൻ. മാത്യു വൈദ്യൻ കോർഎപ്പിസ്ക്കോപ്പാ അദ്ധ്യക്ഷത വഹിച്ചു. ഫാ. ഡോ. കെ. ഗീവർഗീസ്, ഫാ. ജേക്കബ് മാത്യു, ഫാ. മാത്യു പ്ലാവിളയിൽ, ഫാ. ജോർജ് വർഗീസ്, തോമസ് ജോർജ്, ബ്രദർ തോമസ് മാത്യു, പി.എം. ജോൺ എന്നിവർ പ്രസംഗിച്ചു.

മാവേലിക്കര മിഷൻ സെന്ററിൽ വിവിധ കാല ങ്ങളിലായി പരിശീലനം നേടിയ 75 വിദ്യാർത്ഥികൾ ഉണ്ട്. ഇതിൽ 35 പേർ വൈദിക ശുശ്രൂഷയിലേക്ക് പ്രവേശിച്ചു. മറ്റുള്ളവർ വിവിധ സ്ഥലങ്ങളിൽ മിഷൻ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകുന്നു.

## സൺഡേസ്ക്കൂൾ വിജയി



സൺഡേസ്ക്കൂൾ അഖില മല ങ്കര വേദപ്രവീൺ ഡിപ്ലോമാ പരീ ക്ഷയിൽ (7-ാം ക്ലാസ്സ്) രണ്ടാം റാങ്ക് നേടിയ ഫെമി രാജു. ഞാലിയാകുഴി മാർ ഗ്രീഗോറി യോസ് പള്ളി ഇടവകാംഗം കൊച്ചുപ്ലാപ്പറമ്പിൽ രാജു കുരുവിളയുടെയും ജെസ്സി രാജുവിന്റെയും മകൾ.



സൺഡേസ്ക്കൂൾ അഖില മല ങ്കര വേദപ്രവീൺ ഡിപ്ലോമാ പരീ ക്ഷയിൽ (5-ാം ക്ലാസ്സ്) രണ്ടാം റാങ്ക് നേടിയ അമൽ ടോം പോൾ. ഫാ. പോൾ പി. തോമ സിന്റെയും സിക്കിനി ബേബി യുടെയും മകൻ.



സൺഡേസ്ക്കൂൾ അഖില മലങ്കര 12-ാം ക്ലാസ്സിൽ ബാഹ്യകേരള ത്തിലും യു.എ.ഇ. റീജിയനിലും രണ്ടാം റാങ്ക് നേടിയ ഷാർജ് സെ. ഗ്രീഗോറിയോസ് ഇടവക സൺ ഡേസ്ക്കൂൾ വിദ്യാർത്ഥിനി ചിന്നു മെറിൻ മാത്യു. (തുണ്ടിയിൽ കർമ്മേൽ ഭവൻ, പെരി ശ്ശേരി, ചെങ്ങന്നൂർ)



സൺഡേസ്ക്കൂൾ നോർത്ത് സോൺ ഹയർസെക്കണ്ടറി പൊതുവിജ്ഞാനത്തിലും ഔഗേൻ ബാവാ അനുസ്മരണ പ്രസംഗത്തിലും ഒന്നാം സ്ഥാനം നേടിയ ഷോളി എലിസബേത്ത് കുരുവിള. കണ്ണാറ സെ. ജോർജ് ഇടവകാംഗം.

ഫാ. ഷാലു ലൂക്കോസ്, തിരുമംഗലം

# സമ്യഗ് ദർശനം

മഹാനായ അലക്സാണ്ടർ ചക്രവർത്തി ഇൻഡ്യയിലേക്ക് വരിക യായിരുന്നു. യാത്രാമദ്ധ്യേ അദ്ദേഹം വഴിയിലിരുന്ന ഒരു ഫക്കീറിനെ കണ്ട് മുട്ടി ഫക്കീർ തന്റെ കയ്യിൽ ഉരുണ്ടതും സ്ഫടിക സദൃശ്യവു മായ ഏതോ വസ്തു പിടിച്ചിരുന്നു.

"എന്താണത് ?" അലക്സാണ്ടർ ചോദിച്ചു.

"ഞാൻ നിങ്ങളോടത് പറയുകയില്ല" ഫക്കീർ പറഞ്ഞു. "എന്നാൽ ഒരു കാര്യം ഞാൻ നിങ്ങളോട് വാതു വെക്കാം അതായത് ഈ വസ്തു. നിങ്ങളുടെ സ്വർണ്ണം, വെള്ളി രത്നങ്ങൾ തുടങ്ങിയവയുടെ മുഴുവൻ ശേഖരത്തേക്കാളും ഭാരമേറിയതാണെന്ന്"

വളരെ വലിയ ഒരു തുലാസ് കൊണ്ടുവരാനായി അലക്സാണ്ടർ ഉടനെ കൽപ്പിച്ചു. തന്റെ എല്ലാവിധ നിധിശേഖരങ്ങളും തുലാസിന്റെ ഒരു തട്ടിൽ വച്ചു. തന്റെ എല്ലാ സമ്പാദ്യങ്ങളും അതിൽ വച്ചു. ഫക്കീർ തന്റെ ചെറുതും ഉരുണ്ടതുമായ സ്ഫടികം മറ്റേ തട്ടിലേക്ക് വെക്കു കയും ചെയ്തു. അത്യത്ഭുതം! ആ തട്ട് ഭാരമേറിയതായിത്തീർന്നു. ആ തട്ട് നിലത്തേക്ക് താഴുകയും മുഴുവൻ സമ്പാദ്യങ്ങൾ വച്ചതായ മറ്റേ തട്ട് മേൽപ്പോട്ട് ഉയരുകയും ചെയ്തു. അലക്സാണ്ടർ അത്ഭുത സ്തബ്ധനായി.

അപ്പോൾ ഫക്കീർ പറഞ്ഞു "മറ്റൊരു കാര്യം കൂടി ഞാൻ നിങ്ങളെ കാണിച്ചുതരാം" അദ്ദേഹം ഒരൽപ്പം പൊടി മണലെടുക്കുകയും അത് ആ സ്ഫടികത്തിലേക്ക് വിതറുകയും ചെയ്തു. അത് പെട്ടെന്ന് ഭാര മില്ലാത്തതായിത്തീർന്നു. ഉടനെ ആ തട്ട് മുകളിലേക്ക് പൊങ്ങുകയും ധനശേഖരത്തിന്റെ തട്ട് താഴ്ന്ന് വരികയും ചെയ്തു.

അലക്സാണ്ടറിന് ആശ്ചര്യം ഇനിയും മറച്ചുവെക്കാൻ കഴിഞ്ഞില്ല. അദ്ദേഹം ഫക്കീറിനോട് ചോദിച്ചു "ദയവായി നിങ്ങളെനിക്ക് പറഞ്ഞു തരണം ഈ വസ്തു എന്താണ്"? ഫക്കീർ പറഞ്ഞു. "അത് പ്രത്യേ കിച്ച് ഒന്നുമല്ല അത് മനുഷ്യനേത്രം മാത്രമാണ്"

"മനുഷ്യന് തന്നെ തന്നെ കാണാനുള്ള കണ്ണ് കൂടെയുണ്ട്. എന്നാൽ ആ കണ്ണ് പൊടിപിടിച്ചു കിടക്കുകയാണ്. നമുക്ക് ഒരു അന്തർനേത്ര മുണ്ട്. ഒരു മൂന്നാം കണ്ണ്, ആ ദൃഷ്ടി പ്രവർത്തിക്കുമ്പോഴാണ് നാം അതിശക്തന്മാരായി മാറുന്നത്."

എത്രയെത്ര ചെറിയ നോട്ടുകെട്ടുകളിൽ നാമിരിക്കുന്ന തുലാസിന്റെ തട്ടുകൾ ഉയർന്ന് പോയിട്ടുണ്ടാകണം. ചില സ്ഥാനമാനങ്ങളുടെ വച്ചു നീട്ടലുകളിൽ നാമിരുന്ന സ്ഥാനങ്ങൾ തീരെ ഭാരമില്ലാതെ അപ്പൂപ്പൻ താടിപോലെയായിട്ടുണ്ട്. ചില വെള്ളിയും, പൊന്നും രത്നങ്ങളുമൊ ക്കെ. നമ്മെത്തന്നെ തുലാസിൽ നിന്ന് തൂകിക്കളഞ്ഞിട്ടുണ്ടാകണം.

"നിങ്ങളോർക്കുക നിങ്ങളുടെ കണ്ണുകൾ സമൃദ്ധികൊണ്ട് കനപ്പെട്ടതല്ലാതെ നിങ്ങൾ ഘനമുള്ളവരായി മാറിയതെ ന്നാണ്?

നിങ്ങളുടെ സിംഹാസനങ്ങൾ കനപ്പെട്ടതല്ലാതെ...?

നിങ്ങളുടെ കളപ്പുരകൾ കനപ്പെട്ടതല്ലാതെ...?

നിങ്ങളുടെ അവിഹിത ബന്ധങ്ങൾ കനപ്പെട്ടതല്ലാതെ...?

നിങ്ങളുടെ ആക്രമണ പരതയുടെ ആവനാഴികൾ കനപ്പെ ട്ടതല്ലാതെ...?

കൊഴിഞ്ഞ് വീണ കരയിലപോലും നിങ്ങൾ ജീവകാരുണ്യ വിതരണം നടത്തുന്നെന്ന് അറിയാൻ തക്കവണ്ണംനിങ്ങളുടെ പരസ്യപ്പെടുത്തലുകൾ കനപ്പെട്ടതല്ലാതെ...?

നിങ്ങൾ ശിലയിട്ടും, പദ്ധതി പ്രഖ്യാപിച്ചും കനപ്പെട്ടത ല്ലാതെ...?

അവനവന്റെ തുലാസ്സ് ഒന്നിനും താഴ്ത്താൻ കഴിയാത്ത വിധം കനപ്പെട്ടതാരുണ്ട്....?

E-mail: fr.thirumangalam@gmail.com



കേരളാ കൗൺസിൽ ഫോർ ഹിസ്റ്റോറിക്കൽ റിസേർച്ചിന്റെ 19-ാം നൂറ്റാണ്ടിലെ മലങ്കര നസ്രാണികളുടെ പുനർനിർണ്ണയ പ്രക്രിയയെക്കുറിച്ചുള്ള ഗവേഷണത്തിന് പോസ്റ്റ് ഡോക്ട്രൽ ഫെലോഷിപ്പ് നേടിയ ഡോ. എം. കുര്യൻ തോമസ്.

മാത്യൂസ് മാർ എപ്പിഫാനിയോസ് ചരിത്ര അവാർഡും (2014) ലഭിച്ചു. നസ്രാണി പഠനങ്ങൾ എന്ന ബൃഹദ് ഗ്രന്ഥം അടിസ്ഥാനമാക്കിയാണ് അവാർഡ്.



**ആഡിസ് അബാബ:** ഒ.സി.പി. സെക്രട്ടറി ജോർജ് അലക്സാണ്ടർ കാർത്തികപ്പള്ളി, എത്യോപ്യൻ പാത്രിയർക്കീസ് ആബൂൻ മത്തിയാസുമായി പ്രത്യേകമായ കൂടിക്കാഴ്ച നടത്തി. ആബൂൻ മത്തിയാസ് എത്യോപ്യയിലെ ആറാമത്തെ പാത്രിയർക്കീസും എത്യോപ്യൻ കാതോലിക്കോസുമാണ്.

ലോകത്തെമ്പാടുമുള്ള 45 മില്യനിലധികം വരുന്ന എത്യോപ്യൻ ഓർത്തഡോക്സ് ക്രിസ്ത്യാനികളെ നയിക്കുന്നത് ഇദ്ദേഹമാണ്. ഓറിയന്റൽ ഓർത്തഡോക്സ് സഭകളുടെ ഐക്യത്തിന് ശ്രദ്ധിക്കേണ്ട നിർദ്ദേശങ്ങൾ ജോർജ് അലക്സാണ്ടർ അദ്ദേഹത്തിനു സമർപ്പിച്ചു.

## നിയമിതനായി



പത്താം കേരളാ ശമ്പള പരിഷ്ക്കരണ കമ്മീഷന്റെ മെമ്പർ സെക്രട്ടറിയായി നിയമിതനായ കെ. വി. തോമസ്. പേരൂർക്കട സെന്റ് ഗ്രീഗോറിയോസ് വലിയ പള്ളി ഇടവകാംഗമായ ഇദ്ദേഹം മുൻ സ്റ്റേറ്റ് ട്രഷറി ഡയറക്ടറും തിരുവിതാകോട് പള്ളി കൗൺസിൽ സെക്രട്ടറിയുമാണ്,

## പ്രഭാഷണ പരമ്പര



പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ചരമ സുവർണ്ണജൂബിലി അനുസ്മരണ പ്രഭാഷണ പരമ്പരയുടെ ഉദ്ഘാടനം കുറിച്ചി വലിയ പള്ളിയിൽ മന്ത്രി ശ്രീ. തിരുവഞ്ചൂർ രാധാകൃഷ്ണൻ നിർവ്വഹിക്കുന്നു. വികാരി ഫാ. ജോൺ ശങ്കരത്തിൽ, യോഹന്നാൻ ശങ്കരത്തിൽ കോർഎപ്പിസ്ക്കോപ്പാ, സഭാ വർക്കിംഗ് കമ്മറ്റി അംഗം തോമസ് ടി. ജോൺ, ടോം കോര, എ. കെ. ജോസഫ് എന്നിവർ സമീപം. പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ കാതോലിക്കാ സ്ഥാനാരോഹണ ദിനസ്മൃതിയോടനുബന്ധിച്ചായിരുന്നു സമ്മേളനം.

## സൺഡേസ്ക്കൂൾ



സൺഡേസ്ക്കൂൾ നോർത്ത് സോൺ പ്രസംഗ മത്സരത്തിൽ രണ്ടാം സ്ഥാനം നേടിയ ജുവാൻ ജോൺ ചാക്കോ. കണ്ടനാട് ഈസ്റ്റ് ഭദ്രാസനത്തിൽ കണ്യാട്ട് നിരപ്പ് സെ. ജോൺസ് സൺഡേസ്ക്കൂൾ വിദ്യാർത്ഥി.



**സജി ചൊവ്വല്ലൂർ**

കേരള വെയർഹൗസിംഗ് കോർപ്പറേഷൻ മാനേജേഴ്സ് അസോസിയേഷൻ സംസ്ഥാന പ്രസിഡന്റായി തെരഞ്ഞെടുക്കപ്പെട്ട സജി ചൊവ്വല്ലൂർ. ഓർത്തഡോക്സ് യുവജനപ്രസ്ഥാനം കേന്ദ്ര സെക്രട്ടറിയാണ്. ഭാര്യ ജീനാ സജി, മകൾ: നോവ.

## ഡോ. സാജൻ ജോർജ്

ഓർത്തഡോക്സ് മിഷൻ ബോർഡിന്റെ പ്രഥമ മാർ ഒസ്താത്തിയോസ് പുരസ്കാരത്തിന് അർഹനായ മദർ തെരേസാ ചിൽഡ്രൺസ് ഫൗണ്ടേഷൻ അന്തർദ്ദേശീയ പ്രസിഡന്റ് സാജൻ കെ. ജോർജ്ജ് കാവിൻകലത്തിനെ ഓർത്തഡോക്സ് സഭ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് അനുമോദിച്ചു.

അന്തർദേശീയ തലത്തിൽ അദ്ദേഹം നടത്തുന്ന മനുഷ്യവകാശ സംരക്ഷണ- ജീവകാരുണ്യ പ്രവർത്തനങ്ങൾ പരിഗണിച്ചാണ് അവാർഡ് നൽകിയത്. പ. ബാവായുടെ അദ്ധ്യക്ഷതയിൽ ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഡോ. സഖറിയ മാർ നിക്കളാവോസ്, ഡോ. എബ്രഹാം മാർ സെറാഫിം എന്നിവർ പ്രസംഗിച്ചു. മാർട്ടിൻ ലൂതർ കിങ്ങ് അന്തർദേശീയ പുരസ്ക്കാരവും ലഭിച്ചിട്ടുണ്ട്.




## സൂബോറോ

**ദൈ**വമാതാവിനോടുള്ള വചനിപ്പു പെരുന്നാളിനെ സൂചിപ്പിക്കുന്ന സുറിയാനി പദമാണ് 'സൂബോറോ' എന്നുള്ളത്. ആരാധനവർഷത്തിൽ രണ്ടു പ്രാവശ്യം ആഘോഷിക്കപ്പെടുന്ന പെരുന്നാളാണ് സൂബോറോ. മാർച്ച് 25 നും ആഗമനകാലഘട്ടത്തിലെ (Season of Advent) രണ്ടാമത്തെ ഞായറാഴ്ചയിലും (കൂദോശ് ഈത്തോയ്ക്കുശേഷം നാലാം ഞായർ) ഇത് ആചരിക്കപ്പെടുന്നു. 'സ്ബർ' എന്ന ക്രിയാധാതുവിൽ നിന്ന് രൂപം കൊള്ളുന്ന വാക്കാണ് 'സുബോറോ' എന്നുള്ളത്. ഇതിന് 'പ്രഖ്യാപിക്കപ്പെടുക' 'പ്രഘോഷിക്കപ്പെടുക', 'പ്രസംഗിക്കപ്പെടുക', 'അറിയിക്കപ്പെടുക' എന്നൊക്കെയാണ് അർത്ഥം. ഇതേ ക്രിയാധാതുവിൽ നിന്ന് രൂപപ്പെടുന്ന വാക്കാണ് 'സബറോ' എന്നുള്ളത്. ഇതിന് 'വിശ്വാസം (faith) പ്രത്യാശ (hope), confidence, expectation' എന്നെല്ലാം അർത്ഥം നൽകുന്നു. വി. ലൂക്കോസിന്റെയും വി. മർക്കോസിന്റെയും ഏവൻഗേലിയോൻ വായിക്കുന്നതിനു മുമ്പുള്ള സ്ബർസോ മഹിയോനീയോ... എന്നുള്ളതും ഇതേ ക്രിയാധാതുവിൽ നിന്നു രൂപം കൊണ്ടതാണ്. ഇതിന് ജീവൻ നൽകുന്ന പ്രഖ്യാപനം/പ്രസംഗം എന്നെല്ലാം അർത്ഥമാക്കാം. ഗബ്രിയേൽ മാലാഖ വി. കന്യകമറിയാമിനോട് രക്ഷകന്റെ ജനനത്തെപ്പറ്റി പ്രഖ്യാപിക്കുകയും അറിയിക്കുകയും ചെയ്തതിനാൽ ആണ് ഈ പെരുന്നാളിന് 'സുബോറോ' പെരുന്നാൾ എന്നറിയപ്പെടുന്നത്. ഇത് ലോകത്തിന് ജീവനും പ്രത്യാശയും സമ്മാനിച്ചതുകൊണ്ട് ആത്മീയ പ്രാധാന്യമുള്ള ദിനമാണിത്. സഖറിയാ പുരോഹിതനോടുള്ള അറിയിപ്പിന്റെ ദിനത്തേയും 'സുബോറേ ദസ്കറിയോ' എന്നാണ് സുറിയാനിയിൽ അറിയപ്പെടുന്നത്.

ഫാ. മാത്യു വർഗീസ്, റോം

## വിദ്യാമൃത അവാർഡ്


ജേക്കബ് ജോർജ്


കെ. ഫിലിപ്പ് വർഗീസും

കാതോലിക്കേറ്റ് & എം.ഡി. സ്ക്കൂൾസ് കോർപറേറ്റ് മാനേജ്മെന്റിലെ മികച്ച അധ്യാപകനുള്ള വിദ്യമൃത പുരസ്ക്കാരം (ഹയർസെക്കണ്ടറി വിഭാഗം) ലഭിച്ച ജേക്കബ് ജോർജ് കുറ്റിയിലും (പത്തനംതിട്ട കാതോലിക്കേറ്റ് ഹയർ സെക്കണ്ടറി സ്ക്കൂൾ അധ്യാപകനും ചന്ദനപ്പള്ളി സെ. ജോർജ് വലിയ പള്ളി ഇടവകാംഗവും).

കോട്ടയം എം.ഡി. സെമിനാരി ഹയർസെക്കണ്ടറി സ്ക്കൂൾ ഹെഡ്മാസ്റ്റർ കെ. ഫിലിപ്പ് വർഗീസും (നിരണം സെ. മേരീസ് വലിയ പള്ളിയിൽ കാട്ടുപറമ്പിൽ കുടുംബാംഗം)

## ഡോക്ട്രേറ്റ്


ഫാ. ഡോ. തോമസ് ചകിരിയിൽ ഓണക്കൂർ


ഫാ. ഡോ. ജോൺസ് ഏബ്രഹാം വാക്കച്ചേരിൽ

ഷില്ലോങ്ങ് മാർട്ടിൻ ലൂഥർ ക്രിസ്ത്യൻ യൂണിവേഴ്സിറ്റിയിൽ നിന്നും മനഃശാസ്ത്രത്തിൽ ഡോക്ട്രേറ്റ് നേടിയ ഫാ. ഡോ. തോമസ് ചകിരിയിലും (ഓണക്കൂർ സെ. മേരീസ് വലിയ പള്ളി ഇടവകാംഗം), ഫാ. ഡോ. ജോൺസ് ഏബ്രഹാം വാക്കച്ചേരിലും (കല്ലുങ്കത്ര മണലേൽ പള്ളി ഇടവകാംഗം). ദലൈലാമയിൽ നിന്നുമാണ് ഡോക്ട്രേറ്റ് സ്വീകരിച്ചത്.

## നിയമിതനായി



UGC യുടെ NAAC, Assessment Committee യിലേക്ക് സുൽത്താൻ ബത്തേരി സെ. മേരീസ് കോളജ് മുൻ പ്രിൻസിപ്പൽ പ്രൊഫ. പി. വർഗീസ് വൈദ്യൻ നിയമിതനായി. ലയൺസ് മുൻ ഗവർണറായും ദേശീയ പരിശീലകനായും, ഇന്ത്യൻ ജേസീസ് ദേശീയ ഉപാദ്ധ്യക്ഷനായും, സംസ്ഥാന പ്രസിഡന്റായും സേവനമനുഷ്ഠിച്ചിട്ടുണ്ട്.

## പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ചരമ സുവർണ്ണ ജൂബിലിയും കാതോലിക്കാ നിധി ശേഖരണ സമ്മേളനവും

**കോട്ടയം:** പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ചരമ സുവർണ്ണ ജൂബിലിയും സഭയുടെ 1962-ാമതും, സഭാ ഭരണഘടനയുടെ 80-ാമതും വാർഷികം അഖില മലങ്കര അടിസ്ഥാനത്തിൽ കുറിച്ചി സെന്റ് മേരീസ് & സെന്റ് ജോൺസ് പള്ളിയിൽ ഏപ്രിൽ 6-ന് ഞായറാഴ്ച നടത്തും. ഉച്ചയ്ക്ക് 3-ന് നടക്കുന്ന സമ്മേളനത്തിൽ പ. കാതോലിക്കാ ബാവാ അദ്ധ്യക്ഷത വഹിക്കും, കർദ്ദിനാൾ മാർ ജോർജ് ആലഞ്ചേരി, സി.എസ്.ഐ. ഡപ്യൂട്ടി മോഡറേറ്റർ റവ. തോമസ് കെ. ഉമ്മൻ, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, സഖറിയാസ് മാർ അപ്രേം, വൈദിക ട്രസ്റ്റി ഫാ. ജോൺസ് ഏബ്രഹാം കോനാട്ട്, അത്മായ ട്രസ്റ്റി എം. ജി. ജോർജ് മുത്തൂറ്റ്, അസോസിയേഷൻ സെക്രട്ടറി ജോർജ് ജോസഫ് എന്നിവർ പ്രസംഗിക്കും. രാവിലെ പ. കാതോലിക്കാബാവാ വി. കുർബാന അർപ്പിക്കും.

## ആവശ്യമുണ്ട്

കോട്ടയം: കേരള കൗൺസിൽ ഓഫ് ചർച്ചസിന്റെ ജനറൽ സെക്രട്ടറിയായി 40-നും 67 നും മദ്ധ്യേ പ്രായമുള്ള സ്ത്രീ പുരുഷന്മാരിൽ നിന്നും അപേക്ഷ ക്ഷണിക്കുന്നു. ബിരുദാനന്തര ബിരുദം അനിവാര്യം. മാർച്ച് 20-നകം അപേക്ഷിക്കണം. വിവരങ്ങൾക്ക്
E-mail :: ecumenicalhorizon@gmail.com,
Mob.: 9447820632



## പിൻമൊഴി



# ഒരു അമ്മ മാഹാത്മ്യം

ചെക്കോസ്ലോവാക്യയിൽ നിന്നും ആഗ്നസ് എന്ന മിഷണറി യുവതി. ഭാരതത്തിൽ സാമൂഹ്യ സേവനത്തിനെത്തിയപ്പോൾ ആദ്യം നേരിട്ടത് സഭാ നിയമങ്ങളെ. പിന്നീട് തെരുവു സന്തതികളെ, നിരാലംബരെ, അറപ്പുളവാക്കുന്ന കുഷ്ഠരോഗികളെ.

സേവനത്തിനായി സുരക്ഷിതവൃത്തത്തിനപ്പുറം കടക്കാൻ വ്യഗ്രത കാട്ടിയ എടുത്തുചാട്ടക്കാരിക്ക് നേതൃത്വത്തിൽ നിന്ന് കണക്കിന് ഉപദേശ-ശകാരങ്ങൾ കിട്ടിയിരിക്കണം. ആത്മാവ് തന്നോട് മന്ത്രിച്ചത് കേൾക്കാൻ ചെവിയുള്ളവൻ കേൾക്കട്ടെ എന്ന മട്ടിൽ ശൂന്യ ഹസ്തങ്ങളുമായി തെരുവിലേക്കു കാൽ ചവിട്ടിയവൾ മഹത്തായ ഇതിഹാസം രചിച്ചുകൊണ്ടാണ് ശവപ്പെട്ടിയിൽ ഒതുങ്ങിയത്. ഒരു പബ്ലിക് റിലേഷൻ ഓഫീസറുടെയും പിൻബലമില്ലാതെരു വിദേശ ഗൂഢാലോചനയുടെയും സംശയനിഴലുകൾ ഇല്ലാതെ, വിതുമ്പി നിന്ന നിരാലംബ ശിശുക്കളുടെ ചുണ്ടിൽ അവർ കരുണയെന്ന അമൃതമിറ്റിച്ചു നൽകി.

വർഗ്ഗവിദ്വേഷികൾ ആശ്രമത്തിനു മുന്നിൽ നടത്തിയ പോർ വിളികൾ ഏതൊരു സ്ത്രീയേയും നടുക്കാമെന്നിരിക്കെ "എന്നെ കൊന്നുകൊള്ളൂ... പക്ഷേ എന്റെ അന്തേവാസികളെ അലോസരപ്പെടുത്തരുത്. അവർ ശാന്തമായി മരിക്കട്ടെ" എന്നുച്ചരിച്ചുകൊണ്ട് അക്രമി സംഘത്തെ നേരിട്ട നിറപുഞ്ചിരി.

വിശ്വസമാധാനത്തിന്റെ ഉപഹാരങ്ങൾക്കും ദേശീയ ഔദ്യോഗിക ബഹുമതികൾക്കുമപ്പുറം പാവപ്പെട്ടവന്റെ അമ്മയെന്ന അപരനാമത്തിൽ പ്രശംസിച്ച മദർ തെരേസ അവശേഷിപ്പിച്ച ഭൗതിക വസ്തുക്കൾ പോലും വാതോരാതെ സംസാരിച്ചുകൊണ്ടിരിക്കുന്നു.

കൊൽക്കത്തയിലെ മദർഹൗസിൽ കഷ്ടിച്ച് ഏഴ് ലിറ്റർ വെള്ളം ഉൾക്കൊള്ളുന്ന ഒരു ഇരുമ്പ് ബക്കറ്റ്, മ്യൂസിയത്തിൽ സൂക്ഷിച്ചിട്ടുണ്ട്. അമ്മ കുളിക്കാനായി ഉപയോഗിച്ച വെള്ളത്തിന്റെ അളവ് പാത്രം അവളുടെ ദാരിദ്ര്യവ്രതത്തിന്റെ ഭാഗം. അമ്പരപ്പിക്കുന്ന ഒരറിവ്. അവസാന കാലങ്ങളിലെ വീൽ ചെയർ അവളുടെ 'കാർ' ആയിരുന്നത്രെ. പടികയറി ഒന്നാം നിലയിൽ എത്തുമ്പോൾ അമ്മയുടെ മുറി പുറത്തുനിന്നും കാണാൻ ആകുംവിധം പൂട്ടി സൂക്ഷിച്ചിരക്കുന്നു. ഇനി എഴുത്തു പലക നൽകുന്ന വിവരണങ്ങളാണ്... "പരുപരുക്കൻ മേശ, കട്ടിൽ, വിലകുറഞ്ഞ ഭക്ഷണപാത്രം, ഗ്ലാസ്സുകൾ, ഡോക്ടർമാർ നിർദ്ദേശിച്ചപ്പോൾ മാത്രം തയ്ച്ചു വച്ച കുഷ്യൻ, എഴുത്തുപെട്ടികൾ...കൊൽക്കത്തയുടെ കൊടുംചൂടിൽ പൊതു അടുക്കളയുടെ നേർമുകളിൽ ആണ് ഈ മുറി എങ്കിലും മദർ ഒരു ഫാൻ പോലും ഉപയോഗിച്ചിരുന്നില്ല..." അറിയാതെ നമ്മുടെ കണ്ണുകൾ മച്ചിലേക്കുയരും. ഒന്നു നനയും.

മ്യൂസിയത്തിൽ ആദ്യകാല ചിത്രങ്ങൾ ചരിത്രങ്ങൾ ഒരു ഡോർമെറ്ററിയിൽ നിന്നും കുഷ്ഠരോഗികളുടെ പഴുപ്പു നിറഞ്ഞ വ്യണങ്ങൾ വൃത്തിയാക്കി ബക്കറ്റിൽ ശേഖരിച്ച് ഇങ്ങേത്തലയ്ക്കൽ എത്തുമ്പോഴേക്കും ബക്കറ്റ് നിറഞ്ഞിരിക്കുമത്രേ!.

ഭാരതത്തെ പ്രദീപ്തമാക്കിയ ഒരു പരമപൂജനീയ മാതാവിന്റെ ആത്മകഥാചിത്രങ്ങൾപോലും അന്യം.

സേവനത്തിന്റെ മുൾത്താരകളിലേയ്ക്ക് പരശതംപേരെ മാടി വിളിച്ച മദർ തെരേസയും, മിഷണറീസ് ഓഫ് ചാരിറ്റിയും ഇന്നും പുതിയ ചുവടുവെയ്പുകൾ നടത്തുന്നുണ്ട്.

വടക്കേ ഇന്ത്യയിലെ ഒരു നവീകരണ എപ്പിസ്ക്കോപ്പൽ സഭാവിഭാഗത്തിന്റെ സന്യാസിനീ വിഭാഗത്തിന് അടുത്തയിടെ പരിശീലനവും പ്രതിജ്ഞയും നൽകിയത് മിഷണറീസ് ഓഫ് ചാരിറ്റീസ് ആണ്. നവീകരണ സഭകളിൽ അന്യമായിരുന്ന കന്യാ സ്ത്രീ മഠങ്ങൾ സേവനത്തിന്റെ പുത്തൻ പാതകൾ വെട്ടിത്തുറക്കുകയാണ്.

മൂന്നു വർഷത്തെ നിർബന്ധിത സേവനവും പിന്നീട് ഐച്ഛിക സേവനവുമാണ് ഇപ്പോൾ നടപ്പിലാക്കുന്ന സംവിധാനം. ആഷ് ബോർഡറുള്ള സാരിയിൽ കുരിശ് തൂക്കി സിസ്റ്റർമാർ കുഷ്ഠരോഗികളുടെ മുടി-നഖങ്ങൾ വെട്ടുന്നു, മുറിവുകൾ വൃത്തിയാക്കുന്നു, വിധവാ കോളനികളിൽ അലക്ക്-തൂപ്പു ജോലികൾ ചെയ്യുന്നു.

സന്യാസത്തിന്റെയും പ്രാർത്ഥനയുടെയും അംശങ്ങളും ദിനചര്യകളും ഒട്ടും ചോർന്നു പോകാതെ ചുരിദാർ ധരിച്ച് സൺഡേസ്ക്കൂൾ പരിശീലനത്തിന് സൈക്കിൾ ചവിട്ടി ഗ്രാമീണ റോഡുകളിലൂടെ യാത്ര ചെയ്യുന്നു, ബാലസംഘങ്ങളിൽ ഡാൻസ് പഠിപ്പിക്കുന്നു... പഞ്ചാബ് കാരിയായി പൂനം സായ്നിയുടെ സന്യസ്ത ജീവിതം സന്തോഷകരം.

"മൂന്നു വർഷം കഴിഞ്ഞ് എന്തു ചെയ്യും സിസ്റ്റർ?"

"അറിയില്ല, പ്രഭു നിശ്ചയിക്കും." 17 കാരി മുകളിലേക്ക് വിരൽ ചൂണ്ടി.

ഒരു അമ്മ പെറ്റത് ഇവിടെ വരേയും... ഈ അമ്മയും ഈ മഠങ്ങളും അനാദികാലം നിലനില്ക്കട്ടെ.

ഉത്തരഭാരത മിഷൻ പ്രവർത്തനങ്ങളിൽ ജനജീവിതങ്ങളോട് വളരെ അടുത്തു നില്ക്കുന്ന തരത്തിൽ സന്യാസിനീ സമൂഹങ്ങൾ പുനർജ്ജനിക്കുമ്പോൾ എങ്ങനെ വ്രതനിഷ്ഠ ചോർന്നു പോകാതെ പരശതം സന്യാസിനീ സമൂഹങ്ങൾ സൃഷ്ടിക്കപ്പെടുന്നു എന്നൊക്കെ വെറുതേ എങ്കിലും ഒരന്വേഷണം നടത്തേണ്ടതല്ലേ.

**ഗുണിതം:** വാത്സല്യ ചിത്രങ്ങളോർത്തു ഞാൻ
വാകീറിക്കരഞ്ഞീടിലും
വാമഹസ്തമിളക്കിയൊരിറ്റുനീർ
വാടിയ നാവിലൊഴിക്കാൻ മടിയനോ?

**- ഫാ. മുകളിൽ**

THE MALANKARA SABHA,
CATHOLICATE ARAMANA, KOTTAYAM-686 004
Published on 10/March/2014

RNI No. 3076/1948, Reg. No. KL/KTM/236/2012-14
License No. KL/CR/KTM/WPP-47/2012-14
Licensed to Post Without Pre-Payment




NBA Accredited Institutions
ISO 9001:2008 Certified
ILM Courses Offered
Honoured with A+ Grade



# SCAD

## GROUP OF INSTITUTIONS

TIRUNELVELI | TUTICORIN | COIMBATORE | CHENNAI

*Edifying Education ..... Global Leadership*

A LEADING EDUCATIONAL GROUP

**COURSES OFFERED**

## B.E. | B.Tech.
Aero., Civil, CSE, ECE, EEE, IT, Mech.

## M.E. | M.Tech.
CSE, VLSI, IT, Power Elec. & Drives, Comm. Sys., Network, Power Sys. CAD/CAM

## MCA
## MBA

**ENGINEERING COLLEGES**

### FRANCIS XAVIER ENGINEERING COLLEGE
NBA ACCREDITED & ISO CERTIFIED INSTITUTION
TIRUNELVELI - Call : 99429 78 493 / 483
COUNSELLING CODE 4955



### SCAD COLLEGE OF ENGINEERING & TECHNOLOGY
NBA ACCREDITED & ISO CERTIFIED INSTITUTION
CHERANMAHADEVI, TIRUNELVELI - Call : 99429 78675
COUNSELLING CODE 4969

### SCAD ENGINEERING COLLEGE
ISO CERTIFIED INSTITUTION
CHERANMAHADEVI, TIRUNELVELI - Call : 99429 78589
COUNSELLING CODE 4936



### ST. MOTHER THERESA ENGINEERING COLLEGE
ISO CERTIFIED INSTITUTION
VAGAIKULAM, THOOTHUKUDI - Call : 99429 78599
COUNSELLING CODE 4933



### SCAD INSTITUTE OF TECHNOLOGY
PALLADAM, COIMBATORE - Call : 99429 78748
COUNSELLING CODE 2358

**POLYTECHNIC COLLEGES**

**SCAD POLYTECHNIC COLLEGE**
NBA ACCREDITED COLLEGE
Tirunelveli.
Mob. : 99429 78528

**FX POLYTECHNIC COLLEGE,**
Tirunelveli.
Mob. : 99429 78506

**SCHOOLS**

St. Xavier's Matic. Hr. Sec. School, TIRUNELVELI
Tel. : 0462 2502282

FX School, (CBSE) TIRUNELVELI Tel. : 0462 2502082

Good Shepherd Model School, (CBSE) TUTICORIN
Mob. : 99429 78541

SCAD World School, (Cambridge Curriculum)
PALLADAM, COIMBATORE Mob. : 99429 78014 / 491

SCAD World School,
CHENGALPATTU, CHENNAI Mob. : 99429 78524

**TECHNICAL INSTITUTES**

SCAD ITI, TIRUNELVELI Mob. : 99429 78507
SCAD ITI, TUTICORIN Mob. : 99429 78546

**OTHER INSTITUTIONS**

SCAD COLLEGE OF EDUCATION, TIRUNELVELI
NAAC ACCREDITED COLLEGE
Mob. : 99429 78525

SCAD Teacher Training Institute, TIRUNELVELI
Mob. : 99429 78515

FX Engineering College Tirunelveli-യിൽ ഓർത്തഡോക്സ് ആരാധനയും വിശുദ്ധ കുർബ്ബാനയും നടക്കുന്നു.
*Ref.:* Fr. Sleeba John, Director Thoothukudi Mission, Mob. 09944694026

PRINTED AND PUBLISHED BY FR. THOMAS P. MUKALIL, CATHOLICATE ARAMANA, DEVALOKAM ON BEHALF OF ORTHODOX VISWASA PARIPALANA SAMITHY, DEVALOKAM, KOTTAYAM. AND PRINTED AT CATHOLICATE PRESS, DEVALOKAM KOTTAYAM AND PUBLISHED AT CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM, KERALA-686004, EDITOR DR. ZACHARIAH MAR APREM RS. 15/-